കർമ്മനിരതനായിരുന്ന പി. സി. യോഹന്നാൻ റമ്പാൻ

# മനുഷ്യസേവനത്തിന്റെ ആൾരൂപം

എഡിറ്റർ

**കെ. വി. മാമ്മൻ**

പ്രസാധകർ:

**കോട്ടയ്ക്കൽ പബ്ളിഷേഴ്സ്**

പി. ബി. 10, മാങ്ങാനം, കോട്ടയം 686 018 കേരളം

ഫോൺ: 0481 - 2578936

(Malayalam)

---

**Karmanirathanaya P. C. Yohannan Rampan**
**Manushya Sevanathinte Aalroopam**
(Biography)

**Editor: K. V. Mammen**

| | | |
|---|---|---|
| Publishers | : | Kottackal Publishers, P. B. 10,<br>Manganam<br>Kottayam - 686018<br>Phone: 0481 - 2578936 |
| First Published | : | April 5, 2008 |
| Second Edition | : | October 12, 2008 |
| Third Edition | : | November 2008 |
| Copy Right Reserved | | |
| Cover | : | Equations, Kottayam Ph: 3203114 |
| Typesetting | : | Sophia Print House, Kottayam<br>Ph: 3255054, 99471 20697 |
| Printing | : | Learners Offset Press, Kottayam Ph: 2567438 |

**Rs. 50/-**

# അവതാരിക

# മനുഷ്യസേവനത്തിന്റെ ആൾരൂപം

സഭാപ്രവർത്തനവും കർത്ത്യവേലയും മനുഷ്യനെ സ്നേഹിക്കുന്നതിനും സേവിക്കുന്നതിനുമുള്ള അവസരമായിക്കണ്ട് ഈ ഭൂമിയിൽ ജീവിച്ച് തന്നെ ഏൽപ്പിച്ച താലന്തുകൾ ദൈവഹിതാനുസാരം വർദ്ധിപ്പിച്ച് പാമ്പാടിയിലെ റമ്പാച്ചൻ ദൈവസന്നിധിയിലേയ്ക്ക് യാത്രയായി. വിനയാന്വിതമായ ജീവിതം, സ്നേഹമസൃണമായ പെരുമാറ്റം, ത്യാഗോജ്ജ്വലമായ സേവന തത്പരത, പ്രാർത്ഥനാനിരതമായ ജീവിതം, പരിശുദ്ധ സഭാമാതാവിനോടുള്ള വിശ്വസ്തത തുടങ്ങിയ ഗുണങ്ങളാൽ തിളങ്ങുന്ന മാണിക്യമായി ജീവിച്ച പാമ്പാടിയിലെ യോഹന്നാൻ റമ്പാച്ചനുമായി നീണ്ട 20 വർഷത്തെ അടുത്ത ബന്ധമാണെനിക്കുള്ളത്. സേവനത്തിന്റെ, സ്നേഹത്തിന്റെ, സമർപ്പണത്തിന്റെ ആൾരൂപമെന്നതിലേറെ ദൈവത്തിനുവേണ്ടിയും ദൈവം സ്നേഹിക്കുന്നവർക്കുവേണ്ടിയും തന്നെത്തന്നെ മുഴുവനായി നൽകിയ വൈദിക ശ്രേഷ്ഠനാണദ്ദേഹം. ഏതൊരു നല്ല കാര്യത്തോടും സഹകരിക്കുവാനും അതിന്റെ വിജയത്തിനായി മുൻപന്തിയിൽ നിന്നു വേണ്ടതു ചെയ്യുവാനും ഒരു മടിയുമില്ലാത്ത ഒരു സന്യാസി. പ്രാർത്ഥനയിൽ സായൂജ്യം കണ്ടെത്തി ദൈവതിരുമനസ് മനസ്സിലാക്കി എപ്പോഴും മുൻപോട്ടു നീങ്ങിയ വലിയ വ്യക്തി. അതുകൊണ്ടുതന്നെയാണ് അദ്ദേഹം ദയറായിൽ തുടങ്ങിവച്ച എല്ലാ വിദ്യാഭ്യാസ പരിപാടികളും സാധുജനസേവനങ്ങളും വിജയപ്രദവും മഹത്തരവുമായി തീർന്നത്. തന്റെ വിജയങ്ങൾക്കെല്ലാം പ്രേരകശക്തി ദൈവം മാത്രമാണെന്നും പ. പാമ്പാടി തിരുമേനിയുടെ വലിയ അനുഗ്രഹം തനിക്ക് കൂട്ടായി ഉണ്ടെന്നും അദ്ദേഹം വിശ്വസിച്ചു. എല്ലാ മഹത്വവും ദൈവത്തിനു നൽകി എളിമയുടെ പര്യായമായി പരിലസിക്കുന്ന റമ്പാച്ചനുമായി സംസാരിക്കുന്നതും സമയം പങ്കിടുന്നതും എപ്പോഴും ഒരനുഗ്രഹമായി ഞാൻ കരുതിയിരുന്നു. വളരെ ലളിതമായ വാക്കുകളിലൂടെയും അത്യാകർഷകമായ ശരീരഭാഷകളിലൂടെയും റമ്പാച്ചൻ ആശയവിനിമയം നടത്തുമായിരുന്നു. അദ്ദേഹത്തിൽ വിളങ്ങിയിരുന്ന ദൈവാശ്രയബോധവും വിനയവുമാണ് ഏതു പ്രതിസന്ധികളെയും ശത്രുക്കളെയും അതിജീവിക്കുന്നതിന് അദ്ദേഹത്തെ പ്രാപ്തനാക്കിയത് എന്നു ഞാൻ ഉറച്ചു വിശ്വസിക്കുന്നു.

ആശാകിരൺ തുടങ്ങുന്ന അവസരത്തിലാണ് ദൈവപരിപാലനയിലുള്ള റമ്പാച്ചന്റെ അടിയുറച്ച വിശ്വാസവും എല്ലാത്തിനെയും അതിജീവിക്കാനുള്ള ആത്മധൈര്യവും ഞാൻ ദർശിച്ചത്. ബഹു. റമ്പാച്ചനോടു ചേർന്നുകൊണ്ട് അതിന്റെ തുടക്കത്തിനും വളർച്ചയ്ക്കും സഹകരിക്കാനായത് വലിയ ഭാഗ്യമായി ഞാൻ കരുതുന്നു.

'വൈദികർ, പ്രത്യേകിച്ച് സന്യസ്തരായ വൈദികർ ആത്മീയകാര്യങ്ങളിൽ മാത്രം ശ്രദ്ധിച്ചാൽ മതി. ജനത്തിന്റെ ഭൗതിക ആവശ്യങ്ങൾക്ക് സർക്കാരും രാഷ്ട്രീയക്കാരുമുണ്ട്.' എന്നു പറയുന്നവർ ഇന്നു സമൂഹത്തിൽ ധാരാളമുണ്ട്. ക്രിസ്തീയ ദർശനത്തിൽ മനുഷ്യന്റെ ആത്മീയ ലൗകിക തലങ്ങളെ കൃത്യമായി വെട്ടിത്തിരിക്കാനാവില്ല. മനുഷ്യരുടെ സർവ്വതോന്മുഖമായ നന്മയും പുരോഗതിയും കണക്കിലെടുത്ത് പ്രവർത്തിക്കേണ്ടത് വൈദികരുടെ ഇടയശുശ്രൂഷയുടെ അവിഭാജ്യഘടകമാണെന്ന് സഭ എന്നും പഠിപ്പിച്ചിരുന്നു. ക്രിസ്തു സ്വജീവിതം കൊണ്ട് കാണിച്ചുതന്നതും മനുഷ്യനെ അവന്റെ ആത്മീയ ഭൗതിക തലങ്ങളുടെ സമഗ്രതയിൽ ദർശിക്കാനാണ്. ഇക്കാര്യം നല്ലവണ്ണം മനസിലാക്കി പ്രവർത്തിച്ച ആളായിരുന്നു യോഹന്നാൻ റമ്പാച്ചൻ. പ്രാർത്ഥന, നോമ്പ്, ഉപവാസം,

വിശുദ്ധ കുർബ്ബാനാർപ്പണം, പ്രബോധനം, ആതുരശുശ്രൂഷ എന്നിവയിലൂടെയെല്ലാം അദ്ദേഹം ആത്മീയ ഭൗതിക തലങ്ങളിലുള്ള തന്റെ പ്രവർത്തനത്തെ ധീരമാംവിധം മുന്നോട്ടു കൊണ്ടുപോയി. അതുകൊണ്ടുതന്നെയാണ് കോട്ടയം ജില്ലയുടെ പരിധിക്കുമപ്പുറം കേരള സംസ്ഥാനമൊട്ടാകെ അദ്ദേഹത്തിന്റെ കർമ്മമണ്ഡലങ്ങൾ വ്യാപിച്ചതും. ഓർഫനേജ് അസോസ്സിയേഷൻ സംസ്ഥാന പ്രസിഡന്റ്, ഗവ. നിയന്ത്രണത്തിലുള്ള കൺട്രോൾ ബോർഡ് അംഗം, മദ്യനിരോധന സമിതി സംസ്ഥാന ട്രഷറർ, കോട്ടയം ഭദ്രാസന ഓഫീസ് മാനേജർ, ബൈബിൾ സൊസൈറ്റി എക്സിക്യൂട്ടീവ് കമ്മിറ്റി അംഗം തുടങ്ങി വിവിധ മേഖലകളിലൂടെ അദ്ദേഹത്തിന്റെ ശുശ്രൂഷകൾ ജീവിതത്തിലുടനീളം മുന്നേറുകയായിരുന്നു.

നിർഭയനായിരുന്നു ദൈവമനുഷ്യനായ റമ്പാച്ചൻ. തെറ്റ് ആരു ചെയ്താലും അത് തെറ്റാണെന്ന് ആരുടേയും മുഖത്തു നോക്കി പറയുകയും അതു തിരുത്തണമെന്ന് സധൈര്യം ആവശ്യപ്പെടുകയും ചെയ്യുമായിരുന്നു. ഇക്കാര്യത്തിൽ സഭാധികാരിയെന്നോ രാഷ്ട്രീയാധികാരിയെന്നോ ഉള്ള വേർതിരിവ് അദ്ദേഹം ഗൗനിച്ചിരുന്നില്ല. ഒപ്പം ആരുടെയെങ്കിലും പക്ഷം ചേർന്ന് തെറ്റിനെ മൂടിവയ്ക്കുന്ന പ്രകൃതവും അദ്ദേഹത്തിനില്ലായിരുന്നു. ശരിതെറ്റുകളെ ആരുടെ മുൻപിൽ വച്ചും വ്യവച്ഛേദിച്ചു കാണാനും നന്മ ചെയ്യുന്നവരെ അഭിനന്ദിക്കാനും പ്രോത്സാഹിപ്പിക്കാനുമുള്ള അനതിസാധാരണമായ കഴിവും സുമനസും റമ്പാച്ചനുണ്ടായിരുന്നു.

സഹായമഭ്യർത്ഥിച്ചു വരുന്നവരെ ആരെയും റമ്പാച്ചൻ നിരാശപ്പെടുത്തി വിട്ടിട്ടില്ല. അതിനു ജാതിയോ, മതമോ, വർഗ്ഗമോ റമ്പാച്ചൻ പരിഗണിച്ചിരുന്നുമില്ല. നല്ല സമറായന്റെ ഉപമയിലെ നല്ല അയൽക്കാരനായിരുന്നദ്ദേഹം. ആവശ്യക്കാരൻ ആരായാലും സഹായിക്കാൻ എല്ലാ സാഹസികതയുമെടുക്കുവാനും ആരോടെല്ലാം യാചിച്ചിട്ടായാലും സഹായമെത്തിക്കുവാനും റമ്പാച്ചൻ സദാ സന്നദ്ധനായിരുന്നു. അദ്ദേഹത്തിൽ നിന്ന് സഹായം സ്വീകരിച്ച ആളുകളുടെ എണ്ണം തിട്ടപ്പെടുത്താവുന്നതല്ല.

ചെറിയ കാര്യങ്ങളിൽ വിശ്വസ്തനായി ഈ ഭൂമിയിൽ ജീവിച്ചതിനാൽ ഇനി ദൈവം വലിയ കാര്യങ്ങളുടെ ചുമതല അദ്ദേഹത്തെ ഏൽപ്പിക്കുമെന്നു നമുക്കു വിശ്വസിക്കാം. ഒരു മനുഷ്യായുസുകൊണ്ട് ഒരാൾക്കു തനിയെ ചെയ്തുതീർക്കാൻ കഴിയുന്നതിലേറെ കാര്യങ്ങൾ വിശ്രമമില്ലാതെ ചെയ്തുതീർത്ത റമ്പാച്ചൻ ദൈവതിരുമുൻപിൽ നീതീകരിക്കപ്പെട്ടവനായിത്തീരും എന്നതിനു സംശയമില്ല. ജീവിത ലാളിത്യത്തിലും മനുഷ്യസ്നേഹപരമായ നിരവധി പ്രവർത്തനങ്ങളിലും ഹൃദ്യമായ മനുഷ്യബന്ധങ്ങളിലും പ്രാർത്ഥനയിലും ശ്രേഷ്ഠ മാതൃക കാണിച്ചുതന്ന റമ്പാച്ചൻ നമ്മുടെ സമകാലിക ജീവിതത്തെ പരിമളപൂരിതമാക്കുന്നതിന് ദൈവം അയച്ചുതന്ന അവദൂതനായിരുന്നു എന്ന് തീർച്ചയായും നമുക്കു കരുതാം. ഗ്രന്ഥകർത്താവിനെ അഭിനന്ദിച്ചുകൊള്ളുന്നു.



**ബിഷപ്പ് ഡോ. മാത്യു അറയ്ക്കൽ**
കാഞ്ഞിരപ്പള്ളി രൂപത

2-10-2008

# MALANKARA ORTHODOX SYRIAN CHURCH
## KOTTAYAM DIOCESE

**GEEVARGHESE MAR IVANIOS**

Phone: 0481 2564329
Kuriakose Mar Gregorios Centre,
M. D. Seminary, Kottayam

പരിശുദ്ധ പാമ്പാടി തിരുമേനിയുടെ മുഖ്യശിഷ്യനായി വളരുകയും, അദ്ദേഹത്തിന്റെ പ്രാർത്ഥനാശീലം അന്യൂനം തുടരുകയും ചെയ്ത പി. സി. യോഹന്നാൻ റമ്പാൻ അതുല്യമായ അദ്ധ്വാനം കൊണ്ട് സഭയ്ക്കും, ഭദ്രാസനത്തിനും കൈവരുത്തിയിട്ടുള്ള നേട്ടങ്ങൾ വില തീരാത്തതാണ്. ഇത്രയധികം വലിയ സ്ഥാപനങ്ങൾ ഉണ്ടാക്കി ജനസേവനം നടത്തിയ വൈദികരുടെ എണ്ണം വളരെ ചുരുക്കമാണ്.

സാധുജനസേവനം, വിശിഷ്യ എയിഡ്സ് രോഗികളുടെ മക്കളുടെ സംരക്ഷണം മുതലായ രംഗങ്ങളിലെ പ്രവർത്തനം അനുപമമാണ്.

വലിയ മനുഷ്യസേവനങ്ങൾ ചെയ്ത റമ്പാച്ചന്റെ ആകസ്മിക മരണം സഭയ്ക്കും ഭദ്രാസനത്തിനും എനിക്കും സർവ്വോപരി പമ്പാടി ദയറായ്ക്കും അനുബന്ധ സ്ഥാപനങ്ങൾക്കും തീരാനഷ്ടമാണ്. ആത്മാവും ജ്ഞാനവും നിറഞ്ഞു നല്ല സാക്ഷ്യമുള്ളവനായി സദാ പ്രവർത്തിച്ച റമ്പാച്ചനു വേണ്ടി പ്രത്യേകം പ്രാർത്ഥിക്കുകയാണ്.

**ഗീവർഗീസ് മാർ ഈവാനിയോസ്**
**മെത്രാപ്പോലീത്താ**

കോട്ടയം
2008 ഒക്ടോബർ 2-നു
കുറിയാക്കോസ് മാർ
ഗ്രീഗോറിയോസ് സെന്ററിൽ നിന്ന്.



# ദൈവസ്നേഹം പകർന്ന ജനസേവകൻ

## ഉമ്മൻ ചാണ്ടി എം. എൽ. എ.

ബഹുമാന്യനായ പി. സി. യോഹന്നാൻ റമ്പാച്ചൻ മനുഷ്യ നന്മയുടെ പ്രതീകമാണ്. മറ്റുള്ളവരുടെ സന്തോഷത്തിനു വേണ്ടി എല്ലാം ത്യജിക്കുന്ന റമ്പാച്ചൻ സേവനത്തിന്റെയും സ്നേഹത്തിന്റെയും ആൾരൂപമാണ്. പരിശുദ്ധനായ പാമ്പാടി തിരുമേനിയുടെ ശിഷ്യനായ റമ്പാച്ചന് മറ്റുള്ളവരെക്കുറിച്ചുള്ള കരുതൽ തിരുമേനിയുടെ സഹവർത്തിത്വത്തിൽ നിന്നു ലഭിച്ചിട്ടുള്ളതാണ്.

റമ്പാച്ചന്റെ കൈപ്പുണ്യം തിരുമേനിയുടെ അനുഗ്രഹം തന്നെ. പാമ്പാടി ദയറായുമായി ബന്ധപ്പെട്ട് നിരവധി സ്ഥാപനങ്ങൾ ഉണ്ട്. എല്ലാവരുടെയും പ്രതീക്ഷയ്ക്കപ്പുറത്താണ് അതിന്റെ എല്ലാം ഉയർച്ച. ഐ. ടി. സി. കോളജ് സി. ബി. എസ്. ഇ. സ്കൂൾ, ബാലഭവൻ, അഭയഭവൻ ഏറ്റവും ഒടുവിൽ എയ്ഡ്സ് ബാധിതർക്കു വേണ്ടിയുള്ള ആശാകിരൺ എന്ന സ്ഥാപനവും.

പാമ്പാടി ദയറയും പി. സി. യോഹന്നാൻ റമ്പാച്ചനും തമ്മിലുള്ള ബന്ധം അഭേദ്യമാണ്. എല്ലാ വികസനപ്രവർത്തനങ്ങളുടെയും പിന്നിലെ ശക്തി റമ്പാച്ചനാണ്. നിമിഷ വേഗത്തിലായിരുന്നു എല്ലാറ്റിന്റെയും പൂർത്തീകരണം.

എല്ലാവരോടും നല്ല ബന്ധമാണ് റമ്പാച്ചൻ പുലർത്തുന്നത്. ശത്രുക്കളില്ല. റമ്പാച്ചനോട് ആരെങ്കിലും നീരസം പ്രകടിപ്പിച്ചാൽ സ്വതസിദ്ധമായ പുഞ്ചിരിയിൽ എല്ലാം തീരും.

റമ്പാച്ചന്റെ സ്നേഹവും വാത്സല്യവും ഏറ്റവും അധികം ലഭിച്ച ഒരു വ്യക്തിയാണ് ഞാൻ. റമ്പാച്ചന്റെ നിർദ്ദേശങ്ങളും ഉപദേശങ്ങളും പല നിർണ്ണായക ഘട്ടങ്ങളിലും എനിക്ക് ലഭിച്ചിട്ടുള്ളത് ഈ അവസരത്തിൽ ഞാൻ ഓർക്കുന്നു.



ദൈവത്തിന്റെ സ്നേഹം അക്ഷരാർത്ഥത്തിൽ മനുഷ്യന് പകർന്ന റമ്പാച്ചൻ കടന്നുപോയെന്ന് വിശ്വസിക്കാൻ കഴിയുന്നില്ല. എല്ലാവർക്കും വൻ നഷ്ടം തന്നെ.

# ഉള്ളടക്കം


| | | |
|---|---|---|
| നട്ടുച്ചയ്ക്കൊരു സൂര്യാസ്തമയം | | 8 |
| ഒന്നാം പതിപ്പിന്റെ മുഖവുര | | 15 |
| 1 | ഒരു തിരിഞ്ഞു നോട്ടം | 21 |
| 2 | പാമ്പാടി ദയറായുടെ വായും തൂണും മല്പാനും | 29 |
| 3 | മീനടം പള്ളി സ്ഥാപിക്കുന്നു | 37 |
| 4 | ആദ്യന്തം വലിയ മനുഷ്യസ്നേഹി | 40 |
| 5 | ആകസ്മിക മരണവും വിലാപയാത്രകളും കബറടക്കവും | 43 |
| 6 | സമൂഹത്തിനാകെ കനത്ത നഷ്ടം: മാതൃഭൂമി | 57 |
| 7 | ദൈവം അയച്ച ഒരു മനുഷ്യൻ | 58 |
| 8 | പ. പാമ്പാടി തിരുമേനി കാണിച്ച പാതയിൽ.... | 62 |
| 9 | ഒരു കുളിർകാറ്റുപോലെ കടന്നുപോയ ദൈവപുരുഷൻ | 64 |
| 10 | റമ്പാച്ചനെ അടുത്തുനിന്നു കണ്ടപ്പോൾ | 69 |
| 11 | സിദ്ധികളുടെ വിളനിലം | 74 |
| 12 | അനുകരണീയമായ മാതൃകകൾ | 78 |
| 13 | അനുപമ പ്രകാശം | 80 |
| 14 | കർമ്മനിരതൻ | 85 |
| 15 | മഹത്തായ ഒരു ഗുരുശിഷ്യബന്ധം | 89 |
| 16 | അടുത്തു നിന്നിരുന്ന അഭ്യുദയകാംക്ഷി | 92 |
| 17 | ആധുനിക പൊത്തൻപുറത്തിന്റെ ശില്പി | 96 |
| 18 | സ്നേഹാഞ്ജലി | 98 |
| 19 | മാർഗ്ഗദർശി | 100 |

# നട്ടുച്ചയ്ക്കൊരു സൂര്യാസ്തമയം

കത്തിജ്വലിച്ചു പ്രകാശിക്കുകയും പ്രപഞ്ചത്തെ മുഴുവൻ പ്രകാശിപ്പിക്കുകയും ചെയ്യുന്ന സൂര്യൻ നട്ടുച്ചയ്ക്കു തന്നെ ആകാശദേശം വിട്ട് അസ്തമിക്കുക! ചിന്തിക്കാനാവാത്ത അന്ത്യം. കഴിഞ്ഞ സെപ്തംബർ 12 -ന്റെ നിശാന്ത നിശ്ശബ്ദതയിൽ നാമെല്ലാവരും ഉറങ്ങിക്കിടക്കേ ആരും അറിയാതെ കഠിനമായ ഹൃദയാഘാതം കൊണ്ടാകണം ആകസ്മികമായി അന്തരിച്ച അഭിവന്ദ്യനായ പാമ്പാടിയിലെ പി. സി. യോഹന്നാൻ റമ്പാച്ചനെപ്പറ്റി ഓർത്തപ്പോൾ എന്റെ തപ്ത ഹൃദയാന്തരത്തിൽ പെട്ടെന്ന് പൊന്തിയ ചിന്തയാണിത്.

അര ശതാബ്ദത്തിൽ അധികം നീണ്ടുനിന്ന അസാധാരണമായ അടുത്ത ബന്ധവും സൗഹൃദ നിർഭരമായ പുഞ്ചിരി പൂശിയ പ്രോത്സാഹനങ്ങളും സദ്പ്രേരണകളും സന്മാതൃകകളും സംശുദ്ധമായ ധന്യജീവിതവും അന്തമില്ലാത്ത അനുസ്മരണകളും സമ്പർക്കങ്ങളും പരസ്പര സന്ദർശനങ്ങളും തന്റെ അപ്രതീക്ഷിത മരണം മൂലം സഭയ്ക്കും സമൂഹത്തിനും ദയറായ്ക്കും വരുത്തിവച്ചിരിക്കുന്ന നികത്താനാവാത്ത വൻ നഷ്ടവും വിശിഷ്യ എനിക്കുണ്ടായിരിക്കുന്ന വ്യക്തിപരമായ നഷ്ടബോധവും ഒരു തരത്തിലും നിർണ്ണയിക്കാനാവാത്തതാണ്. ആത്മാർത്ഥതയിൽ ചാലിച്ച ആ ആത്മബന്ധത്തിന്റെ വിച്ഛേദം ജനിപ്പിച്ച സന്താപഭാരം തെല്ലു ലഘൂകരിക്കുന്നതിനുള്ള ഒരു മാർഗ്ഗമായിട്ടു കൂടിയാണ് ദുഃഖഛവി കലർന്ന ഈ വരമൊഴി ഹാരം ഇന്നും ജനസഹസ്രങ്ങളുടെ ചിന്തയിലും ഹൃദയ മനസ്സുകളിലും അമരനായി ജീവിക്കുന്ന റമ്പാച്ചന്റെ ചൈതന്യമറ്റ വിമല കണ്ഠത്തിൽ വിനീതനായി ബാഷ്പാഞ്ജലിയോടെ ആദരപൂർവ്വം അണിയിക്കുന്നത്.

സാധാരണക്കാരെ സംബന്ധിച്ചിടത്തോളം "ഒരു ദിനം നിന്റെ കണ്ണൊന്നടയുകിൽ അതു മതി ലോകം നിന്നെ മറക്കുവാൻ" എന്നു മഹാകവി ചങ്ങമ്പുഴ പാടിയതു ശരിയാണ്. എന്നാൽ മനുഷ്യസേവനത്തിനു വേണ്ടി മഹത്തായ ജീവിതം സമർപ്പിച്ച മദർ തെരേസ, വെല്ലൂരിലെ ഡോ. ഐഡാ സ്കഡർ, ഫാദർ ഡാമിയൻ, മാങ്ങാനം മന്ദിരം സ്ഥാപകൻ പി. സി. ജോർജ്, പാമ്പാടിയിലെ പി. സി. യോഹന്നാൻ റമ്പാൻ മുതലായവരെ ലോകം ആചന്ദ്രതാരം അനുസ്മരിക്കുമെന്നുള്ളതിനു രണ്ടു പക്ഷമില്ല. കാരണം ജീവിത മരുഭൂയാത്രയിൽ മായാത്ത കാൽപാടുകൾ അവശേഷിപ്പിച്ചിട്ടു പോയവരാണിവർ.

സെപ്തംബർ 10-ാം തീയതി രാത്രി റമ്പാച്ചൻ എന്നെ ഫോണിൽ വിളിച്ചു പാമ്പാടി തിരുമേനിയുടെ ജീവചരിത്രമായ "താബോറിലെ താപസവര്യൻ" എന്ന പുസ്തകത്തിന്റെ ആറാം പതിപ്പിൽ ചേർക്കുന്നതിനു ദയറായിലെ പുതിയ അരമനയുടെ ചിത്രവും പുസ്തകത്തിന്റെ 250 കോപ്പിയുടെ വിലയും സെപ്തംബർ 15-ാം തീയതി പുതുപ്പള്ളിയിൽ വരുമ്പോൾ അവിടെ വച്ചു തരാമെന്നും പുസ്തകത്തിന്റെ കവർ സ്പോൺസർ ചെയ്യാൻ താല്പര്യമുള്ള ഒരാളെ അവിടെ വച്ച് ഒന്നിച്ചു കാണാമെന്നും അറിയിച്ചു. പാമ്പാക്കുടയിലെ മലങ്കര അസോസിയേഷൻ കഴിയുന്നതു വരെ വളരെ തിരക്കിലായതുകൊണ്ടാണ് 15-ാം തീയതി എന്നു നിശ്ചയിക്കുന്നതെന്നും തുടർന്ന് പറഞ്ഞു. ആറാം പതിപ്പിൽ പാമ്പാടി തിരുമേനിയുടെ ഗുരുവായിരുന്ന മഠത്തിൽ രാമൻപിള്ള ആശാന്റെയും ഉന്നത വിജയശതമാനം കൊണ്ടു പ്രശസ്തി നേടിയിരിക്കുന്ന ബി. എം. എം. ഹയർ സെക്കണ്ടറി സ്കൂൾ പ്രിൻസിപ്പൽ ജോസ് പായിക്കാട്, തൊണ്ണൂറ്റി അഞ്ചിൽ കടന്നിരിക്കുന്ന സുറിയാനി ആശാൻ മീനടം പല്ലാട്ട് അയ്പാശാൻ എന്നിവരുടെയും ഫോട്ടോകൾ മറക്കാതെ ചേർക്കണമെന്നും റമ്പാച്ചൻ നിർദ്ദേശിച്ചു.

പതിമൂന്നാം തീയതി ശനിയാഴ്ച രാവിലെ ആറരയോടെ റേഡിയോ ശ്രവിച്ചപ്പോഴാണ് പാമ്പാടി ദയറാ മാനേജരായ പി. സി. യോഹന്നാൻ റമ്പാൻ അന്തരിച്ചു എന്ന അതീവ ദുഃഖകരമായ വാർത്ത അറിഞ്ഞത്. തികച്ചും അപ്രതീക്ഷിതവും അവിശ്വസനീയവും ഞെട്ടിച്ചതുമായ വാർത്ത.

കുറച്ചുനേരം ഞാൻ തരിച്ചിരുന്നുപോയി. ഇന്നും എന്റെ ചിന്തയിലും മനസ്സിലും റമ്പാച്ചനെപ്പറ്റിയുള്ള മധുരിക്കുന്ന ഓർമകളും മറക്കാനാവാത്ത മനോഹരമായ ചിത്രങ്ങളുമാണ് മറ്റു പലരിലുമെന്ന പോലെ കുടികൊള്ളുന്നതെന്നു രേഖപ്പെടുത്തുന്നതിൽ ഭംഗിവാക്കിന്റെ ഒരംശം പോലുമില്ല. ഖേദിക്ക കൊണ്ടു ഫലമില്ലെന്നും ഈലോക ജീവിതത്തിലെ സുഖങ്ങൾക്കിടയിലും വിപത്തു വരുമെന്നും ചിന്തിച്ച് ആശ്വസിക്കാം.

ഏതാണ്ട് ഇതേ സ്വഭാവമുള്ളതും എനിക്കനുഭവപ്പെട്ടതും അവിസ്മരണീയവുമായ ഒന്നു രണ്ടു സംഭവങ്ങൾ കൂടി ഇത്തരുണത്തിൽ ഓർമ്മയിൽ ഓടി എത്തുന്നതു പകർത്തട്ടെ. 1954 ജനുവരി ഒന്ന്. ഞാൻ മലയാള മനോരമ പത്രാധിപസമിതിയിൽ ചേർന്നിട്ട് ആറു മാസമേ ആയിട്ടുള്ളൂ. സമുദായക്കേസിൽ കാതോലിക്കാ ഭാഗത്തേക്കു ഹാജരായ കോട്ടയത്തെ ഒരു പ്രശസ്ത അഭിഭാഷകനായിരുന്ന ടി. ജെ. മാത്യു തെള്ളിയിൽ (തെള്ളി വക്കീൽ) വൈക്കത്തിനടുത്തുള്ള വെച്ചൂരിലെ മണിയൻതുരുത്തിൽ പുതിയ ഒരു പള്ളി നിർമ്മിച്ചു. അതിന്റെ വെഞ്ചരിപ്പിനോടനുബന്ധിച്ചുള്ള സമ്മേളനത്തിലെ മുഖ്യ പ്രസംഗകൻ മനോരമയുടെ മുൻ മുഖ്യ പത്രാധി

പർ കെ. സി. മാമ്മൻ മാപ്പിള ആയിരുന്നു (മാമ്മൻ മാപ്പിളയും തെള്ളി വക്കീലും വലിയ സുഹൃത്തുക്കൾ ആയിരുന്നതിനാൽ തെള്ളി വക്കീൽ മിക്ക സായാഹനങ്ങളിലും മനോരമയിൽ എത്തി മാമ്മൻ മാപ്പിളയുമായും അദ്ദേഹത്തിന്റെ കാലശേഷം കെ. എം. ചെറിയാനുമായും ദീർഘനേരം സംഭാഷണം നടത്തുമായിരുന്നു. കോട്ടയത്തെ ഒരു പ്രശസ്ത ഡോക്ടറായ ഡോ. മാത്യു പാറയ്ക്കൽ തെള്ളി വക്കീലിന്റെ രണ്ടാമത്തെ മകളായ ഏലിയാമ്മയുടെ മകനാണ്).

അക്കാലത്തു മാമ്മൻ മാപ്പിള സംബന്ധിക്കുന്ന സമ്മേളനങ്ങളിൽ അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ പ്രായത്തെ മുൻനിറുത്തി പറഞ്ഞു കൊടുത്തു എഴുതിത്തയ്യാറാക്കി മനോരമ പത്രാധിപസമിതിയിലെ ഒരു സീനിയർ അംഗമായിരുന്ന പി. ഒ. ഏബ്രഹാമാണു വായിച്ചു വന്നത് (കാറിൽ സഞ്ചരിക്കുമ്പോൾ മാമ്മൻ മാപ്പിള പിൻസീറ്റിലും ഏബ്രഹാം ആരും കാണത്തക്കവിധം മുൻസീറ്റിലും ആയിരിക്കും ഇരിക്കുക. മാമ്മൻ മാപ്പിള തന്റെ കാറിലാണ് സഞ്ചരിക്കുന്നതെന്നു നർമ്മരസിക ശിരോമണിയായിരുന്ന പി. ഒ. ഏബ്രഹാം പലപ്പോഴും പറയുമായിരുന്നു). എന്നാൽ ഏബ്രഹാമിനു പനി പിടിച്ചതിനാൽ ജനുവരി ഒന്നിലെ വെഞ്ചരിപ്പു യോഗത്തിലെ പ്രസംഗം വായിക്കാനുള്ള ചുമതല മനോരമയുടെ മാനേജരും ലീഡർ റൈറ്ററുമായിരുന്ന എൻ. എം. ഏബ്രഹാം ഡിസംബർ 31-നു എന്നെ ഭരമേല്പ്പിക്കുകയാണുണ്ടായത്.

പത്രാധിപ സമിതിയിലെ ഒരു പുതുമുഖക്കാരനു അതിപ്രശസ്തനായ മുഖ്യ പത്രാധിപരുടെ പ്രസംഗം അദ്ദേഹം പങ്കെടുക്കുന്ന ഒരു മഹാസമ്മേളനത്തിൽ വായിക്കാൻ ലഭിക്കുന്ന അസുലഭ ഭാഗ്യ സന്ദർഭം. 24 മണിക്കൂർ കഴിയുമ്പോൾ പ്രസംഗം വായിക്കാനുള്ള അവസരം ഓടി എത്തും. എനിക്ക് വായന നന്നാകണമെന്ന പ്രാർത്ഥന മാത്രം.

അർദ്ധരാത്രിയിൽ ലോകരെല്ലാം സുഖസുഷുപ്തിയിൽ ആണ്ടു കിടക്കുമ്പോൾ മഹാനായ മാമ്മൻ മാപ്പിള അന്തരിച്ചു. പിറ്റേദിവസം വെച്ചൂർക്കു പോകേണ്ട അദ്ദേഹം പറുദീസയിലേക്കാണ് പറന്നു പോയത്. അദ്ദേഹത്തോടൊപ്പം കാറിൽ വെച്ചൂരിൽ എത്തി പ്രസംഗം വായിക്കുന്ന കാര്യം ചിന്തിച്ചു കോട്ടയം വൈ. എം. സി. എ. യിലെ ചർച്ച് വീക്കിലി ഓഫീസ് മുറിയിൽ ഉറങ്ങിക്കിടന്ന ഞാൻ പ്രഭാതത്തിൽ ഉണർന്നു പത്രം നോക്കിയപ്പോഴാണു പ്രബുദ്ധ കേരളത്തിന്റെ മേധാശക്തി കേന്ദ്രമായിരുന്ന മാമ്മൻ മാപ്പിള അന്തരിച്ചു എന്ന അതിദുഃഖകരമായ വാർത്ത അറിഞ്ഞത്. എനിക്കു നേരിട്ട, പറഞ്ഞറിയിക്കാനാവാത്ത, നഷ്ടബോധം അഞ്ചര ദശാബ്ദം കഴിഞ്ഞിട്ടും മനസ്സിൽ മായാതെ കിടക്കുന്നു.

മലങ്കരസഭ ദീർഘകാലം നീതിക്കുവേണ്ടി നടത്തിയ പല നിയമയുദ്ധ

ങ്ങളുടെ ചുക്കാൻ കാര്യക്ഷതയോടെ പിടിച്ചിരുന്ന ഭാഗ്യസ്മരണാർഹനും പരിശുദ്ധനായ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ വിശ്വസ്ത സെക്രട്ടറിയുമായിരുന്ന മണലിൽ യാക്കോബു കത്തനാരുടെ ജീവചരിത്ര പ്രധാനമായ സഭാസ്മരണകൾ എന്ന പുസ്തകം 1992 ഡിസംബർ 25-ന് അദ്ദേഹത്തിന്റെ ചെറിയ എതിർപ്പിനു വിധേയമായിട്ടാണെങ്കിലും ഞാൻ പ്രസിദ്ധപ്പെടുത്തി. അച്ചന്റെ സഭാസ്മരണകൾ വരമൊഴിയായി വന്നില്ലെങ്കിൽ സഭയ്ക്ക് അതൊരു വലിയ നഷ്ടമായിരിക്കുമെന്നു തോന്നിയതുകൊണ്ടാണു പരപ്രേരണ കൂടാതെ പുസ്തകം ഇറക്കിയത്. ഈ പുസ്തകത്തിലെ പല വിവരങ്ങളും പ്രസിദ്ധ സഭാചരിത്രകാരന്മാരായ റവ. ഫാ. ഡോ. ജോസഫ് ചീരനും അഡ്വ. പുലിക്കോട്ടിൽ പി. സി. മാത്യുവും എറണാകുളം പി. വി. മാത്യുവും മറ്റും തങ്ങളുടെ രചനകളിൽ ഉദ്ധരിച്ചിട്ടുണ്ടെന്ന് അഭിമാനത്തോടും നന്ദിയോടും ഞാൻ അനുസ്മരിക്കുന്നു. പുസ്തകം എഴുതേണ്ടെന്നു ആദ്യം പറഞ്ഞ മണലിൽ അച്ചൻ പിന്നീട് എന്റെ ആത്മാർത്ഥതയെ മാനിച്ചായിരിക്കണം അതിലെ വസ്തുതകൾ തെറ്റാതിരിക്കാൻ ഒന്നുരണ്ടു തവണ അഭിമുഖ സംഭാഷണത്തിനു സസന്തോഷം സമ്മതിക്കുകയും ചില കാര്യങ്ങൾ എഴുതി അയയ്ക്കുകയും ചെയ്തു. അതുകൊണ്ടാണ് ആ പുസ്തകം ഒരു നല്ല ചരിത്ര രേഖയായി മാറിയത്.

പുസ്തകം 1993 ജനുവരി ആദ്യം അദ്ദേഹത്തിന്റെ സ്വന്തം പള്ളിയായ ആമ്പല്ലൂർ മാന്തുരുത്തേൽ മാർ യൂഹാനോൻ ദേവാലയത്തിൽ വച്ച് (ഈ പള്ളി 1858-ൽ സ്ഥാപിച്ചതാണ്) പ്രകാശനം ചെയ്യണമെന്നു ഞാൻ നിർദ്ദേശിച്ചപ്പോൾ ജനുവരി ഒടുവിൽ പള്ളിപ്പെരുന്നാൾ വേളയിൽ ചടങ്ങു നടത്താമെന്ന് അച്ചൻ ഒരു വിയോജനക്കുറിപ്പു നൽകി. ഞാൻ വിട്ടുകൊടുത്തില്ല. ജനുവരി ആദ്യം തന്നെ പുസ്തക പ്രകാശനം അദ്ദേഹത്തിന്റെ സാന്നിധ്യത്തിൽ മാന്തുരുത്തേൽ പള്ളിയിൽ വച്ചു സമുചിതമായി നടത്തി. നാല്പതു വർഷത്തിലധികം എന്റെ വലിയ ഒരു അഭ്യുദയകാംക്ഷിയായിരുന്ന, എന്നെ പിതൃതുല്യം സ്നേഹിച്ച ആ ഉത്തമ വൈദികന് ആത്മസന്തോഷമുണ്ടായതായി അദ്ദേഹത്തിന്റെ കനക നിറമുള്ള മുഖം അന്നു വ്യക്തമാക്കി.

1993 ജനുവരി 17-ന് മണലിൽ അച്ചൻ മരണമടഞ്ഞു. അന്തരിക്കുന്നതിനു രണ്ടുമൂന്നു ദിവസം മുമ്പ് അദ്ദേഹം എനിക്കയച്ച അവസാന കത്തിൽ (ഒരു കാർഡായിരുന്നു) പുസ്തകം ഇറക്കിയതിൽ വളരെ സന്തോഷമുണ്ടെന്നും താൻ ഒരു ചെറിയ തുകയ്ക്കുള്ള ചെക്ക് ഉടനെ അയക്കുന്നതാണെന്നും എഴുതിയിരുന്നു. എന്നാൽ ആ ചെക്ക് അയക്കാൻ മരണം അദ്ദേഹത്തെ അനുവദിച്ചില്ല. ചെക്കു കിട്ടാഞ്ഞതിൽ എനിക്ക് ഒട്ടും നഷ്ടബോധമുണ്ടായില്ല. പെട്ടെന്ന് അദ്ദേഹം കടന്നുപോയതിലുള്ള ദുഃഖമാണുണ്ടാ

യത്. അച്ചന്റെ കബറടക്കത്തിൽ ഒരു തികഞ്ഞ സഭാസ്നേഹിയായ കോട്ടയം മുനിസിപ്പാലിറ്റിയുടെ മുൻ ചെയർമാൻ മടുക്കാനിൽ പി. സി. ചെറിയാനും ഞാനും കോട്ടയത്തു നിന്നു പോയി സംബന്ധിച്ച് ഞങ്ങളുടെ ആദരാഞ്ജലികൾ നിറകണ്ണുകളോടെ അർപ്പിച്ചു.

അടുത്തകാലത്തു നിര്യാതനായ വാകത്താനം മൈലയ്ക്കൽ മർക്കോസ് കോർഎപ്പിസ്കോപ്പായുടെ ഒരു ലഘു ജീവചരിത്രം ഇറക്കണമെന്ന് അദ്ദേഹം ആഗ്രഹിക്കുകയും രണ്ടു ദശാബ്ദക്കാലത്തിൽ അധികമായി കോട്ടയം ഭദ്രാസന ഓഫീസ് (കെ. എം. ജി. സെന്റർ) സെക്രട്ടറി എന്ന നിലയിൽ കാര്യക്ഷമമായി പ്രവർത്തിക്കുന്ന പാമ്പാടി സ്വദേശി ജയിംസ് വറുഗീസ് മുഖേന അക്കാര്യം രണ്ടു മൂന്നു വർഷം മുമ്പ് എന്നോടു പലതവണ നിർബന്ധപൂർവ്വം പറയുകയും പണം ഒരു തടസ്സമല്ലെന്നറിയിക്കുകയും ചെയ്തു. ഞാൻ സമ്മതിച്ചു. എന്നാൽ 1000 കോപ്പി ചതുർവണ്ണ കവർ സഹിതം ഇറക്കാൻ കാൽ ലക്ഷം രൂപ വേണ്ടിവരുമെന്നു പറഞ്ഞപ്പോൾ സമ്പന്നനായ അച്ചൻ 'വരട്ടെ, കുറെ കഴിയട്ടെ' എന്നു പറഞ്ഞ് ജയിംസ് വറുഗീസിന്റെ ഉത്സാഹത്തെ മരവിപ്പിച്ചു. വളരെയധികം അനുഭവസമ്പന്നനും പല ഇടവകകളുടെ സാരഥ്യം വഹിച്ചിട്ടുള്ള വികാരിയും അമേരിക്കയിലും മറ്റും പര്യടനം നടത്തിയിട്ടുള്ള ഒരു പ്രമുഖ വൈദികനുമായ അദ്ദേഹത്തിനു സഭയിൽ ഇരുപതാം നൂറ്റാണ്ടിൽ നടന്ന ഒട്ടധികം സുപ്രധാന സംഭവങ്ങളുടെ ദൃക്സാക്ഷിയായിരിക്കാൻ കഴിഞ്ഞതും ഒട്ടും മറവി ബാധിക്കാത്ത ബ. അച്ചന്റെ 90 വർഷത്തെ അനുഭവങ്ങൾ സഭയ്ക്ക് ഒരു മുതൽകൂട്ടായിരിക്കുമെന്നുള്ള ചിന്തയുമാണ് എന്റെ സുഹൃത്തായ ജയിംസ് വറുഗീസിനെയും എന്നേയും പ്രധാനമായും ഭരിച്ചതെന്നും പറയേണ്ടതുണ്ട്. തൊണ്ണൂറു കഴിഞ്ഞിട്ടും വായിക്കുന്നതിനു കണ്ണട വേണ്ടാതിരുന്ന മൈലക്കൽ കോർഎപ്പിസ്ക്കോപ്പാ എന്റെ ഇടവകയായ നിലയ്ക്കൽ പള്ളിയിലും പല പ്രാവശ്യം ഇമ്പകരമാംവിധം വിശുദ്ധ കുർബ്ബാന അർപ്പിച്ചിട്ടുണ്ട്. മിക്ക ദിവസങ്ങളിലും കോട്ടയത്തും ഭദ്രാസന ഓഫീസിലും എത്തിക്കൊണ്ടിരുന്ന അച്ചൻ റോഡിൽ ഇറങ്ങി ബസു കാത്തു നിൽക്കുന്നതിനിടയിൽ പരിചയമുള്ള ഏതെങ്കിലും ബൈക്കുകാരൻ വന്നാൽ അതിന്റെ പിറകിൽ കയറി ലക്ഷ്യസ്ഥാനത്തെത്തുമായിരുന്നു. ഇതിനു പ്രായവും ആരോഗ്യവും ഒന്നും ഒട്ടും തടസ്സവുമല്ലായിരുന്നു. കൂട്ടുകാരും വീട്ടുകാരും എത്രനേരം കാത്തുനിന്നാലും കാലം ആർക്കു വേണ്ടിയും കാത്തുനിൽക്കാതെ കടന്നുപോകുന്നു. വൈകാതെ മൈലയ്ക്കൽ മർക്കോസച്ചനും കാലയവനികയ്ക്കുള്ളിൽ മറഞ്ഞു.

പി. സി. യോഹന്നാൻ റമ്പാച്ചന്റെ നിസ്തന്ദ്രമായ പ്രവർത്തനം കൊണ്ടു പൊത്തൻപുറം പുത്തൻപുരമായി മാറിയതും അവിടത്തെ പലതരം വിദ്യാലയങ്ങളും ആശാകിരണും അനേകശതം വിദ്യാർത്ഥികൾക്കും

അഭയ–ബാല ഭവനുകൾ ഒട്ടധികം അനാഥർക്കും ആശാകേന്ദ്രങ്ങളായി ത്തീർന്നതും ലോകത്തെ അറിയിക്കേണ്ടതാണെന്നും മലങ്കരസഭയിൽ ഇതുപോലെ ഉദ്ദിഷ്ടകാര്യം നിറവേറ്റുന്ന കർമ്മനിരതനായ – സ്വാർത്ഥ തയുടെ ഒരു പൊടി പോലും ഏശാത്ത – മറ്റൊരു റമ്പാനില്ലെന്നും ഉള്ള ഉത്തമബോധ്യം മൂലം രണ്ടു വർഷം മുമ്പ് റമ്പാച്ചന്റെ ഒരു ലഘു ജീവച രിത്രം എഴുതാൻ ഞാൻ ആഗ്രഹിച്ചു. റമ്പാച്ചന്റെ സഹോദരപുത്രനും എന്റെ മറ്റൊരു യുവസ്നേഹിതനും സഭാചരിത്ര പ്രേമിയുമായ ജയിംസ് പാമ്പാടിയുമായി ഇക്കാര്യങ്ങൾ ആലോചിക്കയും റമ്പാച്ചന്റെ മാതാപിതാ ക്കളെപ്പറ്റിയും മറ്റുമുള്ള വിവരങ്ങൾ ഒട്ടും തെറ്റാതെ നൽകണമെന്നാ വശ്യപ്പെടുകയും ചെയ്തു. എന്റെ സംരംഭത്തിനു ജയിംസ് പാമ്പാടി പച്ച ക്കൊടി കാട്ടി. ചില വിവരങ്ങളും നൽകി. ഇക്കാര്യം എങ്ങനെയോ റമ്പാ ച്ചൻ അറിഞ്ഞു. ഒന്നും എഴുതേണ്ട എന്നു റമ്പാച്ചൻ പറഞ്ഞു. റമ്പാച്ചന്റെ സേവനങ്ങളെപ്പറ്റി വലിയ മതിപ്പുള്ള എനിക്കു എഴുതാൻ അവകാശമു ണ്ടെന്നും എഴുതാതിരിക്കാൻ പ്രയാസമാണെന്നും തന്നിമിത്തം തടയരു തെന്നും ഞാൻ അഭ്യർത്ഥിച്ചു. ഇങ്ങനെയിരിക്കേ ദയറായുടെയും റമ്പാച്ച ന്റെയും ഒരു വലിയ അഭ്യുദയകാംക്ഷിയും കോട്ടയം മെഡിക്കൽ കോളജി നടുത്തുള്ള മാർ ഗ്രീഗോറിയോസ് കാരുണ്യനിലയത്തിന്റെ മുൻ സെക്രട്ട റിയുമായ മരോട്ടിപ്പുഴ ഫാ. തോമസ് കുര്യൻ റമ്പാച്ചൻ നിർദേശിച്ചതനു സരിച്ചു ഒരു രാത്രി എന്നെ ഫോണിൽ വിളിച്ച് റമ്പാച്ചന്റെ ജീവചരിത്രം ഇപ്പോൾ എഴുതേണ്ട എന്നു നിർബന്ധപൂർവ്വം പറഞ്ഞു. ദൈവത്തിന്റെ പ്രതിപുരുഷന്മാരായ വൈദികരെ ധിക്കരിക്കാതെ ബഹുമാനിക്കുന്ന ഞാൻ പ്രശസ്തരായ ഇവരുടെ ആവശ്യം അംഗീകരിക്കുകയാണുണ്ടായത്. പ്രശ സ്തിയും പ്രശംസയും ഒന്നും ആഗ്രഹിക്കാത്ത റമ്പാച്ചൻ പാമ്പാടി തിരു മേനിയെപ്പറ്റി കൂടുതൽ എഴുതിക്കൊള്ളുക എന്നൊരു നിർദേശവും നൽകി. അതനുസരിച്ചു പാമ്പാടി തിരുമേനിയുടെ ജീവചരിത്രത്തിന്റെ പുതിയ പതിപ്പുകളും ഇംഗ്ലീഷ് തർജിമയും പ്രസിദ്ധപ്പെടുത്തി വന്നു. അടുത്തുതന്നെ ജീവചരിത്രത്തിന്റെ ആറാം പതിപ്പ് വെളിച്ചം കാണുമെ ന്നാണ് പ്രതീക്ഷ. നമ്മുടെ ആഗ്രഹത്തിനു വിരുദ്ധമായി കാലം അതി വേഗം കടന്നുപോകുന്നതിനാൽ 2007 ഏപ്രിൽ മാസത്തിൽ പാമ്പാടി തിരു മേനിയുടെ ശ്രാദ്ധപ്പെരുനാളിൽ റമ്പാച്ചന്റെ ഒരു ലഘുജീവചരിത്രം “സേവ നത്തിന്റെ ആൾരൂപം” എന്ന പേരിൽ അദ്ദേഹം അറിയാതെ പ്രസിദ്ധപ്പെ ടുത്തി. കാഞ്ഞിരപ്പള്ളി ബിഷപ്പ് ഡോ. മാത്യു അറയ്ക്കൽ തിരുമേനി നേരത്തെ ആശാകിരണിൽ ചെയ്ത ഒരു പ്രസംഗത്തിൽ റമ്പാച്ചനെ ഈ പ്രയോഗത്തിലൂടെയാണു വിശേഷിപ്പിച്ചത്. എന്റെ പുസ്തകത്തിന്റെ തല ക്കെട്ട് ഡോ. മാത്യു അറയ്ക്കൽ തിരുമേനിയുടെ വിശേഷണം തന്നെ ആയിരിക്കണമെന്നു ഞാൻ അന്നേ തീരുമാനിച്ചുറച്ചിരുന്നു. അക്കാര്യം ഇവിടെ വെളിപ്പെടുത്തുന്നതിൽ വളരെ സന്തോഷവുമുണ്ട്.

റമ്പാച്ചന്റെ കബറടക്കത്തെപ്പറ്റിയും മറ്റും ആലോചിക്കാൻ 13-നു പാമ്പാടി ദയറാ ചാപ്പലിൽ കണ്ടനാട് ഇടവകയുടെ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന സഭാസ്നേഹികളുടെയും റമ്പാച്ചന്റെ അടുത്ത സുഹൃത്തുക്കളുടെയും യോഗത്തിൽ പങ്കെടുക്കുവാനെത്തിയ എന്നോടു റമ്പാച്ചനെപ്പറ്റി ഒരു ചെറിയ പുസ്തകം നേരത്തെ രചിച്ചതു ദൈവനിയോഗമായി തോന്നുന്നുവെന്നു പറഞ്ഞുകൊണ്ട് വൈദികസെമിനാരിയുടെ മുൻ വൈസ് പ്രിൻസിപ്പലും വൈദിക തലമുറകളുടെ വൈദികനും അപ്രഖ്യാപിത മലങ്കര മല്പാനുമായ റവ. ഡോ. ടി. ജെ. ജോഷ്വാ എന്നെ അഭിനന്ദിച്ചു. ജീവചരിത്രത്തിന്റെ പുതിയ പതിപ്പ് ഉടനെ ഇറക്കുമെന്ന് ഞാൻ ബഹു. അച്ചനോട് പറഞ്ഞു. ഇപ്പോൾ പ്രകാശനം ചെയ്യുന്ന ഈ രണ്ടാം പതിപ്പും അപൂർണ്ണമാണെന്ന് എനിക്കു നല്ലവണ്ണം അറിയാം. റമ്പാച്ചന്റെ ആറു ദശാബ്ദക്കാലത്തെ സാഗരവിശാലമായ സേവനങ്ങളിലേക്കു കടക്കാനുള്ള ഒരു ചെറിയ തുറമുഖം മാത്രമാണിത്.

ഈ രണ്ടാം പതിപ്പിൽ ഉൾപ്പെടുത്തുന്നതിനു വേണ്ടി എന്റെ ആഗ്രഹപ്രകാരം ലേഖനങ്ങളും കുറിപ്പുകളും എഴുതിത്തന്നവരും റമ്പാച്ചനുമായി ആത്മബന്ധമുള്ളവരുമായ വൈദികസെമിനാരി വൈസ് പ്രിൻസിപ്പലും പ്രശസ്ത ദൈവശാസ്ത്രജ്ഞനും ചിന്തകനും പ്രഭാഷകനും ആയ ഫാ. ഡോ. ജേക്കബ് കുര്യൻ, അസി. മാനേജർ ചാമക്കാലായിൽ ഫാ. സി. എ. വറുഗീസ്, ഭദ്രാസന ഓഫീസ് സെക്രട്ടറി ജെയിംസ് വറുഗീസ് മുതലായവരോടുള്ള നന്ദി ഇവിടെ കുറിക്കുന്നു. ഈ പതിപ്പിനു പ്രൗഢവും ശ്രദ്ധേയവുമായ അവതാരിക എഴുതിയിരിക്കുന്നത് റമ്പാച്ചന്റെ സേവനങ്ങളെ ശരിക്കറിയാവുന്ന - അവയെ എന്നും അഭിനന്ദിക്കുന്ന - ഉന്നതശീർഷനായ കാഞ്ഞിരപ്പള്ളി രൂപതയുടെ ബിഷപ്പ് ഡോ. മാത്യു അറയ്ക്കൽ തിരുമേനിയാണ്. എന്റെ എളിയ അഭ്യർത്ഥന മാനിച്ചു ജോലിത്തിരക്കുകൾക്കിടയിൽ അവതാരിക എഴുതിത്തന്ന അഭിവന്ദ്യ പിതാവിനോടുള്ള നിസ്സീമമായ കൃതജ്ഞത ഇവിടെ ആദരത്തോടും അതിലുപരി ആത്മസന്തോഷത്തോടും രേഖപ്പെടുത്തുകയാണ്.



# ഒന്നാം പതിപ്പിന്റെ മുഖവുര

ശിഷ്യൻ ഗുരുവിനേക്കാൾ വലിയവനല്ല എന്നത് ആപ്തവാക്യം. അതേ സമയം എവിടെയും വലിയ ഗുരുക്കന്മാർക്കും അഭിമാനം പ്രദാനം ചെയ്യുന്ന ചില ശിഷ്യപ്രമുഖരുണ്ട്. അവർ ഗുരുവിനെ മുൻനിറുത്തി അദ്ദേഹത്തെ അക്ഷരത്തിലും അർത്ഥത്തിലും അനുകരിച്ചു ലോകോപകാരപ്രധാനമായ പ്രവർത്തനങ്ങളിൽ ഏർപ്പെടുമ്പോൾ – മറ്റുള്ളവർക്കു വേണ്ടി ജീവിതം സമർപ്പിക്കുമ്പോൾ – സെന്റ് പോളിനെപ്പോലെ സ്വന്തം എന്നുള്ളതെല്ലാം ചവറെന്നെണ്ണുമ്പോൾ – ഉണ്ടാകുന്ന നേട്ടങ്ങൾ തിട്ടപ്പെടുത്താൻ സാധിക്കില്ല.

ഭൗതികജീവിതത്തിൽ ആത്മീയ ദർശനങ്ങൾ കൊണ്ടു മാത്രം സാധിക്കാത്ത കാര്യങ്ങൾ നേടാൻ നാം വിലമതിക്കുന്ന മൂല്യങ്ങൾക്കു മുഖ്യസ്ഥാനം നൽകി പ്രവർത്തിക്കുമ്പോൾ സാധിക്കും. അപ്പോൾ ലോകം കൂടുതൽ സുന്ദരമാകും. മനുഷ്യനു എല്ലാ തലങ്ങളിലും വൻ പ്രയോജനങ്ങളും ലഭിക്കും.

ഒരു സന്യാസി ലോകവ്യാപാരങ്ങളിൽ ഒന്നും ഏർപ്പെടാതെ സദാ ധ്യാനത്തിൽ മാത്രം മുഴുകിക്കഴിയണമെന്ന ചിന്ത ഇന്നും വച്ചു പുലർത്തുന്ന യാഥാസ്ഥിതികരുടെ എണ്ണത്തിനു കുറവില്ല. അമ്പലങ്ങളിലും, പള്ളികളിലും, മോസ്ക്കുകളിലും, കാവുകളിലും, പർവ്വതസാനുക്കളിലെ തപോവനങ്ങളിലും, വള്ളിക്കുടിലുകളിലും, ഋഷികളുടെ നദീതീര ആശ്രമങ്ങളിലും സദാസമയം "ധ്യാനംകൊണ്ടാത്മാവേ ആത്മാവിൽ കണ്ടുകൊണ്ടു" കഴിയണമെന്നു ശഠിക്കുന്നവരും ഇല്ലാതില്ല. ലോകം കണ്ട ഏറ്റവും വലിയ ഗുരുവായ യേശുക്രിസ്തുവിന്റെ ഉപദേശങ്ങൾ അനുസരിച്ചു ശിഷ്യന്മാർ പ്രവർത്തിച്ചപ്പോൾ ലോകം തന്നെ ആശയപരമായും കീഴ്മേൽ മറിഞ്ഞ് അവർക്ക് കീഴടങ്ങി. അവർക്കും ഗുരുവിനെപ്പോലെ പ്രവർത്തിക്കാനും നന്മ ചെയ്തുകൊണ്ട് ലോകത്തിന്റെ ബഹുമാനാദരങ്ങൾ പിടിച്ചു പറ്റാനും സാധിച്ചു.

സ്വർഗ്ഗരാജ്യോന്മുഖമായ പ്രവർത്തനങ്ങളോടൊപ്പം കൂടാരപ്പണി ചെയ്തും മീൻ പിടിച്ചും ജീവിച്ച ശിഷ്യന്മാർ ലോകമെങ്ങും സഞ്ചരിച്ചു സുവിശേഷം അറിയിക്കുകയും വിശക്കുന്നവർക്ക് ആഹാരം നൽകുകയും അനാഥരെ സംരക്ഷിച്ചും രോഗികളെ സുഖപ്പെടുത്തിയും തങ്ങളുടെ ഗുരുവിന്റെ ആജ്ഞയനുസരിച്ചു മനുഷ്യനു സമാധാനവും സന്തോഷവും പ്രദാനം ചെയ്യുകയുമാണുണ്ടായത്. ഭൂമിയിൽ സ്വർഗ്ഗം സൃഷ്ടിക്കുന്ന പ്രവർത്തനമാണ് അഭികാമ്യമെന്ന് എല്ലാവരും അംഗീകരിക്കുന്നു.

ഈശ്വരൻ ശ്രീകോവിലിന്റെ ഇരുണ്ട മൂലയിലല്ല, പാടത്തും, പാറമട

യിലും, പാതകളിലും പണിയെടുക്കുന്നവരുടെ ഇടയിലുമാണെന്ന രവീന്ദ്ര നാഥ ടാഗോറിന്റെ ചിന്താബന്ധുരമായ ഭാവന സ്വാധീനിച്ച ഒട്ടധികം പൊതുജന സേവക പ്രവർത്തകരാൽ അതിധന്യമാണ് ആർഷഭാരതം.

സംഘടിച്ചു വിദ്യ കൊണ്ടു വളരാൻ ശ്രീനാരായണ ഗുരു ആഹ്വാനം ചെയ്തതു വഴി താണനിലയിൽ കഴിഞ്ഞ ഒരു വലിയ സമുദായം കേരള ത്തിലെ പൊതുജന ജീവിതത്തിൽ പ്രമുഖസ്ഥാനം നേടുകയും എല്ലാ തലങ്ങളിലും വളർന്ന് ശോഭിക്കുകയും ചെയ്യുന്നു. ചെത്തും കുടിയും എല്ലാം നിറുത്താനും ഗുരു ആഹ്വാനം ചെയ്തു.

ക്രിസ്തുദർശനത്തിന്റെ കാതലായ അതുല്യ സ്നേഹവും കരുണയും വിവിധ തലങ്ങളിൽ പ്രതിഫലേഛ ഇല്ലാതെ ഒഴുകിയപ്പോൾ ലോകത്തിന്റെ മുഖഛായ തന്നെ മാറി. ഇങ്ങനെ പിതൃതുല്യമായ ദൈവസ്നേഹം പക ർന്നു കൊടുത്തവരുടെ പാദങ്ങൾ എത്രയോ പവിത്രം! ക്രിസ്തുവിന്റെ സ്നേഹം പ്രത്യക്ഷമായി കാണണമെങ്കിൽ പ്രതിഷ്ഠാപൂർവ്വം മറ്റെല്ലാം മറന്നു നല്ല രീതിയിൽ നടത്തുന്ന അനാഥാലയങ്ങൾ, ആതുരാലയങ്ങൾ, മാരകരോഗ പരിചരണകേന്ദ്രങ്ങൾ മുതലായവ സന്ദർശിക്കണം. രോഗി കളിലും പട്ടിണിപ്പാവങ്ങളിലും, യാതനകളും വേദനകളും അനുഭവിക്കു ന്നവരിലും മദർ തെരേസയെപ്പോലെ ഈശ്വരനെ കണ്ടെത്തുന്നവർക്കു മാത്രമേ ദൈവസ്നേഹം വേണ്ടവിധം പ്രയോജനപ്രദമായി പ്രദർശിപ്പി ക്കാൻ സാധിക്കുകയുള്ളൂ.

ഈ രംഗങ്ങളിൽ സ്വാർത്ഥ ചിന്തയെന്യെ പ്രവർത്തിക്കുന്നവരെപ്പറ്റി ദുഷ്ടലക്ഷ്യ പ്രേരിതരായി ദോഷം പറയുന്നവും ക്രൂരമായി വിമർശിക്കു ന്നവരും ഊമക്കത്തുകൾ അയക്കുന്നവരും ഉണ്ടാവും. പക്ഷേ, ദൈവം കുടി കൊള്ളുന്ന, ദൈവാംശമായ മനസ്സാക്ഷിയിൽ കളങ്കമില്ലാത്തവർ ഒരിക്കലും ദോഷൈകദൃക്കുകളുടെ വിമർശനശരങ്ങളുടെ മുമ്പിൽ തലകുനിക്കുക യില്ല; അവർക്ക് അതിന്റെ ആവശ്യവുമില്ല. അടിസ്ഥാനരഹിതമായ വിമർ ശനങ്ങൾക്ക് അവർ മറുപടി പറയാൻ മെനക്കെടുകയുമില്ല. പരസ്നേഹപ്ര വർത്തനങ്ങളുടെ ഉരുക്കുപാളത്തിലൂടെ അരശതാബ്ദത്തിലധികമായി പാളംതെറ്റാതെ നേരെ പായുന്ന അപൂർവ്വം ചില വ്യക്തികളെങ്കിലും നമ്മുടെ ചുറ്റുമുണ്ട്. അവരിൽ ഒരാളെ ചൂണ്ടിക്കാണിക്കാൻ എന്നോടാരെ ങ്കിലും ആവശ്യപ്പെട്ടാൽ പകലിനു 12 മണിക്കൂർ പോരാ എന്നു പറഞ്ഞു ഉറക്കവേളയിൽ ഒഴിച്ചു സദാ ഉണർന്നു പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന കർ മ്മനിരതനായ, അല്ല, മനുഷ്യസേവനത്തിന്റെ ആൾരൂപമായ – റമ്പാന്മാരിൽ മുമ്പനായ – പാമ്പാടി ദയറാ മാനേജർ വന്ദ്യ ദിവ്യശ്രീ. പി. സി. യോഹന്നാ നെയായിരിക്കും ഞാൻ ആദ്യം ചൂണ്ടിക്കാട്ടുക. എഴുപത്തഞ്ചോടടുക്കുന്ന റമ്പാച്ചൻ ഏഴെഴുപതു പേർ ചെയ്യേണ്ട സേവന പ്രവർത്തനങ്ങളാണു

അര നൂറ്റാണ്ടു കൊണ്ടു പ്രശംസനീയമായി നിറവേറ്റിയതും ഇന്നും അന്യൂനം അതു തുടരുന്നതും. അക്കാര്യങ്ങൾ ഇനി മറച്ചു വച്ചിട്ടു കാര്യമില്ല. റമ്പാച്ചനെ പ്രത്യേകം പുകഴ്ത്താനും പ്രശംസിക്കാനും ഒന്നുമല്ല ഇവിടെ ശ്രമിക്കുന്നത്. അതിനു പ്രസക്തിയുമില്ല. അദ്ദേഹത്തിന്റെ അനുകരണീയമായ പ്രവർത്തനങ്ങളും വിനയനിർഭരമായ സേവനങ്ങളും സന്മാതൃകകളും സന്യാസിപ്പട്ടക്കാർക്കും, മറ്റുള്ളവർക്കും കുറെയെങ്കിലും പ്രചോദനം നൽകണം. ഒരാളിന്റെ കാലശേഷം അതിശയോക്തിയിൽ പൊതിഞ്ഞ പ്രശംസകൾ കുറിക്കുന്നതുകൊണ്ട് വലിയ പ്രാധാന്യമില്ല. ഈ ചിന്തയാണ് ഈ ലഘു ഗ്രന്ഥ പ്രസിദ്ധീകരണത്തിന്റെ അന്തർധാര.

അജാതശത്രുവായ പി. സി. യോഹന്നാൻ റമ്പാച്ചൻ അറിയാതെയാണു ഈ ചെറിയ വരമൊഴിഹാരം അദ്ദേഹത്തിന്റെ റമ്പാൻ സ്ഥാനലബ്ധിയുടെ രജത ജൂബിലി വേളയിൽ കോർത്തിണക്കിയത്. അറിഞ്ഞിരുന്നു എങ്കിൽ അദ്ദേഹം ഈ മാലയുടെ നൂല് ഊരിക്കളയാൻ ശ്രമിക്കുമായിരുന്നു. അധികമാരും അറിയാതെ റമ്പാച്ചൻ ചെയ്യുന്ന പല സേവനങ്ങൾ കുറെ സഭാ പ്രവർത്തകരെങ്കിലും ഒരളവിൽ മാതൃകയാക്കിയിട്ടുണ്ട്. അനാഥശാലകളിലും അഭയഭവനങ്ങളിലും എത്തുന്ന നല്ല ഒരു ശതമാനം ആളുകൾ മദ്യത്തിന്റെയും മയക്കുമരുന്നുകളുടെയും അടിമകളായി നാടിനും വീടിനും ഭാരമായിത്തീർന്ന് വന്നവരാണെന്ന സത്യം അവരെ സംരക്ഷിക്കുന്ന - കുമ്പസാരിപ്പിക്കുന്ന റമ്പാച്ചനു നേരിട്ടറിയാം. അതുകൊണ്ടാണു തിരക്കു പിടിച്ച ജീവിതത്തിനിടയിലും മദ്യവർജ്ജന പ്രവർത്തനത്തിനുവേണ്ടിയും ഷാപ്പു വിരുദ്ധ സമരത്തിനുവേണ്ടിയും പലയിടങ്ങളിലും പ്രത്യക്ഷപ്പെടുന്നത്. അദ്ദേഹത്തിന്റെ സാന്നിദ്ധ്യം അണികൾക്ക് ഒരാവേശം തന്നെയാണ്.

ഇതിനുംപുറമേ സമീപപ്രദേശങ്ങളിൽ ആരു മരിച്ചാലും - പരിചയമുള്ളവരായാലും അല്ലാത്തവരായാലും - ജാതിമതചിന്തയെന്യേ റമ്പാച്ചൻ ഒരാശ്വാസദൂതനായി അവിടെ പാഞ്ഞെത്തിയിരിക്കും. അവരുടെ ആവശ്യങ്ങളോടു വേണ്ടവിധത്തിൽ പ്രതികരിക്കുകയും ചെയ്യും. രാത്രി 11-നു ശേഷം ഉറങ്ങാൻ കിടക്കുന്ന റമ്പാച്ചൻ നാലു മണികഴിയുമ്പോഴേക്കും ഉണർന്നു പ്രഭാതപ്രാർത്ഥനയ്ക്കു ശേഷം തന്റെ പ്രവർത്തനനിരതമായ ദിവസം ആരംഭിച്ചിരിക്കും. പിന്നെ ദയറായുമായി ബന്ധപ്പെട്ട എല്ലാ സ്ഥാപനങ്ങളിലും കന്നുകാലിതൊഴുത്തിലും പന്നിക്കൂട്ടിലും കൃഷിയിടങ്ങളിലും റബർതോട്ടത്തിലും ഒന്നിറങ്ങി കണ്ട് കറങ്ങിയശേഷമേ തന്റെ മറ്റു പരിപാടികളിൽ കടക്കുകയുള്ളൂ. പ്രഭാതഭക്ഷണവും ഉച്ച ഊണും ചായയും ഒന്നും നിശ്ചിത സമയത്തു കിട്ടണമെന്നില്ല. നേരെചൊവ്വേ കഴിച്ചെന്നും വരില്ല. നോമ്പുകാലത്തു ഭക്ഷണത്തിൽ നിന്നു മോചനവും കിട്ടുന്നതിൽ സന്തോഷം.

പാമ്പാടി പെരുന്നാൾ മറ്റുള്ളവരാണു നടത്തുന്നത്. റമ്പാച്ചൻ സർവ്വ വ്യാപിയായി അവിടെ ഉണ്ടാവും. എല്ലാം ഓടിനടന്ന് കാണുകയും ചെയ്യും. തിരുമേനിയുടെ ആത്മാവ് പൊത്തൻപുറം കുന്നിൻ മുകളിൽ പരിവർത്തിക്കുമ്പോൾ റമ്പാച്ചന്റെ ആത്മശരീരങ്ങൾ ദയറാചാപ്പലിലും മുറ്റത്തും ആയിരിക്കും. ആശ്രമങ്ങളിലും ദയറാകളിലും കടന്നുകൂടി റമ്പാന്മാരാകുകയും പിന്നീട് മേല്പട്ടക്കാരാകാനുള്ള ഒരു കുറുക്കുവഴിയായി ആ സ്ഥാനത്തെ പരിഗണിക്കുകയും ചെയ്യുന്ന ചുരുക്കം ചിലരും ഒരു മെത്രാപ്പോലീത്തായേക്കാൾ ഭദ്രാസനത്തിനും സഭയ്ക്കും നാടിനും ജനങ്ങൾക്കും വേണ്ടി ത്യാഗനിർഭരമായ സേവനങ്ങൾ അനുഷ്ഠിക്കുകയും ചെയ്യുന്ന സന്യാസിമാരും തമ്മിൽ യാതൊരു സാമ്യവുമില്ലെന്നു പാമ്പാടി റമ്പാച്ചന്റെ ജീവിതം നമ്മെ പഠിപ്പിക്കുന്നു. സ്ഥാനമാനങ്ങളല്ല സദ്പ്രവർത്തനങ്ങളാണു അഭികാമ്യമെന്നു വിശ്വസിക്കുന്ന സന്യാസിമാരുടെ എണ്ണം കൂടട്ടെ എന്നാഗ്രഹിക്കുന്നു.

ഈ ലഘു ഗ്രന്ഥത്തിന് ആശംസ നൽകിയ കോട്ടയം ഭദ്രാസന മെത്രാപ്പോലീത്തായും റമ്പാച്ചനെ ശരിക്കു മനസിലാക്കിയിട്ടുള്ള സമുന്നത മേല്പട്ടക്കാരനും ആയ ഗീവറുഗീസ് മാർ ഈവാനിയോസ് തിരുമേനിയോടും കെ. ജി. കോളജ് മുൻ പ്രിൻസിപ്പൽ എന്ന നിലയിൽ റമ്പാച്ചനോടു അടുത്തു സഹകരിച്ചു പ്രവർത്തിക്കുന്ന മികച്ച അധ്യാപകനും പ്രഭാഷകനും ചിന്തകനുമായ ഡോ. ജേക്കബ് കുര്യൻ ഓണാട്ട്, വൈദികസെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. കെ. എം. ജോർജ്ജ്, കെ. ജി. കോളജിന്റെ പ്രഥമ പ്രിൻസിപ്പൽ റ്റൈറ്റസ് വർക്കി, ദയറായുടെ അസി. മാനേജർ ഫാ. സി. എ. ഏബ്രഹാം ചാമക്കാലായിൽ, മിസിസ് ചന്ദ്രകലാ എസ്. കമ്മത്ത് എന്നിവരോടും ഇങ്ങനെ ഒരു പുസ്തകം ഇറക്കാൻ പ്രേരണ നൽകിയവരോടും നന്ദിയുണ്ട്.

ഈ ലഘു കൃതിക്ക് ആസ്വാദനം എഴുതിയിരിക്കുന്നത് പാമ്പാടി ദയറായുടെ വലിയ അഭ്യുദയകാംക്ഷിയും റമ്പാച്ചനെ ശരിക്കറിഞ്ഞ് അദ്ദേഹത്തിന്റെ എല്ലാ നല്ല പ്രവർത്തനങ്ങൾക്കും സദ്പ്രേരണയും പിൻബലവും നൽകുന്ന സമുന്നത വ്യക്തിയും മുൻ മുഖ്യമന്ത്രിയും ഇപ്പോൾ പ്രതിപക്ഷ നേതാവുമായ ഉമ്മൻചാണ്ടിയാണ്. കേരളത്തിലെ അനാഥശാലകളുടെ നടത്തിപ്പിന്റെ അമരത്തു കഴിയുന്ന റമ്പാച്ചന്റെ പരിശ്രമഫലമായിട്ടാണ് ഉമ്മൻചാണ്ടി മുഖ്യമന്ത്രിയായിരുന്നപ്പോൾ അനാഥശാലകളുടെ ഗ്രാന്റ് വർദ്ധിപ്പിച്ചതെന്നു പ്രത്യേകം എടുത്തു പറയേണ്ടതുണ്ട്. പൊത്തൻപുറത്തെ എല്ലാ പുത്തൻ പ്രവർത്തനങ്ങളുടെയും പിമ്പിലുള്ള ശക്തനായ പ്രശസ്ത വ്യക്തിയും മറ്റാരുമല്ല. അദ്ദേഹത്തോടുള്ള നന്ദി ഇവിടെ പ്രകാശിപ്പിക്കുന്നു.

റമ്പാച്ചന്റെ കുടുംബം, ബാല്യകാലം എന്നിവ സംബന്ധിച്ച ആധികാരിക വിവരങ്ങൾ ഞാൻ ആവശ്യപ്പെട്ടു തയ്യാറാക്കി തന്നത് റമ്പാച്ചന്റെ സഹോദരപുത്രനും തികഞ്ഞ സഭാസ്നേഹിയും സഭാചരിത്ര വിദ്യാർത്ഥിയും എന്റെ യുവ സുഹൃത്തുമായ ജയിംസ് പാമ്പാടിയാണ്. ഒരു കവിതാശകലത്തിലൂടെ റമ്പാച്ചനെ അഭിനന്ദനപൂർവ്വം അവതരിപ്പിച്ചിരിക്കുന്ന കവി വറുഗീസ് കിഴക്കേമുറിയും ചാക്കോ മാലത്തും കൃതജ്ഞത അർഹിക്കുന്നു.

പുണ്യചരിതനായ പാമ്പാടി മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ മഹത്തായ ജീവിതം, ദീനദയാലുത്വം മുതലായവയെപ്പറ്റി ശരിക്കറിയാത്തവർ തെക്കും വടക്കും ഇന്നും വളരെയുണ്ട്. അദ്ദേഹത്തിന്റെ പ്രാർത്ഥനാജീവിതം, ഉപവാസം, രോഗശാന്തിവരം, പാവപ്പെട്ടവരോടുള്ള കരുണ, ലളിതജീവിതം എന്നിവ മാധ്യമലോകത്തിലൂടെ എത്തിക്കാൻ തിരുമേനിയോ സഹപ്രവർത്തകരോ ജീവിതകാലത്ത് ഒട്ടും പരിശ്രമിച്ചിട്ടില്ല. അതവരുടെ ചിന്തയിലും ഇല്ലായിരുന്നു. എന്നാൽ അദ്ദേഹം ഒരപ്രഖ്യാപിത പരിശുദ്ധനാണെന്ന സത്യം, പ്രചാരണം ഒന്നും കൂടാതെ ഇന്ന് എല്ലാവരും മനസിലാക്കിയിട്ടുണ്ട്. തിരുമേനിയുടെ മധ്യസ്ഥതയിൽ ആശ്രയിച്ചു പ്രാർത്ഥിച്ചു ഉദ്ദിഷ്ട കാര്യങ്ങൾ സാധിക്കുന്നതായി സാക്ഷിക്കുന്നവരുടെ എണ്ണം അനുദിനം വർദ്ധിച്ചുകൊണ്ടിരിക്കുന്നു.

തിരുമേനിയുടെ ശ്രാദ്ധപ്പെരുനാൾ സംബന്ധിച്ച വാർത്തകൾ പല പത്രങ്ങളും അവരുടെ കോട്ടയം - പാമ്പാടി എഡിഷനുകളിൽ മാത്രം ചേർത്തുകൊണ്ടിരിക്കുന്നതിനാൽ അവയൊന്നും കുന്നംകുളത്തും തിരുവനന്തപുരത്തും കൊല്ലത്തും ഉള്ള ബഹുഭൂരിപക്ഷം ആളുകളും അറിയുന്നില്ല. ഈ പ്രശ്നം പരിഹരിക്കുന്നതിനു വേണ്ടി പി. സി. യോഹന്നാൻ റമ്പാച്ചൻ തിരുവനന്തപുരത്തും എറണാകുളത്തും നിലമ്പൂരും പ്രശസ്ത വ്യക്തികളെ ക്ഷണിച്ചുവരുത്തി പാമ്പാടി തിരുമേനിയെ സംബന്ധിച്ച വസ്തുതകൾ അറിയിക്കാൻ വമ്പിച്ച സമ്മേളനങ്ങൾ ക്രമീകരിച്ചതും ചിലർ വേലികെട്ടി നിർത്തിയ വാർത്തകളെ കേരളാടിസ്ഥാനത്തിൽ പ്രദാനം ചെയ്തതും റമ്പാച്ചന്റെ ദീർഘവീക്ഷണത്തിനുള്ള മതിയായ തെളിവുകൾ ആണ്. തിരുവനന്തപുരം സമ്മേളനം വി. ജെ. ടി. ഹാളിൽ അന്നത്തെ മുഖ്യമന്ത്രി ഉമ്മൻചാണ്ടിയും ഡോ. സുകുമാർ അഴീക്കോടും എറണാകുളം സമ്മേളനം ഡോ. പി. സി. അലക്സാണ്ടർ എം. പി. യുമാണ് ഉദ്ഘാടനം ചെയ്തത്. താൻ ബഹുമാനിക്കുന്ന ചില പത്രങ്ങളെ ഒട്ടും മുറിപ്പെടുത്താതെ, ഇന്നു പലരും ശരിക്കും വായിക്കാത്ത പത്രങ്ങളേക്കാൾ പ്രചാരണവേഗത്തോടെ ജനമനസ്സുകളിൽ ശക്തമായ സ്വാധീനം ചെലുത്തുന്ന റേഡിയോ, ടി. വി., ഇന്റർനെറ്റ് മുതലായ ജനപ്രിയ മാധ്യമങ്ങളിൽ വാർത്ത വരുത്തുന്നതിനും പരിമിതമായ മേഖലകളിൽ മാത്രം അച്ചടിച്ചു വിതരണം ചെയ്യുന്ന പത്ര

ങ്ങളെ കടത്തിവെട്ടാനും റമ്പാച്ചനു സാധിച്ചു. പഞ്ചായത്തടിസ്ഥാനത്തിൽ പ്രസിദ്ധീകരിക്കുന്ന പല പത്രങ്ങളുടെയും പതിപ്പുകളിൽ ഇന്നു പൊതു പ്രാധാന്യമുള്ള വാർത്തകൾ കാണുന്നില്ലെന്ന വസ്തുത ഒരു പത്രപ്രവർത്തകനേക്കാൾ കൂടുതൽ വ്യക്തമായി ഗ്രഹിച്ചിട്ടുള്ള റമ്പാച്ചന് പത്രങ്ങളിലൂടെയുള്ള ദുർബലമായ പ്രചാരണം ഒരു പ്രശ്നമേയല്ലായിരുന്നു.

പുണ്യചരിതനായ പാമ്പാടി മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ 43–ാം ചരമവാർഷികത്തിൽ ഈ പുസ്തകം പ്രകാശനം ചെയ്യുന്നത് റമ്പാച്ചൻ ഒരു ബാലനായിരുന്ന കാലം മുതൽ തിരുമേനിയുടെ സഹായിയും ശബ്ദവും വക്താവും ഊന്നുവടിയും ഉറങ്ങാത്ത കാവൽസേനാനിയും മറ്റും ആയിരുന്നതുകൊണ്ടാണ്. തിരുമേനിയുടെ പ്രാർത്ഥനകൊണ്ടാണു കാടുപിടിച്ചു കിടന്ന പൊത്തൻപുറം ഇന്നു പൊന്നുവിളയുന്ന പുത്തൻപുരമായും ഒരു വലിയ വിദ്യാനികേതനമായും വളർന്നു വികസിച്ചതെന്ന് അർത്ഥശങ്കയെന്യെ റമ്പാച്ചനും വിശ്വസിക്കുന്നു.

(പ. പാമ്പാടി തിരുമേനിയുടെ സമ്പൂർണ്ണ ജീവചരിത്രം മലയാളത്തിലും ഇംഗ്ലീഷിലും പ്രസിദ്ധപ്പെടുത്താൻ എനിക്കുവേണ്ട വിവരങ്ങളും സഹായ സഹകരണങ്ങളും നൽകിയ റമ്പാച്ചനോട് എനിക്ക് പറഞ്ഞറിയിക്കാനാവാത്ത കടപ്പാടും സ്നേഹവും ഉണ്ട്. സഭാ സംബന്ധമായ എന്റെ പുസ്തക പ്രസിദ്ധീകരണ പ്രവർത്തനത്തെ പ്രോത്സാഹിപ്പിക്കുകയും ആവശ്യമായ പ്രചോദനം നൽകുകയും ചെയ്തിട്ടുള്ള കാര്യവും നന്ദിപൂർവ്വം ഇവിടെ അനുസ്മരിക്കുന്നു. നന്മയും ദീർഘായുസ്സും ഉണ്ടാകാൻ തന്റെ മാതാപിതാക്കളെ ബഹുമാനിക്കുകയും ദീർഘായുസ്സിനു വേണ്ടി സങ്കീർത്തനക്കാരൻ കുറിച്ചിരിക്കുന്ന “ദോഷം ചെയ്യാതെ നിന്റെ നാവിനെയും വ്യാജം പറയാതെ നിന്റെ അധരത്തെയും കാത്തുകൊൾക” എന്ന ഔഷധം സേവിക്കുകയും ചെയ്യുന്ന റമ്പാച്ചന് സന്തോഷമുള്ള മാസങ്ങളും ഐശ്വര്യമുള്ള സംവത്സരങ്ങളും ലഭിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു – **കെ. വി. മാമ്മൻ**)

# 1
# ഒരു തിരിഞ്ഞു നോട്ടം

പി. സി. യോഹന്നാൻ റമ്പാച്ചൻ എഴുതുന്നു: ഒരു ശനിയാഴ്ച ദിവസം ഏകദേശം മൂന്നുമണിക്കാണ് ഞാൻ പൊത്തമ്പുറത്തു ചെല്ലുന്നത്. എന്റെ കൈയിൽ മദ്ബഹായിൽ ശുശ്രൂഷയ്ക്ക് ഇടാനുള്ള കുപ്പായം ഉണ്ട്. ഞാൻ അന്ന് പാമ്പാടിപ്പള്ളിയിൽ ശുശ്രൂഷയ്ക്ക് സംബന്ധിച്ചു വരികയായിരുന്നു. ഞാൻ വരുമ്പോൾ മാർ ഗ്രിഗോറിയോസ് തിരുമേനി മുറിയുടെ വാതിലി നടുത്തു കസേരയിൽ കിഴക്കോട്ടഭിമുഖമായി ഇരിക്കുകയായിരുന്നു. തൂവാ ലയും താക്കോൽകൂട്ടവും തോളിൽ ഇട്ടിരുന്നു. ഞാൻ കൈമുത്തി. "സൗഖ്യം ആണോ" എന്ന് എന്നോടു ചോദിച്ചു.

ഒരു ദിവസം ഇവിടെ മദ്ബഹായിൽ ശുശ്രൂഷിക്കുന്നതിനുള്ള ആഗ്ര ഹത്തോടു കൂടി വന്നതാണെന്നും, നാളെ പാമ്പാടിപ്പള്ളിയിൽ കടവുംഭാ ഗത്തച്ചന്റെ തവണയായതുകൊണ്ടാണ് ഇങ്ങോട്ടു പോന്നതെന്നും അറി യിച്ചു. തിരുമേനി എനിക്ക് പലഹാരങ്ങളും മറ്റും തന്നു.

വൈകിട്ട് ചോറുതരുവാൻ മത്തായിച്ചേട്ടനെ ചുമതലപ്പെടുത്തി. പിറ്റേ ദിവസം വിശുദ്ധ കുർബാന കഴിഞ്ഞ് പോകുവാൻ ഒരുങ്ങുമ്പോൾ തിരു മേനി ഇങ്ങനെ കല്പിച്ചു. "ഇപ്പോൾ അവധിക്കാലമാണല്ലോ. നീ ഇവിടെ താമസിക്കുക. വല്ലതും പഠിക്കാമല്ലോ. പള്ളിയിൽ ധൂപംവീശുകയും ചെയ്യാം." ഞാൻ സമ്മതിച്ചു.

സ്കൂൾ തുറക്കുന്നതിന്റെ പിറ്റേദിവസം ഞാൻ വീട്ടിൽ പോകുന്ന കാര്യം പറഞ്ഞപ്പോൾ തിരുമേനി ഇങ്ങനെ കല്പിച്ചു. "നീ ഇവിടെനിന്നു സ്കൂളിൽ പൊയ്ക്കൊള്ളുക. നാലുമണിക്കു വിടുമ്പോൾ പത്രവും എടു ത്തുകൊണ്ടുവന്നാൽ മതിയല്ലോ." അങ്ങനെ ഞാൻ ദയറായിൽ താമസി ച്ചുകൊണ്ട് സ്കൂളിൽ പോയിത്തുടങ്ങി. ചില ദിവസങ്ങളിൽ സ്കൂളിലെ വിശേഷങ്ങളും, അധ്യാപകർ തല്ലുന്ന കാര്യങ്ങളും, സ്കൂൾ മാനേജർ കരിങ്ങണാമറ്റത്തിൽ കൊച്ചുകോര കാർന്നോരെപ്പറ്റിയും ചോദിക്കും. സ്കൂളിൽ നിന്നു താമസിച്ചുവരുന്ന സന്ദർഭങ്ങളിൽ തിരുമേനി വഴക്കുപ റയുക പതിവായിരുന്നു. വലിയ മഴയും, ഇടിയുമുള്ള സന്ദർഭങ്ങളിൽ തിരു മേനി ഞാൻ വന്നോയെന്ന് കൂടെക്കൂടെ അന്വേഷിച്ചുകൊണ്ടിരിക്കും. ഇടി മുഴക്കം തിരുമേനിക്ക് വളരെ ഭയമായിരുന്നു.

ഒരിക്കൽ ഞാൻ സ്കൂളിൽ നിന്നു വരാൻ അല്പം താമസിച്ചുപോയി. തിരുമേനി എന്നെ തിരക്കി കിഴക്കുവശത്തെ ഗേറ്റിങ്കൽ ഇറങ്ങി നില്ക്കു കയായിരുന്നു. ഞാൻ തിരുമേനിയെ അകലെവച്ച് കണ്ടപ്പൊഴേ ചെരുപ്പ്

ഊരി റബർതോട്ടത്തിലെ വളക്കുഴിയിൽ ഇട്ടു. കൂടെയുള്ള ഞങ്ങളാരും തിരുമേനിയുടെ അടുത്ത് ചെരിപ്പു ധരിച്ചു ചെല്ലുക പതിവില്ലായിരുന്നു. താമസിച്ചതിന് അന്ന് തിരുമേനി എന്നെ ശകാരിച്ചു. മുടി നീട്ടുന്നതും തിരുമേനിക്ക് തീരെ ഇഷ്ടമല്ലായിരുന്നു.

സിക്സ്ത്തുഫോമിൽ പഠിക്കുമ്പോൾ എനിക്ക് ശെമ്മാശുപട്ടം തരുവാൻ തിരുമേനി ആഗ്രഹിച്ചു. വിവരം എന്നോടു പറഞ്ഞു. ഞാൻ ആഗ്രഹിക്കുന്നത് ഒരു അച്ചനാകണമെന്നാണെന്നു മറുപടി നൽകി. എന്നാൽ എന്റെ വീട്ടിൽ അതിനുള്ള സാമ്പത്തികശേഷി ഇല്ലാഞ്ഞതിനാൽ ആഗ്രഹം സഫലമാകുന്നതിനു പ്രയാസമാണെന്ന് അറിയിച്ചു. “കുഞ്ഞേ, കഴിവുകളൊക്കെ ദൈവം തരുന്നതാണ്.” ഇതായിരുന്നു തിരുമേനിയുടെ പെട്ടെന്നുള്ള മറുപടി. തിരുമേനി തുടർന്നു: “ഞാൻ പട്ടം ഏല്ക്കുമ്പോൾ എന്റെ വീട്ടിൽ കാര്യമായ വരുമാനം ഒന്നും ഇല്ലായിരുന്നു. എന്റെ പിതാവ് താമസിയാതെ മരിച്ചു. അദ്ദേഹം മരിക്കുമ്പോൾ അദ്ദേഹത്തിനു എന്നെക്കുറിച്ചു കുറെയെല്ലാം പ്രയാസമുണ്ടായിരുന്നു. എനിക്ക് കാല്ക്കുപ്പായമുള്ളപ്പോൾ കമ്മീശ് ഇല്ല, കമ്മീശുള്ളപ്പോൾ കാൽക്കുപ്പായമില്ല. അങ്ങനെയായിരുന്നു എന്റെ സ്ഥിതി. അവിടെനിന്നു ജീവനുള്ള ദൈവം എന്നെ ഈവിധത്തിലാക്കി. അതുകൊണ്ട് നിരാശപ്പെടേണ്ട.” എന്റെ പിതാവിനേയും വിളിച്ച് തിരുമേനി വിവരം പറഞ്ഞിട്ട് എനിക്കു പട്ടംതരുവാൻ നിശ്ചയിച്ചു. അങ്ങനെ ഒരു എട്ടുനോമ്പിന്റെ നാലാംദിവസം ഞായറാഴ്ച തിരുമേനി എനിക്ക് കോറൂയൊ സ്ഥാനം നല്കി. വിശുദ്ധ കുർബാനമദ്ധ്യേ തിരുമേനി പ്രസംഗിച്ചു. “ഇതു പാമ്പാടിക്കാരുടെ ആവശ്യത്തിനു ചെയ്തതല്ല. എന്റെ സ്വന്ത ആവശ്യത്തിന് ചെയ്യുന്നതാണ്; ആരും പ്രയാസപ്പെടേണ്ട.”

പിന്നെയും ഞാൻ സ്കൂളിൽ പൊയ്ക്കൊണ്ടിരുന്നു. ധാരാളം പഠിക്കുവാനുണ്ടായിരുന്നെങ്കിലും, ദയറായിലെ ജോലികളെല്ലാം ഞാൻ കൃത്യമായി ചെയ്തുകൊണ്ടിരുന്നു.

സ്കൂളിൽ നിന്നു വന്നാലുടനെ പത്രം വായിച്ചു കേൾപ്പിക്കുക, തുടർന്ന് സന്ധ്യാനമസ്ക്കാരം, അതിനുശേഷം വൈകിട്ട് വേദപുസ്തകം വായിച്ചുകേൾപ്പിക്കുക, ഭക്ഷണാനന്തരം സൂത്താറാ നമസ്ക്കാരം, ഡയറി എഴുത്ത് ഇവ കഴിഞ്ഞ് പത്തുമണി ആകുമ്പോഴാണ് ഞാൻ പഠിക്കുവാൻ തുടങ്ങുന്നത്. പാതിരാനമസ്ക്കാരത്തിനു തിരുമേനി കൃത്യം 12-ന് എഴുന്നേല്ക്കും. അത് മുറിയിലിരുന്ന് രഹസ്യമായിട്ടാണ്. നോമ്പുകാലത്ത് മൂന്നരയ്ക്കും നാലിനും പള്ളിയിൽപോയി നമസ്ക്കാരം തുടങ്ങും. നമസ്ക്കാരത്തിനുശേഷം അനുതാപത്തിന്റെ മസുമൂറകൾ വായിച്ചുകേൾപ്പിക്കണം. അതുകഴിയുമ്പോൾ ആറര, ഏഴ് മണിയാകും. തുടർന്ന് തിരുമേനി വന്ന്

കാപ്പി കുടിച്ചാലുടനെ എഴുത്തുകൾക്ക് മറുപടി എഴുതണം. അതും കഴി ഞ്ഞ് ഒൻപതുമണിയാകുമ്പോൾ ഞാൻ സ്കൂളിൽ പോകും. ക്ലാസ് ഇല്ലാ ത്ത ദിവസങ്ങളിൽ തിരുമേനിയുടെ കൂടെ പല സ്ഥലത്തും യാത്ര ചെയ്യു കയും ചെയ്യും.

തിരുമേനിയുടെ കൃത്യനിഷ്ഠ എന്നെ വളരെയേറെ ആകർഷിച്ചിട്ടുണ്ട്. കൃത്യമായി ഡയറി എഴുതുന്നതിൽ വളരെ കണിശക്കാരനായിരുന്നു അദ്ദേഹം. ആദ്യകാലങ്ങളിൽ സ്വയം എഴുതുമായിരുന്നു. എന്നാൽ ശാരീരി കമായി ക്ഷീണമായിക്കഴിഞ്ഞപ്പോൾ ഒപ്പമുള്ള ആരെക്കൊണ്ടെങ്കിലും എഴുതിക്കുമായിരുന്നു. തിരുമേനിയുടെ സുറിയാനി കൈപ്പട പ്രത്യേകം എടുത്തുപറയേണ്ട സംഗതിയാണ്. അച്ചടിയാണെന്നേ തോന്നൂ! തൂവൽ, മഷിയിൽമുക്കി എഴുതുകയാണ് പതിവ്.

ക്ഷീണമായപ്പോൾ മുതൽ ദയറായിലെ ഭരണകാര്യങ്ങൾ എല്ലാം തിരു മേനി എന്നെ ഏല്പിച്ചു. ഞാൻ മാർ ഈവാനിയോസ് തിരുമേനിയുടെ ആലോചനപ്രകാരം ഭരണകാര്യങ്ങൾ നടത്തിവന്നു. ചിലപ്പോഴെല്ലാം തിരു മേനി കല്പിക്കും "എല്ലാ കാര്യങ്ങളും പാറേട്ടേ മെത്രാച്ചനോട് ആലോ ചിച്ചേ നടത്താവൂ" എന്ന്.

1961 മുതൽ തിരുമേനിക്ക് ഓർമ്മക്കുറവും അസുഖങ്ങളും കൂടെക്കൂടെ വന്നുകൊണ്ടിരുന്നു. അന്നുമുതൽ തിരുമേനിക്ക് യാതൊരു വിധത്തിലും കോപമോ, ദേഷ്യമോ അശേഷം ഇല്ലായിരുന്നു എന്നുമാത്രമല്ല പലരേയും "കുഞ്ഞേ" "മകനേ" എന്നുമാത്രമാണ് വിളിച്ചുവന്നത്. ദിവസവും കുറ ഞ്ഞത് നാലുപ്രാവശ്യമെങ്കിലും ഏതെങ്കിലും കാര്യമോർത്ത് തിരുമേനി കരയുമായിരുന്നു. അങ്ങനെ വാർദ്ധക്യത്തിൽ അദ്ദേഹം ദുഃഖിതന്മാരിൽ തലവനായ മാർ ബർസൗമായെപ്പോലെ ആയിരുന്നു.

ക്ഷീണം കൂടുതലായി തുടങ്ങിയപ്പോൾമുതൽ നമസ്കാരം മുറിയിൽ വച്ചായിരുന്നു. ചിലപ്പോൾ ഞായറാഴ്ചയും ഇടദിവസവും പള്ളിയിൽവന്ന് വി. കുർബാനയനുഭവിക്കും. വളരെ ക്ഷീണമുണ്ടെങ്കിൽ മാത്രമേ പള്ളി യിൽ വരാതിരിക്കുകയുള്ളു. പള്ളിയിൽ വന്നാൽ ഒരു മറവിയും ഇല്ല. നമസ്ക്കാരത്തിനും മറവി സംഭവിക്കുകയുമില്ല. "ഇടവിടാതെ പ്രാർത്ഥി പ്പിൻ" എന്ന് അപ്പോസ്തോലൻ പറഞ്ഞിരിക്കുന്നപ്രകാരം ചിലപ്പോൾ ഉച്ച നമസ്ക്കാരവും, സന്ധ്യാപ്രാർത്ഥനയും നാലും അഞ്ചും പ്രാവശ്യം നട ത്തുമായിരുന്നു. അസുഖമായപ്പോൾമുതൽ നാലഞ്ചുവർഷമായി തിരുമേ നിയുടെ എല്ലാ കാര്യങ്ങളും ഞാൻ തന്നെയാണ് നടത്തിവന്നിരുന്നത്.

രാവിലെ ദിനചര്യകൾക്കുശേഷം നമസ്ക്കാരം; ഏഴുമണിക്ക് കാപ്പി കൊടുക്കും. അനന്തരം തിരുമേനി കസേരയിൽ കിടക്കും. എട്ടുമണിയോ ടടുക്കുമ്പോൾ കട്ടിലിൽ കിടന്ന് ഒന്നു മയങ്ങും. ഒൻപതുമണിക്ക് എന്തെ

ങ്കിലും ടോണിക്കോ, മരുന്നോ കൊടുക്കും. 12-ന് നമസ്ക്കാരം. തുടർന്ന് ഉച്ചഭക്ഷണം. അതിനുശേഷം കിടന്നുറങ്ങും. രണ്ടുമണിക്ക് എഴുന്നേല്ക്കുമ്പോൾ എന്തെങ്കിലും ശീതളപാനീയം കുടിക്കുവാൻ കൊടുക്കും. മൂന്നുമണിക്ക് പാലും ബോൺവിറ്റയും കൊടുക്കും. നാലുമണിക്ക് കാപ്പിയും പലഹാരങ്ങളും നല്കും. 5-ന് കുളിപ്പിക്കും. 5.30-ന് നമസ്ക്കാരം. അതിനുശേഷം ചിലപ്പോളൊക്കെ ഞാൻ കൈയേൽപിടിച്ച് മുറ്റംവഴി നടത്തുകയോ വീൽചെയറിൽ കയറ്റിക്കൊണ്ട് പോവുകയോ ചെയ്യും. എട്ടുമണിക്ക് അത്താഴം നല്കും. വൈകിട്ട് ഊണില്ല. പാൽ, റൊട്ടി, ബിസ്കറ്റ് ഇവയാണ് പതിവായിട്ട് കഴിക്കുന്നത്. തുടർന്ന് സൂത്താറാ കഴിഞ്ഞ് കിടക്കും. ഇങ്ങനെയായിരുന്നു തിരുമേനിയുടെ ഒരു ചുരുങ്ങിയ ദിനചര്യ. ഭക്ഷണമെല്ലാം ഞാൻ സ്പൂണിലെടുത്തു കൊടുക്കുകയായിരുന്നു. അല്പം കഴിച്ചശേഷം "ഇനിയും എന്റെ കുഞ്ഞ് കഴിച്ചോ" എന്ന് പറയുമായിരുന്നു. ഞാൻ നിർബന്ധിച്ചു കഴിപ്പിക്കും. അപ്പോഴൊന്നും ദേഷ്യപ്പെടുകയില്ല. മതിയാവുമ്പോൾ തുപ്പിക്കളയും. അപ്പോൾ ഞാൻ നിറുത്തും. ചിലപ്പോൾ തിരുമേനി അടുത്തുനിൽക്കുന്നവരോടും കല്പിക്കും. "ഇയ്യാളാണ് എന്റെ കാപ്പിക്കാരൻ" എന്ന്. തിരുമേനി ഇപ്പോഴും ജീവനോടുകൂടി ഇരിക്കുന്നുവെന്നാണ് എനിക്കു തോന്നിപ്പോകുന്നത്. "കത്തനാച്ചാ" എന്നുള്ള വിളി കേൾക്കുന്നത് എനിക്ക് വളരെ രസകരമായിരുന്നു.

തിരുമേനിയുടെ ആഗ്രഹപ്രകാരം പ്രവർത്തിപ്പാൻ എനിക്കു സാധിച്ചു എന്നാണ് എന്റെ വിശ്വാസം. തിരുമേനി കാലംചെയ്ത ഏപ്രിൽ 4-ാം തീയതി ഞായറാഴ്ച രാവിലെ ഞാൻതന്നെ വി. കുർബാന ചൊല്ലി. തിരുമേനിക്ക് വി. കുർബാന കൊടുത്തു. സുബോധത്തോടെ കാസായിൽനിന്നു വി. കുർബാന തിരുമേനി അനുഭവിച്ചു. കുരിശുവരയ്ക്കാൻ ശ്രമിച്ചു. ആ ഞായറാഴ്ച രാത്രിയിൽ പ. തിരുമേനി കാലംചെയ്തു. ജീവൻ പോകുന്ന നിമിഷംവരെയും ഞാൻ വെള്ളം തൊട്ടുകൊടുത്തുകൊണ്ടിരുന്നു. തിരുമേനി കാലംചെയ്യുന്നതിനു മൂന്നുദിവസം മുമ്പ് ഏറ്റവും ഒടുവിലായി എന്നോടു സംസാരിച്ചു. "കുഞ്ഞേ, ദൈവം കുഞ്ഞിനെ അനുഗ്രഹിക്കട്ടെ" എന്ന്. ഞാൻ സംതൃപ്തനായി.

തിരുമേനിക്ക് ഔപചാരിക വിദ്യാഭ്യാസം പ്രൈമറി തലത്തിൽ മാത്രമേ ഉണ്ടായിരുന്നുള്ളുവെങ്കിലും പഴയസെമിനാരിയിൽ അഞ്ചുവർഷം പഠിച്ചു. വട്ടശ്ശേരിൽ തിരുമേനി, മട്ടയ്ക്കൽ മല്പാനച്ചൻ എന്നിവരായിരുന്നു സെമിനാരിയിലെ അദ്ദേഹത്തിന്റെ മല്പാന്മാർ. അന്ന് തിരുമേനിയോടൊപ്പം കടുവുംഭാഗത്തച്ചൻ, പാമ്പാടിക്കണ്ടത്തിൽ വല്യച്ചൻ എന്നിവർ സെമിനാരിയിൽ പഠിക്കാനുണ്ടായിരുന്നു. തിരുമേനിക്ക് 14 ഉം പാമ്പാടിക്കണ്ടത്തിലച്ചന് 9 ഉം കടുവുംഭാഗത്തച്ചന് 7 ഉം വയസ്സായിരുന്നു പ്രായം. എല്ലാ തിങ്കളാഴ്ചയും പാമ്പാടിയിൽ നിന്ന് നടന്ന് കോട്ടയത്തെത്തും. വെള്ളിയാഴ്ച

മടങ്ങിപ്പോരും.

രസകരമായ ആ യാത്രകളെപ്പറ്റി തിരുമേനി വളരെ തമാശയായി പറയുന്ന ഒരു കാര്യമുണ്ട്. കടുവുംഭാഗത്തച്ചനോട് മുന്നോട്ടു നടക്കാൻ പറയുമ്പോൾ പുറകോട്ടു നടക്കും. സെമിനാരിയിലെ പഠനം കഴിഞ്ഞ് പാമ്പാടിപ്പള്ളിയിൽ താമസിക്കുമ്പോഴാണ് മഴപെയ്യാതെ വറ്റിവരണ്ട വേനൽക്കാലത്ത് ജനങ്ങൾ കുടിവെള്ളത്തിനായി കേഴുമ്പോൾ മൂന്നു ദിവസം പള്ളിയിൽ ഉപവാസം നടത്തി മഴപെയ്യിച്ചത്.

പ. തിരുമേനിക്ക് പക്ഷിമൃഗാദികളോടുള്ള സ്നേഹം എല്ലാവർക്കും അറിയാവുന്നതാണ്. പ്രാവുകൾക്കും മറ്റും തിരുമേനി തന്നെ നെല്ല് കൊടുക്കുമായിരുന്നു. ദയറായിൽ നെല്ലില്ലെങ്കിൽ ദൂരെ നിന്നും നെല്ല് കൊണ്ടുവന്ന് കൊടുക്കും. തിരുമേനി എല്ലാദിവസവും പ്രാർത്ഥനകഴിഞ്ഞ് മദ്ബഹായുടെ ജനാലകൾ അടയ്ക്കുന്ന ശബ്ദം കേൾക്കുമ്പോൾ പ്രാവുകൾ പറന്നുവന്ന് പള്ളിമുറ്റത്തെത്തും. തിരുമേനി വരുന്നത് ആ സമയത്താണെന്നവയ്ക്കറിയാം. തിരുമേനിയെ കണ്ടാലുടൻ അവ ചിറകിട്ടടിച്ച് സന്തോഷം പ്രകടിപ്പിക്കും. അവ തിരുമേനിയുടെ ശരീരത്തിൽ വന്നിരിക്കും.

പ്രാവുകളെ കൂടാതെ കാക്കകൾക്കും ധാന്യവും റസ്ക്കും ബിസ്ക്കറ്റുമൊക്കെ നൽകുമായിരുന്നു. അതിനദ്ദേഹം പ്രത്യേക കാരണവും പറയാറുണ്ടായിരുന്നു. ഏലിയാ ദീർഘദർശിക്ക് മരുഭൂമിയിൽ ദൈവനിയോഗമനുസരിച്ച് അപ്പം കൊടുത്തത്; അതുപോലെ വനാന്തരങ്ങളിൽ ക്രൈസ്തവസന്യാസിമാർക്ക് ദൈവം ആഹാരം കൊടുക്കുന്നത് കാക്കകൾ മുഖേനയാണ്. അതുപോലെ മറ്റു ജന്തുക്കളോട് അദ്ദേഹത്തിനുണ്ടായിരുന്ന സ്നേഹപ്രകടനത്തിന് അനേകം ഉദാഹരണങ്ങളുണ്ട്. ജീവജാലങ്ങളെ സ്നേഹിക്കുവാനുള്ള കഴിവ് മഹാപരിശുദ്ധന്മാരായവർക്കേ സാധിക്കുകയുള്ളു. ഇപ്പോഴും അനേകം കാക്കകൾ ഇവിടെ വരാറുണ്ട്.

സഭാകാര്യങ്ങളിലും മറ്റും അദ്ദേഹത്തിന് വളരെ തീക്ഷ്ണതയായിരുന്നു. മുറിമറ്റത്തെ ഒന്നാം കാതോലിക്കാ ബാവായോട് വളരെ സ്നേഹവും ബഹുമാനവുമായിരുന്നു. പ. ബാവാ തിരുമേനിയാണ് അദ്ദേഹത്തിന് കശ്ശീശാ പട്ടവും റമ്പാൻ സ്ഥാനവും നൽകിയത്. ബാവാ തിരുമേനിക്ക് അദ്ദേഹത്തോടും അതിരറ്റ സ്നേഹമായിരുന്നു. പാമ്പാടിത്തിരുമേനിയെപ്പറ്റി അന്ന് ബാവാ പറഞ്ഞിരുന്നത് “എന്റെ റമ്പാച്ചൻ” എന്നായിരുന്നു. മേടമാസത്തിൽ മുറിമറ്റത്തു ബാവായുടെ ശ്രാദ്ധപ്പെരുന്നാളിന് തിരുമേനി പാമ്പാക്കുടയിൽ പോകുമായിരുന്നു.

റമ്പാനായിരിക്കുമ്പോൾ കുറച്ചുകാലം പരുമല സെമിനാരിയിൽ താമസിച്ചു. അന്ന് പരുമലയ്ക്കു പോകുന്നുവെന്നറിഞ്ഞപ്പോൾ പാമ്പാടിയിലുള്ള ആളുകൾ മുഴുവൻ ദുഃഖിച്ചു. പ്രായമായവരൊക്കെ കരഞ്ഞു. ആറു

മാസത്തെ പരുമലവാസത്തിനുശേഷം അദ്ദേഹം തിരികെപോന്നു. എന്നാൽ എല്ലാ വർഷവും ഒരാഴ്ചക്കാലത്തോളം പരുമലയ്ക്കു പോയി ഉപവാസം എടുക്കുന്ന പതിവ് തിരുമേനിക്കുണ്ടായിരുന്നു. ഉപവാസം കഴിഞ്ഞ് അവിടെ നിന്നു പോരുമ്പോൾ അവിടെയുള്ളവർക്കെല്ലാം കാപ്പി നൽകുമായിരുന്നു. തിരുമേനി ശെമ്മാശനായിരിക്കുമ്പോൾ പരുമല തിരു മേനിയെ കണ്ടിട്ടുണ്ട്. പരുമല തിരുമേനിയോട് വളരെയേറെ ഭക്തിയായി രുന്നു അദ്ദേഹത്തിനുണ്ടായിരുന്നത്.

സഭാസ്നേഹം വളരെ തീക്ഷ്ണമായിരുന്നു. ദയറായും അതിന്റെ വസ്തുവകകളും തിരുമേനിയുടെ സ്വന്തമായിരുന്നു. എന്നാൽ അദ്ദേഹം കാലംചെയ്യുന്നതിനുമുമ്പ് 1960–ൽ വസ്തുവകകളെല്ലാം സഭയ്ക്ക് എഴു തിക്കൊടുത്തു. എത്ര ഓർമ്മക്കുറവുള്ളപ്പോഴാണെങ്കിലും അദ്ദേഹം പറ യുമായിരുന്നു. 'എന്റെ കാലം കഴിയുമ്പോൾ എല്ലാം സുറിയാനി സമുദാ യത്തിനായിരിക്കണം.'

സമാധാനത്തിൽ വളരെയേറെ ശുഷ്ക്കാന്തി കാട്ടിയിരുന്ന തിരുമേനിക്ക് കേസ്സ് എന്നു കേൾക്കുന്നതുതന്നെ വിഷമമായിരുന്നു.

തിരുമേനി ആദ്യകാലങ്ങളിലൊക്കെ കോപിഷ്ഠനാവാറുണ്ടായിരുന്നെ ങ്കിലും പ്രായമായിക്കഴിഞ്ഞപ്പോൾ ദേഷ്യമൊക്കെ മാറി. എന്നോട് വളരെ യേറെ സ്നേഹമായിരുന്നു.

കുറിച്ചിബാവാ ശീമയിൽ സഭാസമാധാനത്തെപ്പറ്റി സംസാരിക്കാൻ ചെന്നപ്പോൾ മലങ്കരയിലെ മെത്രാപ്പോലീത്തന്മാരെപ്പറ്റി പറഞ്ഞപ്പോൾ അപ്രേം പാത്രിയർക്കീസ് പ. ബാവാ തിരുമേനിയോട് ചോദിച്ചു.

'പാമ്പാടി ഗ്രീഗോറിയോസിനെ എന്തിനു കൊള്ളാം?'

പ. ബാവാ തിരുമേനി പറഞ്ഞു.

'പരുമല മാർ ഗ്രീഗോറിയോസ് കഴിഞ്ഞാൽ ഇത്രയും ഒരു പരിശു ദ്ധൻ മലങ്കരയിലില്ല.'

ഈ സംഭാഷണം ചെറിയമഠത്തിൽ സ്കറിയാ കത്തനാരുടെ 'ശീമ യാത്ര' എന്ന പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

നോമ്പുകാലങ്ങളിൽ തിരുമേനി വളരെ നേരത്തെതന്നെ പള്ളി യിൽപോയി പ്രാർത്ഥിക്കുക പതിവായിരുന്നു. ആ ദിവസങ്ങളിൽ പ്രഭാത പ്രാർത്ഥന മൂന്നുമണിക്കാരംഭിക്കും. കുർബാനസമയത്ത് ചില പ്രധാന ഭാഗങ്ങൾ വരുമ്പോൾ അദ്ദേഹം കരയുമായിരുന്നു.

കുർബാനയ്ക്കു മുമ്പുള്ള ഒരുക്കം വളരെ ചിട്ടയായിരുന്നു. എല്ലാം

നന്നായറിയാമെങ്കിലും ഓരോ കുർബാനയുടെയും തലേന്ന് തക്സായും മറ്റും എടുത്ത് വായിച്ചു നോക്കി ക്രമീകരിച്ചുവയ്ക്കും.

1948-ൽ ത്തന്നെ തന്റെ കബർമുറി പണിത് കബറുണ്ടാക്കി അതിനു മുകളിൽ കട്ടിൽ കൊണ്ടുപോയിട്ട് അവിടെ ഇരിക്കുകയും ചെയ്യുമായിരുന്നു. തിരുമേനി ചിലപ്പോഴൊക്കെ പറയാറുള്ള കാര്യമാണ്, ഭൂമിയിലെ ചൂട് ഇത്ര കഠിനമാണെങ്കിൽ നരകത്തിലെ ചൂട് എത്ര കഠിനമായിരിക്കും. “സ്വർഗ്ഗം പരിശുദ്ധന്മാർക്കുള്ളതാണ്. എനിക്ക് സ്വർഗ്ഗത്തിലെ ഏറ്റവും താഴത്തെ അറ്റത്ത് ഒരു തണുപ്പുള്ള സ്ഥലം കിട്ടിയാൽ മതിയായിരുന്നു.”

നമ്മുടെ പിതാക്കന്മാർ നോമ്പുകൊണ്ടും നമസ്ക്കാരം കൊണ്ടും നേടിയ ആത്മശക്തി മാത്രമായിരുന്നു പ. പാമ്പാടിത്തിരുമേനിക്കും കൈമുതലായി ഉണ്ടായിരുന്നത്. ഏകദേശം 16 വർഷക്കാലം അദ്ദേഹത്തോടു കൂടി താമസിച്ച് ശുശ്രൂഷിക്കുവാൻ ഭാഗ്യം സിദ്ധിച്ച എനിക്ക് തിരുമേനിയുടെ ജീവിതവിശുദ്ധിയും, പ്രാർത്ഥനയിലും, നോമ്പിലും ഉള്ള നിഷ്ഠയും നേരിട്ട് മനസിലാക്കുവാൻ സാധിച്ചിട്ടുണ്ട്. പ്രാർത്ഥനയിൽ കൂടി അദ്ദേഹം ദൈവത്തിന്റെ മുഖം ദർശിച്ചിരുന്നു. ലോകത്തേക്കാൾ അധികം ദൈവത്തെ സ്നേഹിച്ചിരുന്ന തിരുമേനി ദീനദയാലുവായിരുന്നു. 1962 ഡിസംബർ 8-ാം തീയതി തിരുമേനിക്ക് ദയറായിൽവച്ച് കന്തീലാ ശുശ്രൂഷ നടത്തി. ആ ശുശ്രൂഷാമദ്ധ്യേ ഔഗേൻ മാർ തീമോത്തിയോസ് തിരുമേനി (പ. ബസേലിയോസ് ഔഗേൻ ബാവാ തിരുമേനി) പ്രസംഗിച്ചപ്പോൾ ‘ഇപ്പോൾ ജീവനോടെയിരിക്കുന്നുവെങ്കിലും ഭൗമികമായ യാതൊന്നിനെപ്പറ്റിയും ചിന്തിക്കാതെ, സ്വർഗ്ഗത്തിലേക്ക് യാത്ര ചെയ്യുന്ന ഒരു തിരുമേനിയാണ് ഇദ്ദേഹം. നമ്മുടെ സഭയിൽ ഇതുപോലെ വേറൊരു തിരുമേനി ഇന്ന് ഇല്ല. ഞങ്ങളൊക്കെ ഭൗമികകാര്യങ്ങളെപ്പറ്റിയും കൂടി ചിന്തിക്കുന്നവരാണ്. എന്നാൽ ഇദ്ദേഹമാകട്ടെ മരണത്തിനായി ഒരുങ്ങിക്കഴിയുന്നു.’

മരണത്തെപ്പറ്റിയും, മരണനാഴികയെപ്പറ്റിയും എപ്പോഴും ഓർക്കണമെന്ന് തിരുമേനി എല്ലാ പ്രസംഗത്തിലും പറയുമായിരുന്നു. ‘മരണമുണ്ട് നിനക്കെന്നത് ഒരിക്കലും മറക്കൊല്ല’ ഈ പദ്യ ഭാഗവും, മരണം, ന്യായവിധി, മോക്ഷം, നരകം ഈ 4 കാര്യങ്ങളും നാം എപ്പോഴും ഓർത്തിരിക്കേണ്ടതാണെന്നുള്ള വസ്തുത പ്രസംഗത്തിൽ എടുത്തു പറയുമായിരുന്നു.

അത്ഭുതങ്ങൾ നിറഞ്ഞതായിരുന്നു ആ ധന്യജീവിതം. യാദൃച്ഛികമായിട്ടാണെങ്കിലും മരണത്തിന്റെ കൃത്യസമയംപോലും അദ്ദേഹത്തിന്റെ വാച്ചിൽ കുറിച്ചു കാണിച്ചിരുന്നു. മരണത്തിന് ഏതാനും ആഴ്ചകൾക്ക് മുമ്പ് അദ്ദേഹം തന്നെ അവസാനമായി വൈൻഡുചെയ്തിരുന്ന പോക്കറ്റ് വാച്ച് 2 മണി 35 മിനിറ്റുകൾ കഴിഞ്ഞ അവസ്ഥയിൽ നിശ്ചലമായി. തിരു

മേനി കാലം ചെയ്തതും ഏപ്രിൽ 5–ാം തീയതി 2.35–നായിരുന്നു.

നിരവധി വ്യക്തികൾക്ക് തിരുമേനിയിൽകൂടി രോഗസൗഖ്യവും അത്ഭുത സഹായങ്ങളും ലഭിച്ചിട്ടുണ്ട്. ഈ അപൂർവ്വശക്തി പൊത്തമ്പുറം മലയുടെ നിറുകയിൽ വനമദ്ധ്യേ പടുത്തുയർത്തിയ പർണ്ണശാലയിലെ തപസൊന്നുകൊണ്ടു മാത്രമായിരുന്നു. താബോർമല അന്നൊരു കൊടും കാടായിരുന്നു. ആ വനത്തിൽ വന്യമൃഗങ്ങളെപ്പോലും ഭയപ്പെടാതെ കുടിൽ കെട്ടി പാർക്കുവാൻ യൗവ്വനത്തിൽ തന്നെ ഈ യോഗിക്കു കഴിഞ്ഞു. ഇന്ന് അഭയഭവൻ, ബാലഭവൻ, സാങ്കേതിക വിദ്യാഭ്യാസകേന്ദ്രം, സെൻട്രൽ സ്കൂൾ, കോളജ്, ആശാകിരൺ മുതലായ സ്ഥാപനങ്ങളുള്ള ഇവിടം പട്ടണതുല്യമാണ്.

കേരളം ദർശിച്ചിട്ടുള്ള മനുഷ്യസ്നേഹികളിൽ അദ്വിതീയനായിരുന്നു പാമ്പാടിത്തിരുമേനി. സാമൂഹ്യപ്രസ്ഥാനങ്ങൾ ഒന്നും അദ്ദേഹത്തിനുണ്ടായിരുന്നില്ല. എന്നാൽ മനുഷ്യസ്നേഹപ്രേരിതനായി അദ്ദേഹം മറ്റുള്ളവർക്കു വാരിക്കൊടുത്തു. 'കൊടുക്കുന്തോറും ഏറിടും' എന്ന ആപ്തവാക്യം എത്ര അന്വർത്ഥമായിരുന്നു ഈ ദിവ്യജീവിതത്തിൽ. അടുത്തു ചെന്നവർ എല്ലാം തികഞ്ഞ സംതൃപ്തിയോടെ തിരിച്ചുപോകുവാൻ, ഇത്ര അധികം കൊടുത്തവർ വേറെ ഇല്ല എന്നു തന്നെ പറയാം. ആരുമാരുമറിയാതെ ദാനം ചെയ്യുന്നതിലായിരുന്നു അദ്ദേഹം നിർവൃതി നേടിയിരുന്നത്. കൂടെയുള്ളവരറിയാതെ 100 രൂപാ നോട്ടുകൾ യാചകർക്കു കൊടുത്തിട്ടുള്ള ഒരു ദാനശീലനായിരുന്നു പാമ്പാടിത്തിരുമേനി എന്ന് നേരിട്ട് അറിയാം. വിലയേറിയ ഉപഹാരങ്ങൾ ലഭിച്ചതുപോലും അദ്ദേഹം ദാനം ചെയ്തിട്ടുണ്ട്. പുതയ്ക്കാൻ ഒന്നുമില്ലാതെ വന്നവന് തന്റെ പുതപ്പ് എടുത്തുകൊടുത്തിട്ടുള്ള സംഭവങ്ങളുണ്ടായിട്ടുണ്ട്. പഠിക്കാൻ പണമില്ലാത്തവർക്ക് പലരും അറിയാതെ പണം നൽകി പഠിപ്പിച്ചു.

ധനാഢ്യരെന്നോ, പാവപ്പെട്ടവരെന്നോ വിവേചനമില്ലായിരുന്നു അദ്ദേഹത്തിന്റെ പെരുമാറ്റങ്ങൾക്ക്. എല്ലാവരിലും ഒരേ വ്യക്തിത്വം ദർശിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഈ അപൂർവ സമീപനം, യഥാർത്ഥ ജീവിതത്തിലുണ്ടാവുക എളുപ്പമായ കാര്യമല്ല. മഹത്തായ ആദർശങ്ങൾ പ്രസംഗിച്ചതിലല്ല; പ്രവർത്തിച്ചതിലായിരുന്നു പാമ്പാടിത്തിരുമേനിയുടെ ജീവിതവിജയം. ഈ പരിശുദ്ധൻ സ്വജീവിതത്തിലൂടെ വരച്ചുകാണിച്ച മഹനീയമായ മാതൃകകൾ വരുംതലമുറയ്ക്ക് പ്രചോദനം നൽകും സംശയമില്ല.

# 2

# പാമ്പാടി ദയറായുടെ വായും തൂണും മല്പാനും

പുണ്യചരിതനായിരുന്ന പാമ്പാടി കുറിയാക്കോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ വക താബോർ കുന്നിലെ പർണ്ണശാലയിൽ ദീർഘകാലം അദ്ദേഹത്തിന്റെ നിഴലെന്ന നിലയിൽ ജീവിക്കുകയും തിരുമേനിയുടെ കാലശേഷം പൊത്തൻപുറത്തെ അക്ഷരാർത്ഥത്തിൽ ഒരു പുത്തൻപുരം ആക്കി മാറ്റുകയും ചെയ്ത പി. സി. യോഹന്നാൻ റമ്പാൻ, പാമ്പാടി ദയറായുടെ വായും തൂണും മല്പാനുമായിട്ടു ദശാബ്ദങ്ങൾ കഴിഞ്ഞു. കർമ്മനിരതനായ റമ്പാച്ചൻ സന്യാസിവര്യനായ അന്തോണിയോസിന്റെ മാതൃകയല്ല, പ്രാർത്ഥനയും പ്രവർത്തനവും ഒരു പോലെ ആവശ്യമെന്നു കരുതി ജീവിച്ച സന്യാസിവര്യനായ പക്കോമിയോസിന്റെ ശിഷ്യനാണ്. ഒരു നിമിഷം പോലും അടങ്ങിയിരിക്കുന്ന ആളല്ല റമ്പാച്ചൻ.

മറ്റൊരു വഴിയിലേക്കു അല്പം തിരിയട്ടെ. നമ്മുടെ മുൻ മുഖ്യമന്ത്രി ഉമ്മൻചാണ്ടി മാത്രമാണ് റമ്പാച്ചന്റെ മാതൃക സ്വീകരിച്ച് ഒരു പക്ഷേ അദ്ദേഹത്തെ സഞ്ചാര - സന്ദർശന പരിപാടികളിൽ കടത്തിവെട്ടിയിരിക്കുന്നതെന്നു പറയുന്നത് അനുഭവത്തിന്റെ പിൻബലത്തിലാണ്. ഈ രണ്ടു പേരിൽ ആര് ആരെ കണ്ടു പഠിച്ചു എന്നു ചിന്തിച്ചപ്പോൾ കുമാര സംഭവത്തിൽ പ്രതിഭാധനനായ മഹാകവി കാളിദാസൻ പേടമാൻ കണ്ണിയാളായ പാർവ്വതിയുടെ കണ്ണുകളുടെ സൗന്ദര്യത്തെപ്പറ്റി വർണ്ണിക്കുന്ന

"മാൻപേടയോടു ഗിരികന്യകയഭ്യസിച്ചോ,
മാൻപേട തന്നെ ഗിരികന്യകയോടഭ്യസിച്ചോ"

എന്ന രസപുഷ്കലമായ ഭാഗമാണു ഓർമ്മയിൽ ഓടി എത്തിയത്. ഞാൻ ശങ്കരച്ചേട്ടന്റെ പ്രതിനിധിയായി മലയാള മനോരമയുടെ അഖില കേരള ബാലജനസഖ്യത്തിന്റെ ചുമതല വഹിച്ചിരുന്ന ആയിരത്തിതൊള്ളായിരത്തി അൻപതുകളിൽ പുതുപ്പള്ളി ബാലജനസഖ്യ യൂണിയനിലെ ഏറ്റവും ഉത്സാഹിയായ സഖ്യാംഗമായിരുന്നു ഉമ്മൻചാണ്ടി.

ഇക്കാലങ്ങളിൽ പി. സി. യോഹന്നാനച്ചൻ കോട്ടയം സഹായ മെത്രാനായിരുന്ന പാറേട്ടു മാത്യൂസ് മാർ ഈവാനിയോസിനെ ഭദ്രാസനകാര്യങ്ങൾക്കു വേണ്ടി കാണാൻ പോകുമ്പോൾ വിദ്യാർത്ഥിയായിരുന്ന ഉമ്മൻ ചാണ്ടി ഒരു സൈക്കിളുമായി വീട്ടുപടിക്കലെ റോഡിൽ പലപ്പോഴും നിൽക്കുന്നുണ്ടാവും.

റമ്പാച്ചനും ഉമ്മൻചാണ്ടിയും തമ്മിലുള്ള സൗഹാർദ്ദബന്ധത്തിന്റെയും സംഗമത്തിന്റെയും ആരംഭം പുതുപ്പള്ളി കരോട്ടു വീട്ടുപടിക്കൽ വച്ചു തന്നെയെന്നു പറയുന്നതാവും ഏറെ ശരി. കാലങ്ങൾ കടന്നുപോയപ്പോൾ അനുഗ്രഹസ്രോതസ്സായ പാമ്പാടി ദയറായുമായുള്ള ഉമ്മൻ ചാണ്ടിയുടെ ബന്ധം ദൃഢപ്പെട്ടു. ദയറായുടെ ബഹുമുഖ സേവന പ്രവർത്തനങ്ങളിൽ ജനപ്രതിനിധി, മന്ത്രി, മുഖ്യമന്ത്രി, പ്രതിപക്ഷനേതാവ് എന്നീ നിലകളിൽ അദ്ദേഹം ഇന്നും സജീവമായി നിലകൊള്ളുന്നു. അദ്ദേഹത്തിന്റെ ആർഭാടരഹിതമായ വിവാഹവും പാമ്പാടി ദയറാപ്പള്ളിയിൽ വച്ചായിരുന്നല്ലോ. മുഖ്യമന്ത്രിയായി സത്യപ്രതിജ്ഞ ചെയ്തു ചാർജ്ജെടുക്കുന്നതിന് ഏതാനും മണിക്കൂർ മുമ്പ് ഊണും ഉറക്കവും മാറ്റിവച്ച് വെളുപ്പാൻ കാലത്ത് ഉമ്മൻചാണ്ടി പാമ്പാടി ദയറാപ്പള്ളിയിലും തിരുമേനിയുടെ കബറിങ്കലും പ്രാർത്ഥിച്ചശേഷമാണ് കാറിലിരുന്നുറങ്ങിക്കൊണ്ട് തലസ്ഥാനത്തേക്കു പോയത്.

പാമ്പാടി പോരാളൂർ കുര്യൻ ചാണ്ടിയുടെയും അന്നമ്മയുടെയും പുത്രനായി 1934 ജൂൺ 24നു പി. സി. യോഹന്നാൻ റമ്പാൻ ഭൂജാതനായി. (യോഹന്നാൻ മാംദാനയുടെ ജന്മദിനം). നാട്ടിൻപുറത്തെ മികച്ച കൃഷിക്കാരായി നല്ല നിലയിൽ കഴിയുന്ന പി. സി. കുറിയാക്കോസ്, പി. സി. ചാക്കോ, പി. സി. സ്കറിയ. പി.സി. ഏബ്രഹാം എന്നിവരാണു റമ്പാച്ചന്റെ സഹോദരന്മാർ. സഹോദരികൾ ഇല്ല.

ബ്രദർ മിഷൻ വക പാമ്പാടി പർച്ചാമുണ്ടി സ്കൂളിൽ നാലു വരെ പഠിച്ചശേഷം ആലമ്പള്ളി മലയാളം ഹൈസ്ക്കൂളിലും തുടർന്നു എം. ജി. എം. ഹൈസ്ക്കൂളിലും പഠിച്ചു 1954-ൽ എസ്. എസ്. എൽ. സി. പാസ്സായി. വിദ്യാർത്ഥിയായിരിക്കുമ്പോൾ തന്നെ പാമ്പാടി മാർ യൂഹാനോൻ വലിയ പള്ളിയിൽ നാലഞ്ചു ബാലന്മാരോടൊപ്പം വിശുദ്ധ കുർബ്ബാനയിൽ ശുശ്രൂഷകനായി സംബന്ധിച്ചു കൊണ്ടിരുന്നു. പാമ്പാടിക്കണ്ടത്തിൽ കുറിയാക്കോസ് കത്തനാരാണു ശുശ്രൂഷകനായി സെലക്ടു ചെയ്തത്. പാമ്പാടി തിരുമേനി കൈവയ്പും നൽകി 1950-ൽ തിരുമേനി ഓരോരുത്തരേയും വിളിച്ചു വിവരങ്ങൾ ചോദിച്ചു. പി. സി. യോഹന്നാനോടു നീ ഏതാണെന്നു ചോദിച്ചപ്പോൾ പോരാളൂരെയാണെന്നു മറുപടി പറഞ്ഞു. നിന്റെ വല്യപ്പനായ പോരാളൂർ ഇട്ടിച്ചേട്ടൻ മുളന്തുരുത്തി സുന്നഹദോസിൽ കരിങ്ങണാമറ്റത്തിൽ ചാക്കോ, കടവുംഭാഗത്തെ വല്യച്ചൻ ഫാ. തോമസ് എന്നിവരോടൊപ്പം പാമ്പാടിയിൽ നിന്നു പങ്കെടുത്തതാണെന്നറിയാമോ എന്നു ചോദിച്ചപ്പോൾ 'അറിഞ്ഞു കൂടാ' എന്നത്രെ ആ ബാലൻ മറുപടി നൽകിയത്.

ഇട്ടി ഒരു വലിയ കർഷകനായിരുന്നു. കാർഷിക വിളകൾ തലച്ചുമടായി ചുമന്നു പാമ്പാടിയിൽ തിരുമേനിയുടെ പേഴമറ്റത്തെ വീട്ടുപടിക്കൽ

കൊണ്ടുവച്ചശേഷം പോത്തുവണ്ടിയിൽ കോട്ടയത്തു കൊണ്ടു പോയി വിൽക്കുക പതിവായിരുന്നു. ഇട്ടി പള്ളിക്കാര്യത്തിൽ ഉത്സാഹിയും തന്റെ വലംകൈയുമായിരുന്നതിനാൽ തിരുമേനിക്കു സ്വാഭാവികമായും ബാല നായ പി. സി. യോഹന്നാനോടു വലിയ താല്പര്യം തോന്നി.

ഇതിനിടയിൽ കക്ഷി വഴക്കു പാമ്പാടിയിൽ യക്ഷി കണക്കെ പറന്നു വന്നു. പാത്രിയർക്കീസു ഭാഗത്തു നിന്ന കടവും ഭാഗത്തച്ചന്റെ തവണ യ്ക്കു പി. സി. യോഹന്നാൻ ശുശ്രൂഷയ്ക്കു കൂടാതെ മറ്റു പള്ളികളിൽ പോകും. അന്നു പാമ്പാടി പള്ളിയിൽ മെത്രാൻ കക്ഷിക്കു രണ്ടു വൈദി കരും പാത്രിയർക്കീസ് ഭാഗത്തിനു ഒരു വൈദികനുമാണുണ്ടായിരുന്നത്. മീഖായേൽ മാർ ദീവന്നാസ്യോസ് പള്ളിയിൽ വരുമ്പോൾ മെത്രാൻ കക്ഷി ക്കാരോടു ദേഷ്യപ്പെടുകയും അവരെ പിരാകുകയും നിഘണ്ടുവിലില്ലാത്ത വാക്കു പറയുകയും ചെയ്യുമായിരുന്നു. അന്നു കൂരോപ്പട ചോവൻപറമ്പിൽ സി. സി. സ്കറിയാ അച്ചന്റെ പള്ളിയിലായിരുന്നു ശുശ്രൂഷയ്ക്കു കൂടുക. കോത്തല പള്ളിയിലും പോയി ശുശ്രൂഷക്കു കൂടിയിട്ടുണ്ട്.

“വീട്ടിൽ പശുവും കാളയുമൊക്കെയുണ്ട്. അവയ്ക്കു പുല്ലു പറിക്കണം. പറിച്ചില്ലെങ്കിൽ അപ്പൻ അടിക്കും. അപ്പനോട് ചോദിക്കണം” ഞാൻ പറ ഞ്ഞു. ചോദിച്ചപ്പോൾ അപ്പൻ സമ്മതിച്ചില്ല. “കാളയും ആടും ഒന്നും വേണ്ടേ? പിന്നെ എങ്ങനെയാണു കാര്യങ്ങൾ നടക്കുക” ഒടുവിൽ ചിറ്റപ്പ നായ ഏബ്രഹാമിന്റെ ശുപാർശ പ്രകാരം “എന്നാൽ നീ പോ” എന്നു പറഞ്ഞു. അപ്പൻ സമ്മതിച്ചതിനെത്തുടർന്നാണു പി. സി. യോഹന്നാൻ പാമ്പാടി ദയറായിൽ എത്തുന്നത്. സി. എം. എസ്. കോളജിൽ ചേർന്നു പഠിക്കാൻ ആഗ്രഹിച്ചു. കോളജിൽ അന്നു ശെമ്മാശ്ശന്മാർക്ക് ഫീസ് സൗജ ന്യമുള്ള കാലമാണ്. എന്നാൽ ‘പഠിക്കാൻ പോകേണ്ട’ എന്നു പറഞ്ഞു തിരുമേനി 1954–ൽ സമ്രോനപട്ടം നൽകി. ഈ പട്ടമുള്ളവർക്കു പള്ളിയിൽ ചെല്ലുമ്പോൾ മാത്രം കുപ്പായം ധരിച്ചാൽ മതി. തൊപ്പിയും ഊറാറയു മില്ല. കോറൂയോ ആയപ്പോൾ ആ വേഷം വേണം. ഇടാൻ ഊറാറ ഇല്ല. ഒടുവിൽ അവ തരാമെന്നറിയിച്ചതിനാൽ പുതുപ്പള്ളി മാടയ്ക്കൽ അച്ചന്റെ വീട്ടിൽ ചെന്നു അതു വാങ്ങി. വൈദിക സെമിനാരി അന്നു എം. ഡി.യി ലാണ്. ഒരു വർഷം സെമിനാരിയിൽ നിന്നു യൂഹാനോൻ മാർ സേവേറി യോസ് തിരുമേനിയിൽ നിന്നു (അന്നു വൈദികൻ) സുറിയാനിയും മറ്റും പഠിച്ചു. പാമ്പാടി തിരുമേനിയും പഠിപ്പിച്ചു. തക്സാ പഠിപ്പിക്കണമെന്നു കുറിച്ചി ബാവായും മറ്റും പറഞ്ഞിരുന്നു. സുറിയാനി നല്ലവണ്ണം പഠിച്ച പല്ലാട്ട് അയിപ്പു ചേട്ടനു പട്ടം കൊടുക്കണമെന്നു മെത്രാച്ചൻ ആഗ്രഹിച്ചി രുന്നു എങ്കിലും കാലാനുസൃതമായ സെക്കുലർ വിദ്യാഭ്യാസമില്ലാത്തതി നാൽ അതു വേണ്ടെന്നു വയ്ക്കുകയാണുണ്ടായത്.

ഇതിനിടയിൽ വേദപുസ്തകം പഠിക്കുന്നതിനും സുവിശേഷങ്ങൾ സുറിയാനിയിൽ നിന്നു ഏതാണ്ട് തർജ്ജമ ചെയ്യുന്നതിനും സാധിച്ചു.

യൂഹാനോൻ അച്ചൻ പഠിപ്പിച്ചതിനാൽ തിരുമേനി സുറിയാനിയിലുള്ള യാക്കോബിന്റെ തക്സാ വായിക്കുമ്പോൾ കാഴ്ചക്കുറവു മൂലം ലൈൻ തെറ്റിയാൽ തൊട്ടു കാണിക്കാൻ സാധിച്ചു. തൊട്ടു കാണിക്കണമെന്നു അന്നേ പറഞ്ഞിരുന്നു. അങ്ങനെയും സുറിയാനി വാക്കുകളുടെ അർത്ഥം പഠിക്കാൻ കഴിഞ്ഞു. തുടർന്നു 1957 ജനുവരി 26നു വൈദികപട്ടം ലഭിച്ചു. ഏറ്റവും ഒടുവിൽ തിരുമേനി പട്ടം നൽകിയത് യോഹന്നാനച്ചനാണ്. പിന്നീട് ആർക്കും പട്ടം കൊടുത്തില്ല.

വളരെ ആലോചിച്ചശേഷമാണ് വിവാഹം കഴിക്കേണ്ടതില്ലെന്നു തീരുമാനിച്ചത്. അച്ചന്റെ ആഗ്രഹത്തെ പാറേട്ടു മാർ ഈവാനിയോസും മാനിച്ചു. 1959–ൽ പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ, ദയറായിൽ പാമ്പാടി തിരുമേനിയെ കാണാൻ എത്തി. “താൻ എല്ലാം നോക്കി കണ്ടു ചെയ്തു കൊള്ളണം. മെത്രാച്ചന്റെ വില്ലെഴുതണം” എന്നു അച്ചനോടു പറഞ്ഞു. “ഈ കുന്ന് എനിക്കു ദൈവം തന്നതാണ്. ആർക്കും കൊടുക്കാനുള്ളതല്ല. എന്റെ കാലശേഷം സുറിയാനി സഭയ്ക്കിരിക്കണം” പാമ്പാടി തിരുമേനി അപ്പോൾ അറിയിച്ചു.

1961 ആയപ്പോഴേക്കും പാമ്പാടി തിരുമേനിക്കു ക്ഷീണവും ഓർമ്മക്കുറവും ആരംഭിച്ചു. “താൻ കുർബ്ബാന ചൊല്ലണമെന്നും” ബാവ അച്ചനോടു കൽപ്പിച്ചു.

സ്വത്തെല്ലാം സഭയ്ക്കു കൊടുക്കുമെന്നു തിരുമേനി പറഞ്ഞതനുസരിച്ചു ചെറിയാൻ വക്കീൽ രണ്ടു ആധാരം തയ്യാറാക്കി ദേവലോകത്തു കൊണ്ടുചെന്നു. എല്ലാവരും ഒപ്പിട്ടു. ബാവാ പാറേട്ടെ തിരുമേനിയോടു പറഞ്ഞു. “എല്ലാം ആ കൊച്ചുകത്തനാർ ചെയ്തതാണ്.” അതു ശരിയാണെന്ന് പാറേട്ടെ തിരുമേനി പ്രതിവചിച്ചു. വിൽപത്രത്തിൽ തിരുമേനിയുടെ സേവകരായ പൊട്ടനും മത്തായിച്ചേട്ടനും എന്തെങ്കിലും കൊടുക്കാൻ വ്യവസ്ഥ ചെയ്യണമെന്നു യോഹന്നാൻ അച്ചൻ പറഞ്ഞതു ബാവായും പാറേട്ടെ തിരുമേനിയും സമ്മതിച്ചു.

തലേദിവസം വൈകിട്ട് യോഹന്നാനച്ചനെ ബാവാ വിളിപ്പിച്ചു മുട്ടേൽ നിൽക്കാൻ പറഞ്ഞു. “കുഞ്ഞേ തന്നോടു ഒത്തിരിപ്പേർക്ക് എതിർപ്പുണ്ട്. കുറച്ചു നാളത്തേക്കു സൂക്ഷിക്കണം. രാത്രിയിൽ മൂത്രമൊഴിക്കാൻ പോലും മുറ്റത്തിറങ്ങരുത്.” തലേൽ കൈവെച്ചു ബാവാ പ്രാർത്ഥിച്ചശേഷം അനുഗ്രഹിച്ചു.

സഹായാഭ്യർത്ഥനയുമായി പൊൻകുന്നംകാരിയായ ഒരു പാവപ്പെട്ട

വല്ല്യമ്മച്ചി മിക്കവാറും ദയറായിൽ വരുമായിരുന്നു. തിരുമേനിയ്ക്ക് അവരോടു വളരെ ദീനാനുകമ്പ തോന്നി. അവരെ ആദ്യം ചാരോത്ത് വീട്ടിൽ താമസിപ്പിച്ചു. പിന്നീടു പെരുമന കുഞ്ഞച്ചന്റെ നിർദ്ദേശാനുസരണം മാങ്ങാനം മന്ദിരത്തിലാക്കി. ഈ സംഭവമാണ് ഒരനാഥാലയം പാമ്പാടി ദയറായോടനുബന്ധിച്ച് ആരംഭിക്കുന്നതിനു വഴി തെളിച്ചത്. ഇക്കാര്യം പാറേട്ടു മാർ ഈവാനിയോസും അംഗീകരിച്ചു. ഇതിനുവേണ്ടി എരമല്ലൂരിൽ ഒരു സ്ഥലം കാണുന്നതിനു പി. സി. യോഹന്നാൻ അച്ചനും പെരുമന കുഞ്ഞച്ചനും, പൊങ്ങന്താനം നാങ്കുളത്ത് അന്ത്രയോസും നിയോഗിക്കപ്പെട്ടു. ആ സ്ഥലത്തേക്കു വഴിയില്ലാത്തതിനാൽ ഒടുവിൽ 1964-ൽ പൊത്തൻപുറം കുന്നിന്റെ കിഴക്കേഅറ്റത്ത് അഭയഭവൻ ആരംഭിക്കുകയായിരുന്നു. ഇതിനുവേണ്ടി 10000 രൂപാ പാറേട്ടു തിരുമേനി നൽകി. ചൂളമരങ്ങളും വെട്ടുകല്ലും കൊണ്ടാണു അഭയഭവൻ കെട്ടിടം നിർമ്മിച്ചത്. ഒരു മുറിയും ഒരു ഹാളുമാണുണ്ടാക്കിയത്. പ. ഔഗേൻ ബാവായാണിതിന്റെ കല്ലിട്ടത്. പാമ്പാടി തിരുമേനിയുടെ കാലശേഷം മുപ്പതാം ചരമദിനമായ 1964 മെയ് 5 നു വിപുലമായ തോതിൽ അഭയഭവന്റെ ഉദ്ഘാടനം നടത്തി. ആദ്യം അഞ്ചു പേർക്കാണ് പ്രവേശനം നല്കിയത്. ഇപ്പോൾ 55 പേരുണ്ട്. 100 പേർക്കു താമസിക്കാനുള്ള സൗകര്യമാണു ഒരുക്കിയിരിക്കുന്നത്. 1967-ൽ വനിതാ വിംഗും ആരംഭിച്ചു. പാറേട്ടെ തിരുമേനിയുടെ മാതാവായ അച്ചാമ്മയുടെ സ്മാരകമായിട്ടാണു വനിതാ വിംഗ് ആരംഭിച്ചത്.

1961-ൽ ദയറായുടെ മാനേജരായി നിയമിച്ചു കൊണ്ടുള്ള കല്പന യോഹന്നാനച്ചനു ലഭിച്ചു. പുതുപ്പള്ളി നിലയ്ക്കൽ പള്ളിയോടനുബന്ധിച്ചു നടത്തി വന്ന ഐ. ടി. സി. 1976-ൽ പാമ്പാടിയിലേക്കു മാറ്റി. ഒരേക്കർ സ്ഥലം വാങ്ങിയാണതു സ്ഥാപിച്ചത്. ഇതിനുവേണ്ട കെട്ടിടങ്ങൾ, ഉപകരണങ്ങൾ എന്നിവ സംബന്ധിച്ച കാര്യങ്ങളുടെ മേൽനോട്ടം വഹിച്ചത്. ഒറ്റപ്ലാക്കൽ ഒ. ജെ. ചെറിയാൻ (കുട്ടായിച്ചായൻ) ആയിരുന്നു. പണമില്ലാതെ കുഴഞ്ഞ കാലഘട്ടം ഉമ്മൻ ചാണ്ടി തൊഴിൽ വകുപ്പ് മന്ത്രിയാണ്. സഭകളുടെ ലോകകൗൺസിലിന്റെ യുവജന വികസന വിഭാഗത്തിൽ (ഈയിടെ അന്തരിച്ച) സി. ഐ. ഇട്ടി പ്രവർത്തിക്കുന്നു. ഒരു നല്ല പ്രൊജക്ട് തയ്യാറാക്കി അയച്ചാൽ വേണ്ട പണം ലഭിക്കുമെന്നുള്ള സി. ഐ. ഇട്ടിയുടെയും ഫാ. പോൾ വർഗീസിന്റെയും നിർദ്ദേശാനുസരണം പ്രൊജക്ട് തയ്യാറാക്കാൻ ആരംഭിച്ചു. കങ്ങഴ ആശുപത്രിയിൽ ഡോക്ടറായിരുന്ന പിറവം മങ്കുഴിയിൽ ഡോ. ജോസഫ് ഒരു പ്രൊജക്ട് തയ്യാറാക്കി. പാമ്പാടി എം. ജി. എം. ഹൈസ്ക്കൂൾ ഹെഡ്മാസ്റ്ററും ഒരു മാർത്തോമ്മാ സഭാംഗവുമായിരുന്ന ജോർജ്ജ് വറുഗീസ് തയ്യാറാക്കിയ പ്രൊജക്ട് കുറ്റമറ്റതായിരുന്നു. ഈ പ്രൊജക്ട് പശ്ചിമജർമ്മനിയിലെ ഇ. സെഡ്. ഇ. എന്ന സംഘടനയ്ക്ക് ലഭിച്ചതിനെ തുടർന്ന് അവിടെനിന്ന് ഇൻസ്പെക്ഷനു

വേണ്ടി വന്ന ഒരു കൊച്ചു മദാമ്മ പദ്ധതിയിൽ സംതൃപ്തി രേഖപ്പെടുത്തി സമർപ്പിച്ച ശുപാർശയെ തുടർന്നു 20 ലക്ഷം രൂപയുടെ വലിയ ഗ്രാന്റു ലഭിച്ചു. ഈ പണം കൊണ്ട് ഐ. ടി. സി. ക്കുവേണ്ടി മൂന്നു നാലേക്കർ സ്ഥലം വാങ്ങി കെട്ടിടങ്ങളും ഉപകരണങ്ങളും ഉണ്ടാക്കി. മിച്ചം വന്ന തുക കൊണ്ട് നാലേക്കർ സ്ഥലം കൂടി സമ്പാദിച്ചു.

തുടർന്ന് 1980 -ൽ ഒരു കോളജിനുള്ള ശ്രമം ആരംഭിച്ചു. സഭാ മാനേജിംഗ് കമ്മറ്റിക്കു 1981-ൽ കോളജിനുള്ള അപേക്ഷ സമർപ്പിച്ചു. കമ്മറ്റി പിന്നീടു ചേർന്നപ്പോൾ പാമ്പാടി കോളജിന്റെ പേരു വിട്ടു പോയി. പള്ളം ഒറ്റത്തൈക്കൽ ഒ. എ. മാത്യുവായിരുന്നു അന്നു കോളജിന്റെ കാര്യങ്ങൾ നോക്കിവന്ന ഡപ്യൂട്ടി സെക്രട്ടറി. അദ്ദേഹം വിട്ടുപോയ പേരു ചേർത്തു. പതിനഞ്ചേക്കർ സ്ഥലവും നാട്ടുകാർ നൽകണമെന്നതായിരുന്നു സഭയുടെ വ്യവസ്ഥ. സഭയിൽ നിന്നു 32 ലക്ഷം രൂപാ നൽകി. അങ്ങനെ 1981-ൽ കോളജ് രൂപം കൊണ്ടു. 1983-ൽ ഫാ. പി. സി. യോഹന്നാനു റമ്പാൻ സ്ഥാനം നൽകി. "സ്ഥാനം സ്വീകരിക്കുന്നെങ്കിൽ കുഴപ്പമില്ല. ചെളി ദേഹത്ത് പറ്റാതെ നോക്കിക്കൊള്ളണം" എന്ന ഉപദേശമാണ് മാത്യൂസ് പ്രഥമൻ ബാവാ നൽകിയത്. റമ്പാൻ സ്ഥാനദാനം സംബന്ധിച്ച ക്രമീകരണങ്ങൾ ഉമ്മൻ ചാണ്ടിയുടെ നേതൃത്വത്തിലായിരുന്നു നടന്നത്.

പിന്നീട് 10000 രൂപാ മൂലധനത്തോടു കൂടി ബി. എം. എം ഇംഗ്ലീഷ് മീഡിയം സ്കൂൾ ആരംഭിച്ചു. ഈ 10000 രൂപാ സ്ഥാനവേളയിൽ റമ്പാച്ചന് സമ്മാനമായി ലഭിച്ചതാണ്. എൽ. പി. സ്കൂളിനുള്ള അനുവാദം ടി. എം. ജേക്കബ് മന്ത്രിയായിരുന്നപ്പോഴാണ് ലഭിച്ചത്. യൂ. പി. സ്കൂളിനു 1991-ൽ അനുവാദം കിട്ടി. 91 സ്കൂളുകളുടെ അനുവാദം സംബന്ധിച്ചു സുപ്രീംകോടതി വിധിയെ തുടർന്ന് സ്കൂൾ അപ്പ് ഗ്രേഡ് ചെയ്യാൻ സാധിച്ചില്ല. തന്നിമിത്തമാണു സി. ബി. എസ്. ഇ. സംവിധാനത്തിലേക്കു മാറിയത്.



**പ. മാത്യൂസ് പ്രഥമൻ ബാവാ**

പാമ്പാടി തിരുമേനിയുടെ ജന്മശതാബ്ദി വർഷമായ 1985-ൽ ബാലഭവൻ ആരംഭിച്ചു. മാത്യൂസ് പ്രഥമൻ ബാവായാണു പ്രവർത്തനോദ്ഘാടനം നടത്തിയത്. പിന്നീട് അനാഥാലയവും ആരംഭിച്ചു. കേരളത്തിലെ 1243 അനാഥസ്ഥാപനങ്ങളുടെയും സംഘടനയുടെ പ്രസിഡന്റും പി. സി. യോഹന്നാൻ റമ്പാനാണ്. കൂടാതെ ഓർഫനേജ് കൺട്രോൾ

ബോർഡിലെ മെംബറുമാണ്. സംഘടനയുടെ പ്രവർത്തനത്തിനുവേണ്ടിയും മദ്യവർജ്ജന പ്രസ്ഥാന പ്രവർത്തനത്തിനുവേണ്ടിയും അദ്ദേഹത്തിന് കേരളം ഒട്ടാകെ ഓടി നടക്കേണ്ടി വരുന്നു. ഓർഫനേജ് സഹായ സംഘടനയുടെ പ്രസിഡന്റായ റമ്പാച്ചൻ ഒരു ലക്ഷം രൂപാ പിരിച്ച് സുനാമി ഫണ്ടിലേക്കു നൽകി. പാമ്പാടി തിരുമേനിയുടെ മധ്യസ്ഥതയും മാതൃകയും ദീനാനുകമ്പയുമാണ് ഈ പ്രവർത്തനങ്ങൾ തുടരാനുള്ള ശക്തി പകർന്നു തരുന്നതെന്നത്രെ റമ്പാച്ചന്റെ വിശ്വാസം. തന്നെ ഏല്പിച്ച ജോലികൾ കഴിവുള്ളിടത്തോളം ഓടി നടന്നു ചെയ്യും. വയ്യാതാകുമ്പോൾ പറ്റിയ ആളെ ദൈവം കണ്ടു പിടിക്കും. ഇതേപ്പറ്റിയൊന്നും തനിക്ക് ആകാംക്ഷയോ ആകുലതയോ പ്രയാസമോ ഒന്നും ഇല്ലെന്നും പാമ്പാടി തിരുമേനിയുടെ ഉത്തമ ശിഷ്യൻ ഒരഭിമുഖ സംഭാഷണത്തിൽ പറഞ്ഞു.

### കഠിനാദ്ധ്വാനത്തിന്റെ പര്യായം

14-ാം വയസ്സിൽ സ്വന്തം മാതാപിതാക്കളെ വിട്ട് പാമ്പാടി തിരുമേനിയുടെ ശിഷ്യത്വം സ്വീകരിച്ച് ദയറായിൽ താമസം തുടങ്ങിയശേഷം ഒരു ദിവസം പോലും റമ്പാച്ചൻ വീട്ടിൽ അന്തിയുറങ്ങിയിട്ടില്ല.

സഭയിൽ പൂർണ്ണ സമാധാനം സ്ഥാപിക്കുക എന്നത് റമ്പാച്ചന്റെ ജീവിതത്തിലെ വലിയ ആഗ്രഹമായിരുന്നു. പ. ബാവായുടെ അറിവോടെ പല തവണ പാത്രിയർക്കീസ് വിഭാഗത്തിലെ എല്ലാ തിരുമേനിമാരെയും സന്ദർശിച്ചു സംസാരിച്ചിട്ടുണ്ട്.

കഴിഞ്ഞ രണ്ടു കാതോലിക്കാ സ്ഥാനാരോഹണങ്ങളിലും മറ്റു പ്രധാനപ്പെട്ട സന്ദർഭങ്ങളിലും സഹോദര സഭകളിലെ മേലദ്ധ്യക്ഷന്മാരെ ക്ഷണിക്കുന്നതിന് സഭ റമ്പാച്ചനെയാണ് ചുമതലപ്പെടുത്തിയത്.

കാലം ചെയ്ത തിരുമേനിമാരെ അംശവസ്ത്രമണിയിച്ച് ഒരുക്കുന്നതിനും കബറടക്കത്തിന് ആവശ്യമായ കുന്തിരിക്കം അടക്കമുള്ള കാര്യങ്ങൾക്കും സഭ റമ്പാച്ചനെയാണ് ഭരമേല്പ്പിച്ചിരുന്നത്.

കഴിഞ്ഞ അൻപതു വർഷത്തിനിടയിൽ സഭ ഭരിച്ചു കടന്നുപോയ കാതോലിക്കാബാവാമാരെയും കാലം ചെയ്തവരും ഇപ്പോഴുള്ളവരുമായ എല്ലാ തിരുമേനിമാരെയും ദയറായിൽ ക്ഷണിച്ചുകൊണ്ടുവന്ന് കുർബ്ബാന ചൊല്ലിക്കുകയും ആദരിക്കുകയും ചെയ്യുന്നതിൽ അതീവ തല്പരനായിരുന്നു.

സഹോദര സഭകളിലെ തിരുമേനിമാരും വിവിധ സാമുദായിക സാമൂഹിക, രാഷ്ട്രീയ നേതാക്കന്മാരും, ഉയർന്ന ഉദ്യോഗസ്ഥരും റമ്പാച്ചന്റെ ഉറ്റ സുഹൃത്തുക്കളെന്ന നിലയിൽ പലതവണ ദയറായിൽ എത്തിയിട്ടുണ്ട്.

കേന്ദ്ര മന്ത്രിമാരായ എ. കെ. ആന്റണി, വയലാർ രവി, ജി. കെ. വാസൻ എന്നിവരും കേരളത്തിലെ വിവിധ മന്ത്രിമാരും ഇവരിൽ ഉൾപ്പെടുന്നു.

റമ്പാച്ചന്റെ കഠിനാധ്വാനം മൂലം മലങ്കരസഭയ്ക്ക് പാമ്പാടിയിൽ മാത്രം 100 കോടിയോളം രൂപയുടെ ആസ്തിയുണ്ടെന്ന് കണക്കാക്കപ്പെടുന്നു. ശോചനീയാവസ്ഥയിലായിരുന്ന പാമ്പാടി ഗവൺമെന്റാശുപത്രിയെ റമ്പാച്ചൻ വികസനസമിതി പ്രസിഡന്റായിരുന്ന് മികച്ച താലൂക്കാശുപത്രി യായി ഉയർത്തി. മറ്റു യാത്രാസൗകര്യങ്ങളൊന്നുമില്ലാത്ത കാലത്ത് പാമ്പാടി ദയറായിലേക്ക് ട്രാൻസ്പോർട്ട് ബസ്സ് അനുവദിച്ചത്, പൊത്ത ൻപുറം പോസ്റ്റ്ഓഫീസ്, ജലധാര കുടിവെള്ള പദ്ധതി, റോഡുകളുടെ വികസനം തുടങ്ങി പാമ്പാടിയുടെ ഇന്നു കാണുന്ന വികസനമുഖം റമ്പാ ച്ചന്റെ പ്രവർത്തനഫലമായുണ്ടായതാണ്.

# 3
# മീനടം പള്ളി സ്ഥാപിക്കുന്നു

കോട്ടയം ഭദ്രാസനത്തിലെ മീനടം സെന്റ് ജോർജ് പള്ളി സ്ഥാപി ച്ചത് പി. സി. യോഹന്നാൻ റമ്പാൻ വൈദികനായിരിക്കുമ്പോഴാണ്. ഉയർന്ന ചുമതലകൾ ഏറ്റെടുത്തശേഷം പള്ളിയുടെ ചുമതല വിട്ട അദ്ദേ ഹത്തിന്റെ പൗരോഹിത്യ രജത ജൂബിലി വേളയിൽ മീനടം സെന്റ് ജോർജ് പള്ളി വികാരിയായിരുന്ന ഫാ. ഏബ്രഹാം അഞ്ചേരിയും ഇടവകജനങ്ങളും ചേർന്ന് സ്ഥാപക വികാരിക്ക് അഭിനന്ദന – സന്തോഷ സൂചകമായി 1982 ജനുവരി ഒന്നിന് സമർപ്പിച്ച മംഗളപത്രത്തിൽ ഇങ്ങനെ പറയുന്നു:

“പാമ്പാടിയിലെ പുരാതനമായ പോരാളൂർ കുടുംബത്തിൽ പരേതനായ കുര്യൻ ചാണ്ടിയുടെയും പങ്ങട കന്നുകുഴിയിൽ പരേതനായ ചാക്കോ യുടെ മകൾ ദൈവഭക്തയായ അന്നാമ്മയുടെയും മകനായി 1935 ജൂൺ മാസം 24–ാം തീയതി പ. യോഹന്നാൻ മാംദാനായുടെ ജന്മദിനത്തിൽ പാമ്പാടി സെന്റ് ജോൺസ് പള്ളി ഇടവകാംഗമായി അങ്ങ് ഭൂജാതം ചെയ്തത് നാമധാരിയായ താപസശ്രേഷ്ഠന്റെ കാലടികളെ പിൻപറ്റി ദൈവസേവനം നടത്തുന്നതിനാണെന്ന് അന്ന് ആരും ചിന്തിച്ചു കാണുക യില്ല. പാമ്പാടി നോയൽ മെമ്മോറിയൽ പ്രൈമറി സ്കൂളിലെ അഭ്യസ നവും; ആലാംപള്ളി ഗവ. യു. പി. സ്കൂളിലെ പരിശീലനവും എം. ജി. എം. ഹൈസ്കൂളിലെ ശിക്ഷണവും അങ്ങയെ വൈദിക പദവിയിലേക്കു യർത്തുവാൻ കളമൊരുക്കി. കുറിയാക്കോസ് മാർ ഗ്രിഗോറിയോസ് തിരു മേനി 1954 സെപ്തംബർ 4–ാം തീയതി അങ്ങയെ ശെമ്മാശ്ശനാക്കിയതു അങ്ങയുടെ ആദ്ധ്യാത്മിക ജീവിതത്തിലെ വഴിത്തിരിവായി. താപസശ്രേ ഷ്ഠനും; ഭക്തഗ്രേസരനുമായ പാമ്പാടി തിരുമേനിയോടു കൂടിയുള്ള അങ്ങ യുടെ ജീവിതം അങ്ങയെ ഒരു ഉത്തമ സന്യാസിയായി രൂപാന്തരപ്പെടുത്തി. ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ മൽപാൻ വന്ദ്യ ദിവ്യശ്രീ. എൻ. ഏ. യോഹന്നാൻ കശീശ്ശായുടെ (യൂഹാനോൻ മാർ സേവേറി യോസ്) കീഴിലുള്ള അഭ്യസനം മൂലം ഉന്നത വൈദികനായി തീരുന്നതി നുള്ള യോഗ്യത അങ്ങേയ്ക്ക് ലഭിച്ചു. പുണ്യശ്ലോകനായ പാമ്പാടി തിരു മേനിയുടെയും അങ്ങയുടെയും ജീവിതത്തിൽ തങ്കലിപികളിൽ രേഖപ്പെ ടുത്തേണ്ട സുദിനമാണ് 1957 ജനുവരി 26. കോത്തല സെഹിയോൻ പള്ളി യിൽ വച്ച് അന്നേദിവസം അങ്ങയെ കശീശ്ശാസ്ഥാനത്തേക്കുയർത്തിയത് അഭിവന്ദ്യ തിരുമേനിയുടെ അവസാനത്തെ പൗരോഹിത്യ നൽവരദാന മായിരുന്നു. അടുത്ത ഫെബ്രുവരി 3–ാം തീയതി ഞായറാഴ്ച പാമ്പാടി മാർ കുറിയോക്കോസ് ദയറാ ചാപ്പലിൽ അഭിവന്ദ്യ ഗുരുവിന്റെ സാന്നി

ദ്ധ്യത്തിൽ നവപൂജാർപ്പണം നടത്തിയത് അസുലഭമായ ഭാഗ്യമായി ഞങ്ങൾ കരുതുന്നു.

തപോധനനും ഭക്താഗ്രേസരനുമായ പാമ്പാടി തിരുമേനി കാലം ചെയ്ത മഹദ്ദിനത്തിൽ അങ്ങയുടെ എല്ലാമായിരുന്ന ആ പരിശുദ്ധ പിതാവിന് തിരുശരീര രക്തങ്ങൾ പകർന്നുകൊടുത്ത് അനുഗ്രഹം പ്രാപിക്കുവാനുള്ള മഹാഭാഗ്യം അങ്ങേക്ക് ലഭിച്ചു. 1983 മാർച്ച് 19–ാം തീയതി പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ തിരുമേനിയാൽ അങ്ങ് റമ്പാൻ സ്ഥാനിയായി. ബാലഭവൻ, അഭയഭവൻ, മാർ ഈവാനിയോസ് ഐ. റ്റി. സി., മാർ കുറിയാക്കോസ് ഗ്രിഗോറിയോസ് കോളജ്, ബി. എം. എം. ഇംഗ്ലീഷ് മീഡിയം സ്കൂൾ എന്നിവയുടെ സ്ഥാപകനേതാക്കളുടെ പ്രഥമ ഗണത്തിൽ അങ്ങും ഉൾപ്പെടുന്നു എന്നത് ഞങ്ങൾക്ക് അഭിമാനകരമാണ്.

മീനടം സെന്റ്ജോർജ് ഓർത്തഡോക്സ് പള്ളി ചുരുങ്ങിയ കാലയളവിനുള്ളിൽ നേടിയിട്ടുള്ള നേട്ടങ്ങൾക്കു ചുക്കാൻ പിടിച്ചത് അങ്ങു തന്നെയാണ്. 1963 മെയ് മാസം 9–ാം തീയതി ഈ ദേവാലയത്തിന്റെ ശിലാസ്ഥാപനം അങ്ങയെക്കൊണ്ട് നടത്തിക്കുവാൻ സാധിച്ചത് ഞങ്ങളുടെ ഭാഗ്യാതിരേകത്താലാണ്. 1964 ജനുവരി ഒന്നിനു അരുമനാഥന്റെ ചേലാകർമ്മപ്പെരുന്നാളിൽ മാത്യൂസ് മാർ ഈവാനിയോസ് തിരുമേനി ഈ ദേവാലയം കൂദാശ ചെയ്തു പ്രതിഷ്ഠിച്ചുകൊണ്ട് അങ്ങയെ പ്രഥമ വികാരിയായി നിയമിച്ച് അനുഗ്രഹിച്ചു. അങ്ങയുടെ പൗരോഹിത്യ പദവിക്ക് മകുടം ചാർത്തത്തക്കവണ്ണം ആദ്യ വികാരിയായി സ്ഥാനം ഏറ്റത് ഈ കൊച്ചു ദേവാലയത്തിലാണെന്നുള്ളതിൽ ഞങ്ങൾക്ക് അതിരറ്റ അഭിമാനം ഉണ്ട്.

ഈ ഇടവകയിൽ നിന്ന് ഉത്തമ വൈദികരായ കുറിയന്നൂർ ഫാ. തോമസ് എബ്രഹാമിനേയും പല്ലാട്ട് ഫാ. പി. ഐ. ഗീവറുഗീസിനേയും പരിശുദ്ധ സഭയ്ക്ക് സംഭാവന ചെയ്യാൻ കഴിഞ്ഞതു അങ്ങയുടെ മാതൃകാപരമായ അജപാലനത്തിന്റെ മകുടോദാഹരണങ്ങളാണ്.

“അല്പത്തിൽ നീ വിശ്വസ്തനെങ്കിൽ അധികം നിന്നെ ഭരമേല്പിക്കും” എന്ന തിരുവചനപ്രകാരം ഭാരിച്ച ഉത്തരവാദിത്വങ്ങൾ അങ്ങയുടെ ചുമലിൽ ഏല്പിച്ചപ്പോൾ ഈ ഇടവകയുടെ ചുമതല അങ്ങേയ്ക്ക് വിടേണ്ടതായി വന്നതിൽ ഞങ്ങൾക്ക് ഖേദമുണ്ടെങ്കിലും, അങ്ങയെ ഏല്പിച്ച താലന്തുകളെ വിശ്വസ്തതയോടെ കൈകാര്യം ചെയ്ത് ആദായമുണ്ടാക്കുവാൻ അങ്ങേയ്ക്ക് ഭാഗ്യം ലഭിക്കട്ടെ എന്നു ഞങ്ങൾ പ്രാർത്ഥിക്കുന്നു.

കുറിയാക്കോസ് മാർ ഗ്രിഗോറിയോസ്, മാത്യൂസ് മാർ ഈവാനിയോസ്, യൂഹാനോൻ മാർ അത്താനാസ്യോസ് എന്നീ പിതാക്കന്മാരെ ഭക്തിയോടും വിശ്വസ്തതയോടും കൂടി ശുശ്രൂഷിച്ച് അങ്ങേയ്ക്ക് ലഭിച്ച

അനുഗ്രഹാശിസ്സുകൾ ഇപ്പോഴത്തെ ഇടവക മെത്രാപ്പോലീത്താ ആയ ഗീവർഗീസ് ഈവാനിയോസ് തിരുമേനിയെ വിശ്വസ്തതയോടെ ശുശ്രൂഷിക്കുന്നതിനും അങ്ങേയ്ക്ക് ദൈവം ഭാഗ്യം നല്കട്ടെ എന്നു ഞങ്ങൾ ആശംസിക്കുന്നു.

അങ്ങയുടെ പൗരോഹിത്യ രജത ജൂബിലി സ്മാരകമയി ഒരു വിദ്യാഭ്യാസ നിധി ശേഖരിച്ച് നിർദ്ധനരും സമർത്ഥരുമായ കോളജ് വിദ്യാർത്ഥികൾക്ക് വർഷം തോറും സ്കോളർഷിപ്പ് നൽകണമെന്നുള്ള ഞങ്ങളുടെ എളിയ ആഗ്രഹം സഫലമാകുവാൻ അങ്ങ് ഞങ്ങളോടൊത്ത് പ്രാർത്ഥിക്കണമേ.

അങ്ങയുടെ വിനയാന്വിതമായ ജീവിതം; സ്നേഹമസൃണമായ പെരുമാറ്റം, ത്യാഗോജ്ജ്വലമായ സേവനതല്പരത; പ്രാർത്ഥനാനിരതമായ ജീവിതം; പരിശുദ്ധ സഭാമാതാവിനോടുള്ള വിശ്വസ്തത എന്നീ വിശിഷ്ട ഗുണങ്ങൾ എക്കാലവും ഞങ്ങൾക്ക് മാതൃകയായിരിക്കും.”

*(മംഗളപത്രത്തിലെ ആശംസകൾ യഥാർത്ഥ്യമായെന്നാണ് പിന്നീട് സഭാ മാനേജിംഗ് കമ്മറ്റി അംഗം, മദ്യനിരോധന സമിതി സെക്രട്ടറി, പാമ്പാടി താലൂക്ക് ആശുപത്രി വികസന സമിതി പ്രസിഡന്റ്, പാമ്പാടി സീനിയർ സിറ്റിസൺ ഫോറം പ്രസിഡന്റ്, റെഡ് ക്രോസ് സൊസൈറ്റി രക്ഷാധികാരി, വലിയവീട്ടിൽ കുടുംബയോഗം രക്ഷാധികാരി, ഓർഫനേജ് കൺട്രോൾ ബോർഡ് സംസ്ഥാന പ്രസിഡന്റ് മുതലായ സ്ഥാനമാനങ്ങൾ പി. സി. യോഹന്നാൻ റമ്പാച്ചനെ തേടിയെത്തിയെന്ന വസ്തുത വിളിച്ചോതുന്നത്.)*

# 4

# ആദ്യന്തം വലിയ മനുഷ്യസ്നേഹി

പരിശുദ്ധനായ പാമ്പാടി തിരുമേനി അവസാനം പട്ടംകൊടുത്ത പി. സി. യോഹന്നാൻ റമ്പാൻ സ്ഥാനം ഏറ്റിട്ട് അൻപതു വർഷം കഴിഞ്ഞു. മേൽപ്പട്ടത്വത്തിന്റെ അംശവടിയോ ദൈവശാസ്ത്രത്തിന്റെ ദന്തഗോപുര സംവാദങ്ങളോ ആധ്യാത്മികതയുടെ അവസാനത്തെ ആലയമാണെന്നു കരുതാത്ത പി. സി. യോഹന്നാൻ റമ്പാനോട് എന്താണു മെത്രാനാകാത്തത് എന്നു ചോദിക്കുന്നതിൽ കാര്യമില്ല. അദ്ദേഹത്തിന്റേതു വ്യത്യസ്തമായ വഴിയാണ്.

പലരും പലപ്പോഴായി ചോദിച്ചിട്ടുള്ള ആ ചോദ്യത്തോടു വളരെ ലാഘവത്തോടെ അദ്ദേഹം എപ്പോഴും പറയുന്ന മറുപടി ഇതാണ്: "എനിക്ക് പട്ടം തരുമ്പോൾ പരിശുദ്ധ പാമ്പാടി തിരുമേനി ഒരു കാര്യം എന്നോടു പറഞ്ഞിരുന്നു. അവിടുത്തെ കബറിടത്തിൽ പ്രാർത്ഥനയും തിരി കത്തിക്കലും മുടക്കരുത്. അതുകൊണ്ട് ഇവിടം വിട്ടുപോകാൻ എനിക്കാവില്ല. സാധാരണ സ്കൂൾ വിദ്യാഭ്യാസം മാത്രമുള്ള ആളുമാണു ഞാൻ. മെത്രാനാകാമോ എന്ന് കാലം ചെയ്ത വട്ടക്കുന്നേൽ ബാവാ ചോദിച്ചപ്പോൾ ഞാൻ വേണ്ടെന്നു പറയുകയായിരുന്നു."

അദ്ദേഹം പറയുന്ന കാരണങ്ങൾക്കപ്പുറത്തു മറ്റൊന്നു കൂടിയുണ്ട്. സഭാപ്രവർത്തനവും കർത്തൃവേലയും മനുഷ്യനെ സ്നേഹിക്കാനും സേവിക്കാനുമുള്ള അവസരമായി കാണുന്നയാളാണ് പി. സി. യോഹന്നാൻ റമ്പാൻ. കബറിങ്കൽ തിരി വയ്ക്കണമെന്നു പാമ്പാടി തിരുമേനി പറഞ്ഞതിന് ജീവിതം കൊണ്ടു യോഹന്നാൻ റമ്പാൻ നല്കിയ മറുപടി സമർപ്പിത സേവനത്തിന്റെ ഉരുകിത്തീരാത്ത മെഴുകുതിരികളിലൊന്നു മനസ്സിൽ എന്നും തെളിച്ചുകൊണ്ടാണ്.

പാമ്പാടി തിരുമേനി കാലം ചെയ്തശേഷം 30 അടിയന്തിരത്തിന് അഞ്ചു പേരെ അന്തേവാസികളാക്കി അഭയഭവനമെന്ന പേരിൽ തുടക്കമിട്ട വൃദ്ധമന്ദിരത്തിൽ നിന്നു സേവനത്തിന്റെ പല മുഖങ്ങൾ തുറക്കുകയായിരുന്നു അദ്ദേഹം. ആ വൃദ്ധമന്ദിരത്തിൽ ഇപ്പോൾ 65 പേരുണ്ട്. അവിടുത്തെ അന്തേവാസികൾക്കു ജാതിമതഭേദമില്ല. മക്കൾ മരിച്ചുപോയവരും മക്കൾ ഉപേക്ഷിച്ചവരും മക്കൾക്കു പരിചരിക്കാൻ സൗകര്യമില്ലാത്തവരുമായി ജീവിതത്തിന്റെ സായന്തനത്തിൽ ഒറ്റപ്പെട്ടുപോയവർ ഒരു കൂരയ്ക്കു കീഴിൽ അവിടെ കഴിയുന്നു.

ആദ്യകാലത്തു വലിയ സാമ്പത്തിക പ്രതിസന്ധിയായിരുന്നു. കുറിച്ചിയിലും കുമരകത്തും കായൽ നിലങ്ങളിലും കാൽനടയായി ചെന്ന് നെല്ലു ദാനമായി വാങ്ങിയാണു റമ്പാൻ അവിടുത്തെ വിശക്കുന്ന വയറുകളെ ഊട്ടിയിരുന്നത്. വീട്ടിൽ ചെന്നു നെല്ലു പിരിവു ചോദിച്ചാൽ അഞ്ചു പറ കൊടുക്കുന്നവർ കളത്തിൽ ചെന്നു ചോദിച്ചാൽ 15 പറ പൊലി അളന്നുകൊടുക്കും. അതായിരുന്നു ആകർഷണം. നെല്ലു സംഭരിച്ചു ചുമടായി കരിമ്പുംകാലായിലെ കടയിൽ കൊണ്ടുചെന്നു വയ്ക്കും. അൻപതു നോമ്പു കാലത്തൊക്കെ ഭക്ഷണം പോലും കഴിക്കാതെയാണ് ഇത് ചെയ്യുന്നത്. വെയിലത്തു തളർന്ന് വിയർത്തൊലിച്ചു നെല്ലു പിരിക്കാൻ നടക്കുന്ന പുരോഹിതനെ ഒരിക്കൽ വഴിയിൽ വച്ചു കണ്ട അന്നത്തെ മനോരമ ചീഫ് എഡിറ്റർ കെ. എം. ചെറിയാൻ പിറ്റേക്കൊല്ലം മുതൽ ബോട്ട് സജ്ജീകരിച്ചു കൊടുത്തു. അങ്ങനെ ആറേഴു വർഷം ബോട്ടിലായി നെല്ലു പിരിവ്.

നെറ്റിയിലെ വിയർപ്പുകൊണ്ടു പെറുക്കിയെടുത്ത കരുതലിന്റെ ആ നെന്മണികൾ കതിരിട്ടത് ബാലഭവൻ, കോളജ്, സ്കൂൾ തുടങ്ങിയ ജനക്ഷേമകരമായ ആശയങ്ങളുടെ ശ്രേണിയിലാണ്. പാമ്പാടി തിരുമേനിയുടെ ജന്മശതാബ്ദി വർഷമായ 1985–ൽ ആണ് ബാലഭവൻ തുടങ്ങിയത്. ഇപ്പോൾ അവിടെ 45 കുട്ടികളുണ്ട്. അച്ഛനുമമ്മയും നഷ്ടപ്പെട്ടവരും അച്ഛനമ്മമാർ ഉപേക്ഷിച്ചവരും അവർക്കു നോക്കാൻ നിവൃത്തിയില്ലാത്തവരുമായ കുട്ടികൾ.

ഇതിനു സമാന്തരമായി പാമ്പാടി മേഖലയുടെ വിദ്യാഭ്യാസരംഗത്തും വലിയ കുതിപ്പുകൾക്ക് യോഹന്നാൻ റമ്പാൻ (അന്ന് അച്ചൻ) നിമിത്തമായി. 1981–ൽ പാമ്പാടി തിരുമേനിയുടെ നാമത്തിൽ കോളജ്. 15 ഏക്കർ സ്ഥലം വാങ്ങിക്കൊടുത്താൽ കോളജ് സഭ പണിതു തരാമെന്നു കാതോലിക്കാബാവാ പറഞ്ഞു. നാട്ടുകാരുടെ വിപുലമായ യോഗം വിളിച്ചു കമ്മിറ്റിയുണ്ടാക്കി. സ്ഥലത്തിനുള്ള പണം പിരിച്ചെടുക്കാൻ തീരുമാനിച്ചു. ലക്ഷംവീടുകളിൽ നിന്നു വരെ സംഭാവനകൾ പ്രവഹിച്ചു. ചില്ലറത്തുട്ടുകളും മുഷിഞ്ഞ നോട്ടുകളും ചേർത്ത് എണ്ണിയപ്പോൾ അഞ്ചു ലക്ഷത്തോളം രൂപയുണ്ടായിരുന്നു. 4,85,000 രൂപയ്ക്കു സ്ഥലം രജിസ്റ്റർ ചെയ്തു വാങ്ങി. കോളജിന്റെ പണി നടന്നുവരുമ്പോൾ 1983 മാർച്ച് 19–ന് ആണ് യോഹന്നാൻ അച്ചൻ റമ്പാനാകുന്നത്.

റമ്പാൻ സ്ഥാനമേൽക്കുമ്പോൾ കൈമുത്ത് കിട്ടും. 10,500 രൂപയുണ്ടായിരുന്നു. സ്ഥാനാരോഹണ ശുശ്രൂഷയും ഭക്ഷണവും യോഗവുമൊക്കെ കഴിഞ്ഞ് അടുപ്പക്കാരിൽ ചിലർ ദയറായിൽ ബാക്കിയായി. അപ്പോൾ റമ്പാൻ പണത്തിന്റെ കാര്യം പറഞ്ഞു. ആ പണം ഏതെങ്കിലും നല്ല കാര്യത്തിനു വിനിയോഗിക്കാനാണ് ആശയെന്നും പറഞ്ഞു. ഒരു ഇംഗ്ലീഷ് മീഡിയം സ്കൂൾ എന്ന ആശയമുയർന്നത് ഉമ്മൻചാണ്ടിയൊക്കെ പങ്കെടുത്ത ആ കൂട്ടുചേരലിലാണ്. അങ്ങനെ വട്ടക്കുന്നേൽ ബാവായുടെ നാമ

ത്തിൽ സഭയുടേതായി സി. ബി. എസ്. ഇ. സിലബസിൽ ആരംഭിച്ച ബി. എം. എം. സ്കൂളിൽ ഇപ്പോൾ 3000 കുട്ടികളാണു പഠിക്കുന്നത്. ഇതിനു മുൻപുതന്നെ 1976–ൽ ഐ. ടി. സി. ക്കു തുടക്കമിട്ടു.

ഏറ്റവുമൊടുവിൽ, എച്ച്. ഐ. വി. രോഗബാധിതരായ കുട്ടികൾക്കും അമ്മമാർക്കുമായി ആശാകിരൺ എന്ന പേരിൽ ഒരു നല്ല സ്ഥാപനം. പാമ്പാടി തിരുമേനിയുടെ മധ്യസ്ഥതയിൽ ജീവിതത്തിലെ വലിയ ഒരു പ്രതിസന്ധി കടന്നുപോയൊരു കുടുംബം സംഭാവന നൽകിയ രണ്ടര ലക്ഷം രൂപയായിരുന്നു അതിന്റെ ആദ്യ മൂലധനം. എച്ച്. ഐ. വി. ബാധിതരായ എട്ടു കുട്ടികളും അഞ്ച് അമ്മമാരുമാണ് ഇവിടെയുള്ളത്.

പത്തു വർഷമായി ഓൾ കേരള ഓർഫനേജ് അസോസിയേഷന്റെ കോട്ടയം ജില്ലാ സെക്രട്ടറിയും ഏഴു വർഷമായി അതിന്റെ സംസ്ഥാന പ്രസിഡന്റുമാണ് യോഹന്നാൻ റമ്പാൻ. വിവിധ മതസ്ഥാപനങ്ങളും സംഘടനകളും നടത്തുന്ന അനാഥാലയങ്ങളുടെ ഏകോപന സമിതിയാണിത്. ഓർഫനേജ് കൺട്രോൾ ബോർഡിൽ അംഗവും ചെയർമാനുമായി. മദ്യവിരുദ്ധ ജനകീയ മുന്നണിയുടെ സംസ്ഥാന ട്രഷററാണ്.

മതേതരമായി പ്രവർത്തിക്കുകയും വിവിധ ജാതിമത സ്ഥാപനങ്ങൾക്കു പ്രാതിനിധ്യമുണ്ടായിരിക്കുകയും ചെയ്യുന്ന ഇത്തരം വേദികളിൽ ചോദ്യം ചെയ്യപ്പെടാത്ത നേതൃത്വമായി നിലകൊള്ളാൻ യോഹന്നാൻ റമ്പാനെ പ്രാപ്തനാക്കുന്നത് അദ്ദേഹത്തിന്റെ വിശ്വാസ്യത കൂടിയാണ്. 10 രൂപ കിട്ടിയാൽ അതിന് കണക്കു വേണമെന്നും ആ കണക്ക് ലോകത്തിന് ബോദ്ധ്യപ്പെടണമെന്നും അദ്ദേഹത്തിനു നിർബന്ധമുണ്ട്.

രസീതില്ലാതെ സംഭാവന വാങ്ങാറില്ല. വാങ്ങിയ തുക ചെലവഴിച്ചതിന്റെ കണക്ക് അതു നല്കിയവരെയും അതിനോടു ബന്ധപ്പെട്ടു പ്രവർത്തിക്കുന്നവരെയും ബോധ്യപ്പെടുത്താതിരിക്കാറുമില്ല. തനിക്കു നേതൃത്വപരമായ പങ്കുള്ള ഓരോ സ്ഥാപനത്തിന്റെയും വാർഷിക റിപ്പോർട്ടും വാർഷിക വരവുചെലവു കണക്കും അച്ചടിച്ചു വിതരണം ചെയ്യണമെന്നു യോഹന്നാൻ റമ്പാനു നിർബന്ധമുണ്ട്. താൻ ചെയ്യുന്നതെല്ലാം തന്നിലൂടെ ദൈവം ചെയ്യുന്നതാണെന്നും താൻ ചെലവാക്കുന്നതെല്ലാം ദൈവതീരുമാനത്തോടെ ലോകം തന്നെ ഏല്പിക്കുന്നതാണെന്നുമാണ് അദ്ദേഹത്തിന്റെ ബോധ്യം. ആ കണക്കും കണിശതയും സൂക്ഷ്മതയും ലോകത്തിന്റെ ബോധ്യത്തിനായുള്ള അദ്ദേഹത്തിന്റെ ആയുധമാണ്.

സഭയുടെ വഴി ഭിന്നതയുടേതല്ലെന്നും ജനസേവനത്തിന്റേതാണെന്നും അദ്ദേഹം കരുതുന്നു. പ്രാർത്ഥന അനുഷ്ഠാനമല്ലെന്നും ജീവിതം പ്രാർത്ഥനയാകുകയാണു വേണ്ടതെന്നും വിശ്വസിക്കുന്നു. അപ്പോഴാണ് നിസ്സഹായനും നിസ്സാരനുമായ മനുഷ്യനിൽ ദൈവം പ്രവർത്തിക്കുന്നതും വലിയ കാര്യങ്ങൾക്ക് അവനെ നിമിത്തമാക്കുന്നതും.

# 5

# ആകസ്മിക മരണവും വിലാപയാത്രകളും കബറടക്കവും

പാമ്പാടി പൊത്തൻപുറം മാർ കുറിയാക്കോസ് ദയറായുടെ മാനേജരും അതിനോടനുബന്ധിച്ചുള്ള പല പ്രശസ്ത സേവന ഭവനങ്ങളുടെയും കെ. ജി. കോളജ് ഉൾപ്പെടെയുള്ള ഉന്നത കലാലയങ്ങളുടെയും വിദ്യാലയങ്ങ ളുടെയും മുഖ്യ നടത്തിപ്പുകാരനും മലങ്കരസഭയിലെ റമ്പാന്മാരിൽ മുമ്പ നുമായ പി. സി. യോഹന്നാൻ റമ്പാൻ (74) ലോകത്തെ ഞെട്ടിച്ചുകൊണ്ട് സെപ്തംബർ 13-നു വെളുപ്പിന് ദിവംഗതനായതോടെ ഒരു വലിയ മനു ഷ്യസ്നേഹിയായ അദ്ദേഹം സൃഷ്ടിച്ച വിടവ് മലങ്കരസഭയ്ക്ക് നികത്താ നാവാതെ ഒഴിഞ്ഞുകിടക്കുകയാണ്. ആകസ്മികമായ ഈ വേർപാ ടിനെപ്പറ്റി അറിഞ്ഞ് അദ്ദേഹത്തെ അറിയാവുന്നവരും അദ്ദേഹത്തെപ്പറ്റി കേട്ടിട്ടുള്ളവരുമായ നാനാജാതിമതസ്ഥരും ദുഃഖസാഗരത്തിൽ മുങ്ങി.

റമ്പാച്ചന്റെ വിയോഗം നമ്മുടെ മാതൃഭൂമിക്കു തന്നെ കനത്ത നഷ്ടം എന്നു മാധ്യമലോകത്തെ ഒരു വൻശക്തിയായി മാറിയിരിക്കുന്ന 'മാതൃഭൂമി' പത്രം മുഖപ്രസംഗത്തിലൂടെ വിശേഷിപ്പിച്ച് ആത്മാർത്ഥത നിറഞ്ഞ അനു ശോചനം അറിയിച്ചപ്പോൾ അതു ജനസഹസ്രങ്ങളുടെ ഹൃദയ-മനസ്സുക ളിൽ സൃഷ്ടിച്ച കരുണരസപ്രധാനമായ വികാര-വിചാരങ്ങളുടെ പ്രതി ഫലനമായി മാറുകയായിരുന്നു. മറ്റു ചില പത്രങ്ങൾ ചരമം, വിലാപയാത്ര, കബറടക്കം മുതലായവ സംബന്ധിച്ച വാർത്തകൾ കോട്ടയത്തും പാമ്പാ ടിയിലും മീനടത്തും വിതരണം ചെയ്യുന്ന ചില എഡിഷനുകളിൽ മാത്രം ഒതുക്കി. അതേസമയം റമ്പാച്ചന്റെ ചരമവാർത്തയും തുടർന്നു നടക്കുന്ന ചടങ്ങുകൾ സംബന്ധിച്ച വിവരങ്ങളും പത്രങ്ങളിൽ വരുന്നതിനു മുമ്പു തന്നെ ഇലക്ട്രോണിക് മാധ്യമങ്ങളിലൂടെ 13-നു തന്നെ ലോകമെങ്ങും എത്തിക്കഴിഞ്ഞിരുന്നു. ഞാൻ രചിച്ച 'സേവനത്തിന്റെ ആൾരൂപം' എന്ന ലഘു ജീവചരിത്രഗ്രന്ഥം അപ്പാടെ ജോയ്സ് തോട്ടയ്ക്കാടിന്റെ നേതൃത്വ ത്തിൽ പ്രവർത്തിക്കുന്ന 'മലങ്കര ഓർത്തഡോക്സ് ടി. വി.' എന്ന ഓൺ ലൈൻ ടി. വി. സൈറ്റ് പ്രസിദ്ധപ്പെടുത്തി. കബറടക്കത്തിൽ സംബന്ധി ക്കുന്നതിനുള്ള അതീവ താല്പര്യത്തെ മുൻനിറുത്തി, 'താൻ തിരിച്ചെ ത്തിയിട്ടേ ഭൗതികദേഹസംസ്കാരം നടത്താവൂ' എന്ന്, ഏതാനും ദിവസം മുമ്പ്, രണ്ടു മാസത്തേക്ക് അമേരിക്കയിലേക്കു പോയ കോട്ടയം ഭദ്രാസന

മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ ഈവാനിയോസ് സഭാകേന്ദ്രത്തെയും ദയറാ ഭാരവാഹികളെയും അറിയിച്ചിരുന്നതിന്റെ വെളിച്ചത്തിലാണ് കബറടക്കം മൂന്നുദിവസം വൈകിയത്. കബറടക്കം ഒഴിച്ചുള്ള ക്രമീകരണങ്ങൾ പ. കാതോലിക്കാബാവായുടെയും മറ്റു മെത്രാപ്പോലീത്താമാരുടേയും വൈദികരുടെയും നിർദ്ദേശാനുസരണം യഥാവിധി നിറവേറ്റാനും മാർ ഈവാനിയോസ് തിരുമേനി നിർദ്ദേശിച്ചിരുന്നു. ഇടവകമെത്രാപ്പോലീത്തായും റമ്പാച്ചനും തമ്മിലുള്ള സ്നേഹത്തിന്റെ ആഴമാണിവിടെ ദർശിക്കാൻ കഴിയുന്നത്. കോട്ടയം ഭദ്രാസനത്തിന്റെ ആധുനികകാല വളർച്ചയ്ക്കും നേട്ടങ്ങൾക്കും യോഹന്നാൻ റമ്പാച്ചൻ ആറു ദശാബ്ദക്കാലത്തിനിടയിൽ ചെയ്ത അതുല്യ സേവനങ്ങളെപ്പറ്റിയും അദ്ദേഹത്തിന്റെ നിര്യാണം മൂലം ഉണ്ടായിരിക്കുന്ന നികത്താനാവാത്ത വൻ നഷ്ടങ്ങളെപ്പറ്റിയും മെത്രാപ്പോലീത്തായെപ്പോലെ അടുത്തറിയാവുന്നവർ ചുരുക്കമാണ്. കബറടക്കത്തിൽ പങ്കെടുക്കാൻ പറന്നെത്തിയ തിരുമേനി തന്റെ അമേരിക്കൻ പരിപാടി തന്നെ വേണ്ടെന്നു വച്ചിരിക്കയാണ്. കോട്ടയത്തെ പഴയ ഭദ്രാസനാസ്ഥാനം വിറ്റഴിക്കാനും പുതിയ കെ. എം. ജി. സെന്റർ അതിമനോഹരമായി പടുത്തുയർത്താനും പി. സി. യോഹന്നാൻ റമ്പാൻ ചെയ്ത അശ്രാന്ത പരിശ്രമങ്ങൾ അദ്ദേഹത്തോട് അടുത്തിടപെടാത്തവർക്ക് ഇന്നും ഒരു രഹസ്യമായിരിക്കും.

റമ്പാച്ചന്റെ സമുചിതമായ വിലാപയാത്ര, കബറടക്കം മുതലായ കാര്യങ്ങളെപ്പറ്റി ആലോചിക്കാൻ 13-നു ശനിയാഴ്ച 3 മണിക്കു ദയറാചാപ്പലിൽ ഡോ. മാത്യൂസ് മാർ സേവേറിയോസിന്റെ അധ്യക്ഷതയിലും ഉമ്മൻ ചാണ്ടി, എം. ജി. ജോർജ് മുത്തൂറ്റ്, ഡോ. ജോർജ് ജോസഫ്, സി. എം. ഫീലിപ്പോസ് റമ്പാൻ മുതലായവരുടെ സാന്നിദ്ധ്യത്തിലും ഒരു യോഗം നടന്നു. ഓണം പ്രമാണിച്ചു പത്രങ്ങൾ അന്നില്ലായിരുന്നു എങ്കിലും യാതൊരറിയിപ്പും കൂടാതെ റമ്പാച്ചന്റെ അടുത്ത സുഹൃത്തുക്കളും പ്രഗത്ഭരായ സഭാസ്നേഹികളും ചാപ്പലിൽ തടിച്ചുകൂടി. റമ്പാച്ചന്റെ ഭൗതികദേഹം പാമ്പാടിതിരുമേനിയുടെയും പാറേട്ട് മാർ ഈവാനിയോസ് തിരുമേനിയുടെയും കബറിടങ്ങൾക്ക് അകലെയല്ലാതെ പള്ളിക്കു പുറത്ത് കബറിടത്തിനു നേരെയല്ലാതെ കുറച്ചു പടിഞ്ഞാറോട്ടു മാറ്റി സംസ്കരിക്കണമെന്നു സദുദ്ദേശ്യത്തോടെ ചില നാട്ടുകാർ ശബ്ദമുയർത്തി ആവശ്യപ്പെട്ടു (പാമ്പാടി തിരുമേനിയുടെ സഹായിയായ മത്തായി ചേട്ടനെ - പൊട്ടൻ - തിരുമേനിയുടെ ആഗ്രഹപ്രകാരം കബറിടത്തിന് നേരെ വടക്കോട്ടു മാറ്റി പള്ളിപ്പറമ്പിൽ അടക്കിയതാവാം സാധാരണജനത്തിന്റെ മനസ്സിൽ). എന്നാൽ അതു സാധ്യമല്ലെന്നും പ. ബാവായുടെയും ഭദ്രാസന മെത്രാപ്പോലീത്തായുടെയും നിർദ്ദേശപ്രകാരം ചാപ്പലിന്റെ തെക്കുവശത്തായിരിക്കും സംസ്കരിക്കുകയെന്നും അധ്യക്ഷൻ തറപ്പിച്ചു പറഞ്ഞു.

പിന്നെയും ചിലർ പഴയ വാദഗതിയിൽ ഉറച്ചു നിന്നു എങ്കിലും മക്കാറി യോസ് മെത്രാപ്പോലീത്താ, ഔഗേൻ മാർ ദീവന്നാസ്യോസ് എന്നിവരുടെ കബറുകൾ കാതോലിക്കാമാരുടെ കബറുകളോടനുബന്ധിച്ചല്ലെന്നും ചൂണ്ടിക്കാണിക്കപ്പെട്ടു. ഫാ. ഡോ. റ്റി. ജെ. ജോഷ്വാ, ഫാ. സക്കറിയാ പെരിയോർമറ്റം, ഫാ. സി. എ. വറുഗീസ് ചാമക്കാലായിൽ, ഫാ. പി. എം. വറുഗീസ് മാത്തശ്ശേരിൽ, ഫാ. ഇ. കെ. ജോർജ് ഇഞ്ചക്കാട്ട് മുതലായവർ നൽകിയ വിശദീകരണങ്ങളെ തുടർന്ന് ചാപ്പലിന്റെ തെക്കുവശത്തു തന്നെ ഭൗതികദേഹം സംസ്കരിക്കുന്നതിനുള്ള തീരുമാനം സർവ്വരും അംഗീക രിച്ചു. 'താൻ മരിക്കുമ്പോൾ ദയറായിലെ പറമ്പിലെവിടെയെങ്കിലും സംസ്കരിച്ചാൽ മതിയെന്ന്' ഒരിക്കൽ റമ്പാച്ചൻ പറഞ്ഞതായി അദ്ദേഹ ത്തിന്റെ ഏറ്റവും അടുത്ത സഹപ്രവർത്തകരിൽ ഒരാളായ ഫാ. ഇ. കെ. ജോർജ് ഇഞ്ചക്കാട്ട് വെളിപ്പെടുത്തി.

വിലാപയാത്രയും നഗരികാണിക്കലും തുടർന്ന് ശവസംസ്കാരവും അങ്ങേയറ്റം സമുചിതമായി നടത്തുന്നതിനു വിവിധ കമ്മിറ്റികൾ രൂപ വൽക്കരിച്ചു. കഴിവുറ്റ അംഗങ്ങൾ എല്ലാ ക്രമീകരണങ്ങളും വിശദാംശ ങ്ങളിൽ പോലും ഒട്ടും പിഴവു വരാതെ അഭിനന്ദനാർഹമായ വിധത്തിൽ നടത്തി എന്നു പറയുന്നതിന് സന്തോഷമുണ്ട്.

ഞാൻ കോട്ടയത്ത് വന്നിട്ട് ഏതാണ്ട് ആറു ദശാബ്ദങ്ങൾ കഴിഞ്ഞു. ഇതിനിടയിൽ പ. ഗീവറുഗീസ് രണ്ടാമൻ, പ. ഔഗേൻ പ്രഥമൻ, പ. മാത്യൂസ് പ്രഥമൻ, പ. മാത്യൂസ് ദ്വിതീയൻ എന്നീ നാലു കാതോലിക്കാ ബാവാമാരുടേയും ഒട്ടധികം മേൽപ്പട്ടക്കാരുടേയും മരണാനന്തരവിലാപ യാത്രകളിലും കബറടക്കത്തിലും സംബന്ധിക്കുന്നതിനും ചിലതെല്ലാം മലയാള മനോരമക്കു വേണ്ടി റിപ്പോർട്ടു ചെയ്യുന്നതിനും സംഗതിയായി ട്ടുണ്ട്. ഇവയൊന്നും തന്നെ ആൾക്കൂട്ടത്തിന്റെയും അച്ചടക്കത്തിന്റെയും ചിട്ടയുടെയും കാര്യത്തിൽ പാമ്പാടി റമ്പാച്ചന്റെ വിലാപയാത്രയുടെയോ കബറടക്കത്തിന്റേയോ ഏഴയലത്തുപോലും എത്തുന്നില്ലെന്നുള്ളതാണ് അനിഷേധ്യമായ വസ്തുത. മറ്റൊരുവിധത്തിൽ പറഞ്ഞാൽ, കേരള ക്രൈസ്തവ സഭാവിഭാഗങ്ങളിലെ ഏതെങ്കിലും അധ്യക്ഷനോ ആർച്ചു ബിഷപ്പിനോ ഇന്നുവരെ ഇതുപോലെ ഒരു അന്ത്യയാത്രയയപ്പ് ജാതി -മത-സഭാവിഭാഗ ഭേദമെന്യേ പങ്കെടുത്തു നൽകിയിട്ടില്ലെന്നു ധൈര്യ പൂർവ്വം ഞാൻ പറയട്ടെ. എന്താണു കാരണം? ദൈവവും മനുഷ്യരും ഒരു പോലെ സ്നേഹിച്ച് അനുഗ്രഹിച്ച ജനസേവകനും അതുല്യ സന്യാസി വര്യനുമായിരുന്നു നമ്മുടെയെല്ലാം പ്രിയപ്പെട്ട റമ്പാച്ചൻ. കേരളം ഇതി നുമുമ്പ് ദർശിച്ചിട്ടില്ലാത്തവിധം ആളുകൾ പങ്കെടുത്ത വിലാപയാത്രയു ടെയും കബറടക്കത്തിന്റെയും വാർത്തകളും ചിത്രങ്ങളും പല പത്രങ്ങളും കോട്ടയത്തിറങ്ങുന്ന അവരുടെ ചില എഡീഷനുകളിൽ മാത്രം ചേർക്കു

ന്നതിനാൽ ശരിയായ വാർത്തകൾ അറിയാൻ ടി. വി. ഇന്റർനെറ്റ് മുത ലായ അത്യാധുനിക മാധ്യമങ്ങളെയാണു പ്രധാനമായും ആളുകൾ ആശ്ര യിക്കുന്നത്. വാർത്തകളും ചിത്രങ്ങളും പുസ്തകത്തിൽ വന്നാൽ അവ ശാശ്വത രേഖകളായി നിലനിൽക്കും. അതുകൊണ്ടാണു വിലാപയാത്ര യുടെയും കബറടക്കത്തിന്റെയും ശരിയായ വിവരങ്ങൾ ചേർക്കുന്നത്. 'മാതൃഭൂമി' ഔചിത്യത്തോടെ സുന്ദരമായ മുഖപ്രസംഗം എഴുതുകയാൽ റമ്പാച്ചന്റെ മരണവാർത്തയും അപദാനങ്ങളും നാടെങ്ങും അറിഞ്ഞു. നീതിമാന്റെ മരണം ഉറക്കം പോലെയാണെന്നും തന്റെ ഭക്തന്മാരുടെ മരണം യഹോവയ്ക്കു വിലയേറിയതാണെന്നുമുള്ള വേദവചനങ്ങൾ ഇവിടെ അക്ഷരംപ്രതി അന്വർത്ഥമായി നിറവേറിയിരിക്കുന്നു എന്നതാണു വസ്തുത.

പാമ്പാടിയിലെയും പൊത്തൻപുറത്തെയും മണ്ണിന് പാറപോലെ ഉറ പ്പുണ്ടല്ലോ എന്നു ചിന്തിച്ചുപോയി. ഭാരം കൊണ്ട് ഭൂമി അല്പം പതുങ്ങ ത്തക്കവിധം പതിനായിരക്കണക്കിനാളുകൾ ഒന്നിച്ചു ചവിട്ടി സാവധാനം നടന്നിട്ടും പാതകൾക്കും പറമ്പുകൾക്കും അല്പം പോലും ക്ഷതം സംഭ വിച്ചില്ല. "പൊത്തൻപുറം" എന്ന വാക്ക്, ചവിട്ടിയാൽ അല്പം താണു ഒരു മുഴക്കം കേൾക്കുന്ന സ്ഥലമാണെന്ന പഴയ ധാരണ തികച്ചും തെറ്റാ ണെന്നും വ്യക്തമായി. ജനസഹസ്രങ്ങൾ ചവിട്ടി മണിക്കൂറുകൾ നിന്നിട്ടും പൊത്തൻപുറം കുന്നിനു തെല്ലും കുലുക്കം ഉണ്ടായില്ല!

ഓഗസ്റ്റ് 31-നു പാറേട്ട് മാർ ഈവാനിയോസ് തിരുമേനിയുടെ ശ്രാദ്ധ പ്പെരുനാളിൽ പ. കാതോലിക്കാബാവായും ഗീവറുഗീസ് മാർ ഈവാനി യോസും മറ്റും സംബന്ധിച്ചിരുന്നു. ദയറാചാപ്പലിന്റെ തെക്കുവശത്തെ മുറിയിൽ സൂക്ഷിച്ചിരുന്ന പാമ്പാടി തിരുമേനിയുമായി ബന്ധപ്പെട്ട സാധ നങ്ങൾ ഭംഗിയായും പവിത്രമായും സൂക്ഷിക്കുന്നതിനു തിരുമേനി താമ സിച്ചിരുന്ന പഴയമുറി നന്നാക്കി ഒരു മ്യൂസിയമാക്കാൻ റമ്പാച്ചൻ കോൺട്രാക്ട് കൊടുത്തിരുന്നതിനാൽ ആ മുറി ഈവാനിയോസ് തിരു മേനി റൂശ്മാ ചെയ്തു ശുദ്ധീകരിച്ചു. പ്രസ്തുത ചടങ്ങിൽ റമ്പാച്ചനും ടി. ജെ. ജോഷ്വാച്ചനും, ജയിംസ് പാമ്പാടിയും ഞാനും സംബന്ധിച്ചിരുന്നു. ചാപ്പലിന്റെ തെക്കുവശത്തെ മുറിയിലെ സാധനങ്ങൾ മ്യൂസിയത്തിലേക്കു മാറ്റുമ്പോൾ ആ മുറി ഒഴിയും. ആരും ഒന്നും കടന്ന് ചിന്തിച്ചില്ലെങ്കിലും ആ മുറി റമ്പാച്ചന്റെ കബറിനുവേണ്ടി വഴിമാറിക്കൊടുക്കുകയായിരുന്നു എന്നത്രെ പിന്നീടു നടന്ന സംഭവങ്ങൾ തെളിയിച്ചത്. ഇത് ഒരു ദൈവനി യോഗമല്ലെങ്കിൽ പിന്നെന്താണ്. മരണത്തെ തുടർന്ന് 13-നു ശനിയാഴ്ച മൃതദേഹം കളത്തിപ്പടിയിലെ കരിപ്പാൽ ആശുപത്രിയുടെ മോർച്ചറിയിൽ സൂക്ഷിച്ചു. സെപ്റ്റം. 16-നു രാവിലെ ഭൗതിക ശരീരം മോർച്ചറിയിൽ നിന്നെടുത്തു നൂറുകണക്കിനു വാഹനങ്ങളുടെയും സഹസ്രക്കണക്കിനാ

ളുകളുടെയും അകമ്പടിയോടെ പൊത്തൻപുറത്തേക്കു തിരിച്ചു.

രാവിലെ ഒമ്പതുമണിയോടെ ആരംഭിച്ച വിലാപയാത്ര ഉച്ചകഴിഞ്ഞ് 3 മണിയോടെയാണ് ദയറായിലെത്തിയത്. റമ്പാച്ചന്റെ ഭൗതികശരീരം ഒരു നോക്കു കാണാൻ സഹസ്രക്കണക്കിനാളുകളാണ് റോഡിനിരുവശവും തടിച്ചുകൂടിയത്.

ഏറ്റവും മുന്നിൽ വിലാപയാത്രയുടെ കടന്നുവരവ് സൂചന നൽകിക്കൊണ്ടുള്ള പൈലറ്റ് വാഹനം നീങ്ങി. തൊട്ടുപിന്നിൽ ഗായകസംഘവും ഇരുചക്രവാഹനങ്ങളും അണിനിരന്നു. അതിന് പിന്നിൽ പ്രാർത്ഥനാ മന്ത്രങ്ങളുമായി ഒട്ടധികം പുരോഹിതന്മാരും കന്യാസ്ത്രീകളും സഞ്ചരിച്ചു. ഏറ്റവും പിന്നിലായി മൃതശരീരം വഹിച്ചുകൊണ്ടുള്ള പ്രത്യേക വാഹനം നീങ്ങി.

കളത്തിപ്പടി മുതൽ ദയറാ വരെയുള്ള റോഡുകൾക്കിരുവശവും റമ്പാച്ചന്റെ ഭൗതികശരീരം ഒരുനോക്കു കാണുവാൻ ജനങ്ങൾ നിരന്നുനിന്നു. മണർകാട് കവലയിലാണ് ആദ്യ ആദരാഞ്ജലികൾ അർപ്പിക്കുന്നതിനു വേണ്ടി വിലാപയാത്ര നിന്നത്. മണർകാട് സെന്റ് മേരീസ് കത്തീഡ്രലിനു വേണ്ടി വികാരി കുറിയാക്കോസ് കോർഎപ്പിസ്കോപ്പാ റീത്ത് സമർപ്പിച്ച് അനുസ്മരണ പ്രസംഗം നടത്തി.

മണർകാട് മണ്ഡലം കോൺഗ്രസ് കമ്മറ്റിക്കു വേണ്ടി ബാബു ചെറിയാൻ റീത്തു സമർപ്പിച്ചു. വിലാപയാത്രയുടെ ആദ്യംമുതൽ അവസാനം വരെ പ്രതിപക്ഷനേതാവ് ഉമ്മൻചാണ്ടിയും വി. എൻ. വാസവൻ എം. എൽ. എ. യും പങ്കെടുത്തു.

കെ. കെ. റോഡ് ആറാം മൈലിൽ വിലാപയാത്ര എത്തിയപ്പോൾ ഗ്രാമപഞ്ചായത്ത് പ്രസിഡന്റ് കെ. എ. ഏബ്രഹാമിന്റെ നേതൃത്വത്തിൽ പഞ്ചായത്തംഗങ്ങളും പൗരാവലിയും ആദരാഞ്ജലികൾ അർപ്പിച്ചു.

വെള്ളൂർ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ കുരിശടിയിൽ കാത്തുനിന്ന നൂറുകണക്കിന് ആളുകൾ വികാരി ഫാ. എം. സി. കുര്യാക്കോസിന്റെ നേതൃത്വത്തിൽ ആദരാഞ്ജലികൾ അർപ്പിച്ചു. ഫാ. ജോർജ് തോമസ് പോത്താനിക്കൽ അനുസ്മരണം നടത്തി. വെള്ളൂർ സെന്റ് സൈമൺസ് പള്ളിയും ആദരാഞ്ജലി അർപ്പിച്ചു.

ക്രോസ്റോഡ്സ് ഇംഗ്ലീഷ് മീഡിയം സ്കൂളിലെ കുട്ടികൾ റോഡിനിരുവശവും നിരന്നുനിന്ന് റമ്പാച്ചന് അന്ത്യാഞ്ജലി അർപ്പിച്ചു. കാളച്ചന്തയിലുള്ള പാമ്പാടി സെന്റ് ജോൺസ് കത്തീഡ്രൽ കുരിശടിയിൽ വിലാപയാത്ര എത്തിയപ്പോൾ വികാരി ലൈജു മർക്കോസിന്റെ നേതൃത്വത്തിൽ റീത്തു സമർപ്പിച്ചു. റമ്പാച്ചന്റെ മാതൃഇടവകയായ പാമ്പാടി വലിയപള്ളി

യിലെ നൂറുകണക്കിന് വിശ്വാസികൾ ഭൗതികശരീരം കാണുവാൻ കാത്തു നിന്നിരുന്നു. പാമ്പാടി വ്യാപാരി വ്യവസായി ഏകോപനസമിതി പ്രവർത്ത കർ ടൗണിൽ അന്ത്യോപചാരമർപ്പിച്ചു.

മാർക്കറ്റ് ജംഗ്ഷനിൽ പങ്ങട സെന്റ് മേരീസ് ദേവാലയത്തിനു വേണ്ടി റീത്തു സമർപ്പിക്കപ്പെട്ടു. സീനിയർ സിറ്റിസൺസ് ഫോറം, റെഡ്ക്രോസ് സൊസൈറ്റി, ആശ്വാസഭവൻ കുടുംബം തുടങ്ങിയവരും റീത്തു സമർ പ്പിച്ചു.

എം. ജി. എം. ജംഗ്ഷൻ മുതൽ റമ്പാന്റെ കുടുംബവീടായ പോരാളൂർ പുത്തൻപുര വരെ വിദ്യാർത്ഥികൾ ആദരാഞ്ജലികൾ അർപ്പിച്ച് നിരന്നു നിന്നു. മൃതദേഹം വഹിച്ചുകൊണ്ടുള്ള ആംബുലൻസ് പോരാളൂരിൽ എത്തിയപ്പോൾ അയൽവാസികളും ബന്ധുക്കളും നിറകണ്ണുകളോടെ പിറ ന്നമണ്ണിന്റെ അന്ത്യാഞ്ജലി അർപ്പിച്ചു. ഓർത്തഡോക്സ് സഭ അല്മായ ട്രസ്റ്റി എം. ജി. ജോർജ് മുത്തൂറ്റ് ആദരാഞ്ജലികൾ അർപ്പിക്കുവാൻ കുടും ബവീട്ടിലാണ് എത്തിയത്. ജില്ലാ പഞ്ചായത്ത് പ്രസിഡന്റ് തോമസ് കുന്ന പ്പള്ളി, തൃശൂർ ഭദ്രാസനാധിപൻ യൂഹാനോൻ മാർ മിലിത്തോസ്, ഫാ. എം. ഒ. ജോൺ തുടങ്ങിയവരും കുടുംബവീട്ടിൽ എത്തി അനുശോചനം അറിയിച്ചു. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ കാർ മ്മികത്വത്തിൽ ഭവനത്തിലെ ശുശ്രൂഷ നടന്നു.

വലിയവീട്ടിൽ കുടുംബയോഗത്തിനു വേണ്ടി പ്രസിഡന്റ് ഒ. കെ. ഏബ്ര ഹാമും പ്രാർത്ഥനായോഗത്തിനു വേണ്ടി പ്രസിഡന്റ് ബേബി വർഗീസും സെക്രട്ടറി ജോയി ചിറക്കൽതോട്ടവും റീത്തു സമർപ്പിച്ചു. കുടുംബയോഗം രക്ഷാധികാരി കൂടിയായിരുന്നു റമ്പാച്ചൻ. റോസാ പുഷ്പങ്ങളുമായാണ് റമ്പാച്ചന്റെ സഹോദരന്മാരുടെ കൊച്ചുമക്കൾ ആരദാഞ്ജലികളർപ്പിക്കു വാനെത്തിയത്. വിലാപയാത്ര പുറപ്പെടുവാൻ തുടങ്ങിയപ്പോൾ മന്ത്രി മാത്യു ടി. തോമസ് എത്തി അന്ത്യോപചാരമർപ്പിച്ചു. കുടുംബവീട്ടിൽ നിന്നും ദയറായിലേക്കാണ് പിന്നീട് വിലാപയാത്ര നീങ്ങിയത്. താൻ സ്ഥാപിച്ച് വളർത്തിയ കെ. ജി. കോളജിലെ അധ്യാപകരും വിദ്യാർത്ഥി കളും മറ്റ് ജീവനക്കാരും കോളജ് കവാടത്തിൽ പ്രിൻസിപ്പൽ പ്രൊഫ. എം. സി. കുര്യാക്കോസിന്റെ നേതൃത്വത്തിൽ ആദരാഞ്ജലികൾ അർപ്പി ച്ചു. കുട്ടികളെ എന്നും സ്നേഹിച്ച റമ്പാച്ചൻ വളർത്തിയ ബാലഭവന്റെ മുമ്പിൽ മൃതദേഹം എത്തിയപ്പോൾ അനാഥാലയത്തിലെ കുട്ടികൾക്ക് ദുഃഖം അടക്കാനായില്ല. എം. ജി. എം. അഭയഭവൻ, ഐ. ടി. സി. എന്നി വിടങ്ങളിലും ആദരാഞ്ജലികൾ അർപ്പിക്കുന്നതിന് വാഹനം നിന്നു. ബി. എം. എം. സ്കൂളിലെ കുട്ടികളും അധ്യാപകരും പ്രിൻസിപ്പൽ ജോസ് പായിക്കാടിന്റെ നേതൃത്വത്തിൽ സ്കൂൾ മുതൽ ദയറാ വരെ റോഡിനിരു

വശത്തും നിരന്നുനിന്ന് അന്ത്യോപചാരം അർപ്പിച്ചു.

രാവിലെ ദയറായിൽ ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസിന്റെ നേതൃത്വത്തിൽ നടന്ന കുർബ്ബാനയ്ക്കുശേഷം ഭൗതികശരീരം റമ്പാച്ചന്റെ ഇടവകപ്പള്ളിയായ സെന്റ് ജോൺസ് കത്തീ ഡ്രലിൽ ഏഴു മണിയോടെ പൊതുദർശനത്തിനു വച്ചു. 10-ന് ശുശ്രൂഷകൾ ആരംഭിച്ചു. 11-നു നഗരികാണിക്കലിനായി കത്തീഡ്രലിൽ നിന്നു പുറപ്പെട്ടു പാമ്പാടി - ആലാംപള്ളി - പൊത്തൻപുറം റൂട്ടു വഴി നഗരികാണിക്കൽ പാമ്പാടി ദയറായിൽ എത്തി. തുടർന്നു കബറടക്ക ശുശ്രൂഷ നടന്നു.

മന്ത്രിമാരായ മാത്യു ടി. തോമസ്, മോൻസ് ജോസഫ്, പ്രതിപക്ഷ നേതാവ് ഉമ്മൻചാണ്ടി, കേരള കോൺഗ്രസ് (എം) ലീഡർ കെ. എം. മാണി, ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മാർത്തോമ്മാ വലിയ മെത്രാപ്പോ ലീത്താ, മേജർ ആർച്ച് ബിഷപ് ബസേലിയോസ് ക്ലിമ്മീസ്, മാർ ജോസഫ് പണ്ടാരശേരിൽ, ജോസഫ് മാർ ബർണബാസ്, ഐസക് മാർ പീലക്സീ നോസ്, ബിഷപ് സാം മാത്യു, മാർ ജോസഫ് കല്ലറങ്ങാട്ട്, ബിഷപ് ജോൺ തട്ടുങ്കൽ, ബിഷപ് തോമസ് സാമുവൽ, തോമസ് മാർ തിമോത്തിയോസ്, കുര്യാക്കോസ് മാർ ഈവാനിയോസ്, യു. ഡി. എഫ്. കൺവീനർ പി. പി. തങ്കച്ചൻ, പി. സി. തോമസ് എം. പി., എം. എൽ. എ. മാരായ കെ. സി. ജോസഫ്, ജോസഫ് എം. പുതുശേരി, വി. എൻ. വാസവൻ, കെ. വി. തോമസ്, പ്രഫ. എൻ. ജയരാജ്, എൻ. രാജൻ, രാജു ഏബ്രഹാം, ജില്ലാ കലക്ടർ പി. വേണുഗോപാൽ, എസ്. പി. മാത്യു പോളിക്കാർപ്പ്, മുൻ കലക്ടർമാരായ റാണി ജോർജ്, അജിത്കുമാർ, എം. ജി. സർവകലാശാല മുൻ വൈസ് ചാൻസലർ ഡോ. സിറിയക് തോമസ്, ജില്ലാ പഞ്ചായത്ത് പ്രസിഡന്റ് തോമസ് കുന്നപ്പള്ളി, കേരളാ കോൺഗ്രസ് സെക്യുലർ സംസ്ഥാന ജനറൽ സെക്രട്ടറി ജേക്കബ് തോമസ് അരികുപുറം, ബെന്നി ബഹനാൻ, ഓർത്തഡോക്സ് സഭാ മുൻ അസോ. സെക്രട്ടറി എ. കെ. തോമസ് തുടങ്ങിയവർ അന്തിമോപചാരമർപ്പിച്ചു. കോട്ടയം ശാന്തി ഭവനു വേണ്ടി വൈസ് പ്രസിഡണ്ട് കെ. സി. ഈപ്പൻ തയ്യിൽകണ്ടത്തിൽ റീത്തു സമർപ്പിച്ചു.

പതിനൊന്ന് മണിയോടെ നഗരികാണിക്കൽ ചടങ്ങ് തുടങ്ങി. വീഥി യിൽ തടിച്ചുകൂടിയ ആയിരങ്ങൾ റമ്പാച്ചന് അന്ത്യപ്രണാമം നൽകി. ഒന്നരയോടെ ഭൗതികശരീരം പൊത്തൻപുറം ദയറായിൽ എത്തിച്ചു. അനു ശോചന സമ്മേളനത്തിനുശേഷം കബറടക്ക ശുശ്രൂഷയുടെ അവസാന ഭാഗം ആരംഭിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുടെ മാർ ബസേലി യോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിലായിരുന്നു ശുശ്രൂഷ. നിയുക്ത കാതോലിക്കാ

പൗലൂസ് മാർ മിലിത്തിയോസ്, മെത്രാപ്പോലീത്താമാരായ ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ സേവേറിയോസ്, സക്കറിയ മാർ അന്തോണിയോസ്, കുറിയാക്കോസ് മാർ ക്ലീമീസ്, പൗലോസ് മാർ പക്കോമിയോസ്, ഡോ. യാക്കൂബ് മാർ ഐറേനിയോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, സക്കറിയ മാർ തേയോഫിലോസ് എന്നിവർ സഹകാർമ്മികത്വം വഹിച്ചു. കാഞ്ഞിരപ്പള്ളി രൂപത മെത്രാൻ മാർ മാത്യു അറയ്ക്കൽ, സി. എസ്. ഐ. ബിഷപ്പ് ഡോ. സാം മാത്യു, പ്രതിപക്ഷ നേതാവ് ഉമ്മൻചാണ്ടി, എം.പി. മാരായ കെ. സുരേഷ്കുറുപ്പ്, പി. സി. തോമസ്, എം. എൽ. എ. മാരായ വി. എൻ. വാസവൻ, സി. എഫ്. തോമസ്, അൽഫോൺസ് കണ്ണന്താനം, തിരുവഞ്ചൂർ രാധാകൃഷ്ണൻ, എം. ജി. യൂണിവേഴ്സിറ്റി വൈസ് ചാൻസലർ ഡോ. ജാൻസി ജയിംസ്, ബി. ജെ. പി. സംസ്ഥാന സെക്രട്ടറി ബി. രാധാകൃഷ്ണ മേനോൻ, കേരള കോൺഗ്രസ് (എം) ജനറൽ സെക്രട്ടറി ജോസ് കെ. മാണി, യുവമോർച്ച ജില്ലാ പ്രസിഡന്റ് എൻ. ഹരി എന്നിവർ ശവസംസ് കാരച്ചടങ്ങുകളിൽ പങ്കെടുക്കാനെത്തിയിരുന്നു.

ഇത്രയധികം വൈദികരും സഹസ്രക്കണക്കിനു സ്കൂൾ കുട്ടികളും കത്തോലിക്കാ സഭയിലെ ശതക്കണക്കിനു കന്യാസ്ത്രീകളും വൻപുരു ഷാരവും മലങ്കരസഭയിലെ ഒരു മേല്പ്പട്ടക്കാരന്റെ ശവസംസ്ക്കാരത്തിൽ പോലും പങ്കെടുത്തിട്ടില്ല. ഒരു സ്വകാര്യ സന്ദർശനത്തിനു മദ്രാസിൽ നിന്നു നാട്ടിൽ എത്തിയ എന്റെ സുഹൃത്ത് പി.വി. ജേക്കബ് (പ്രസാദ്) വിലാപ യാത്രയിലും ശവസംസ്കാരത്തിലും പങ്കെടുക്കുന്നതിനു വേണ്ടി മടക്ക യാത്ര രണ്ടു ദിവസത്തേക്കു മാറ്റി വച്ചുകൊണ്ടാണ് എന്നോടൊപ്പം വിലാ പയാത്രയിൽ പങ്കെടുത്തത്. റിട്ട. അധ്യാപകനും മുൻ മാനേജിംഗ് കമ്മറ്റി അംഗവുമായ ടി. ടി. ചാക്കോസാറിനു റമ്പാച്ചനെപ്പറ്റിയുള്ള അപദാനങ്ങൾ മാത്രമേ വിലാപയാത്രവേളയിൽ പറയാനുണ്ടായിരുന്നുള്ളൂ.

റമ്പാച്ചന്റെ ശവസംസ്കാരം നടന്ന സെപ്റ്റം. 17 ബുധനാഴ്ച രാവിലെ 7.15-നു തിരുവനന്തപുരം റേഡിയോ നിലയത്തിൽ നിന്നു ടി. എസ്. ഗോപ കുമാർ, മഹാകവി കുമാരനാശാന്റെ 'വീണപൂവിന്റെ' അവസാന ഭാഗത്തെ ശോകനിർഭരമായ ചില വരികൾ ശ്രുതിമധുരമായി ആലപിച്ചപ്പോൾ അതു ഉന്നതമായ പൊത്തൻപുറം കുന്നിന്റെ നെറുകയിൽ ഒരു വാടാത്ത പുഷ്പ മായി വിരിഞ്ഞു ദീർഘകാലം ശോഭിച്ചിരുന്ന പി. സി. യോഹന്നാൻ റമ്പാ നും ശരിക്കു ചേരുന്നതാണെന്ന് എനിക്കു തോന്നിയതിനാൽ ആ ഭാഗം ഉദ്ധരിച്ചുകൊണ്ട് ഈ അധ്യായത്തിനു തിരശ്ശീലയിടട്ടെ.

ക്ഷണിക ജീവിതത്തിലൂടെ ലോകത്തിനു നൽകാവുന്നതെല്ലാം നൽകി യതിനു ശേഷമാണു റമ്പാച്ചനാകുന്ന പൂവിനു പതനം സംഭവിച്ചതെന്ന

ചിന്ത കുറെയെല്ലാം ആശ്വാസദായകമാണ്.

ഉല്പന്നമായതു നശിക്കും, അണുക്കൾ നില്ക്കും;
ഉല്പന്നനാമുടൽവെടിഞ്ഞൊരു ദേഹി വീണ്ടും;
ഉല്പത്തി കർമ്മഗതിപോലെ വരും ജഗത്തിൽ,
കല്പിച്ചിടുന്നിവിടെയിങ്ങനെയാഗമങ്ങൾ

ഖേദിക്കകൊണ്ടു ഫലമില്ല, നമുക്കതല്ല
മോദത്തിനും ഭുവി വിപത്തുവരാം ചിലപ്പോൾ
ചൈതന്യവും ജഡവുമായ് കലരാം ജഗത്തി-
ലേതെങ്കിലും വടിവിലീശ്വരവൈഭത്താൽ.

ഇപ്പശ്ചിമാബ്ധിയിലണഞ്ഞൊരു താരമാരാ
ലുല്പന്നശോഭമുദയാദ്രിയിലെത്തിടുമ്പോൾ
സൽപുഷ്പമേ,യിവിടെ മാഞ്ഞു സുമേരുവിന്മേൽ
കല്പദ്രുമത്തിനുടെ കൊമ്പിൽ വിടർന്നിടാം നീ.

സംഫുല്ലശോഭമതു കണ്ടു കുതൂഹലംപൂ
ണ്ടമ്പോടടുക്കുമളി വേണികൾ ഭൂഷയായ് നീ
ഇമ്പത്തെയും സുരയുവാക്കളിലേകി രാഗ
സമ്പത്തെയും സമധികം സുകൃതം ലഭിക്കാം.

അല്ലെങ്കിലാ ദ്യുതിയെഴുന്നമരഷിമാർക്കു
ഫുല്ലപ്രകാശമിയലും ബലിപുഷ്പമായി
സ്വർല്ലോകവും സകലസംഗമവും കടന്നു
ചെല്ലാം നിനക്കു തമസഃപരമാം പദത്തിൽ.

ഹാ! ശാന്തിയൗപനിഷദോക്തികൾതന്നെ നൽകും
ക്ലേശിപ്പതാത്മപരിപീഡനമജ്ഞയോഗ്യം;
ആശാഭരം ശ്രുതിയിൽ വയ്ക്കുക നമ്മൾ പിന്നെ
യീശാജ്ഞപോലെ വരുമൊക്കയുമോർക്ക പൂവേ!

കണ്ണേ, മടങ്ങുക, കരിഞ്ഞുമലിഞ്ഞുമാശു
മണ്ണാകുമീ മലരു, വിസ്മൃതമാകുമിപ്പോൾ
എണ്ണീടുകാർക്കുമിതുതാൻ ഗതി, സാദ്ധ്യമെന്തു
കണ്ണീരിനാൽ? അവനി വാഴ്‌വു കിനാവു, കഷ്ടം!

## വീണപൂവിലെ തത്വചിന്ത

കവിതയെ തത്വചിന്താബന്ധുരമാക്കുവാൻ കുമാരനാശാൻ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്. ആശാന്റെ പ്രശസ്തമായ പ്രഥമ കവിതയെന്നു ഗണിക്കാവുന്ന വീണപൂവു മുതൽ നമുക്ക് കവിയുടെ ദാർശനികവീക്ഷണം കാണു

വാൻ കഴിയും. വികാരമാണ് കവികളെ ഭരിക്കുന്നതെങ്കിലും ദാർശനികത കവിതയുടെ മഹത്വം വർദ്ധിപ്പിക്കുമെന്നുള്ളതിനു സംശയമില്ല. ശ്രീനാരായണ ഗുരുവുമായുള്ള സാമീപ്യവും ബൗദ്ധഹൈന്ദവ തത്വപഠനവും കുമാരകവിയെ കൂടുതൽ ദാർശനികനാക്കി മാറ്റുകയുണ്ടായി. ഭാരതീയ ദർശനത്തിന്റെ പരിവേഷം മഹാകവിയുടെ കവിതയെ കൂടുതൽ പ്രകാശമാനമാക്കിത്തീർത്തിട്ടുണ്ട്. വീണപൂവ് ഇത്രമാത്രം ചിന്താപ്രൗഢമായത് അതിൽ യഥോചിതം കൂട്ടി വിളക്കപ്പെട്ടിട്ടുള്ള തത്വചിന്തകളുടെ മൗക്തിക പ്രഭയിലൂടെയാണ്. “ലോകജീവിതം ക്ഷണഭംഗുരമാണ്. പ്രതാപവും ഐശ്വര്യവും സൗന്ദര്യവും അസ്ഥിരമത്രേ. മൃത്യു മുഖം നോക്കാതെ ആരെയും കടന്ന് പിടിക്കുന്നു. കൃതാന്തന് കപോതമെന്നോ കഴുകനെന്നോ നോട്ടമില്ല. പരപീഡനകരമായ ദീർഘജീവിതത്തേക്കാൾ പരോപകാരപ്രദമായ ഹ്രസ്വ ജീവിതമാണഭികാമ്യം. ദേഹം നശിച്ചാലും ദേഹി നിലനിൽക്കുന്നു. ദുഃഖം നിഷ്ഫലമാണ്. സന്തോഷവും ആപത്തിന്റെ മുന്നോടിയായി എന്നു വരാം. ക്ലേശിക്കലും ആത്മപീഡനവും അജ്ഞതയാണ്. മനശ്ശാന്തിക്കായി എല്ലാം ഈശ്വരനിൽ അർപ്പിക്കുന്നത് ശ്രേഷ്ഠമാണ്. പൂവും മനുഷ്യനുമെല്ലാം ഒരു കൈയുടെ സൃഷ്ടിയാണ്. സൃഷ്ടി രഹസ്യങ്ങൾ ആർക്കും അറിഞ്ഞുകൂടാ. ലോകജീവിതം സ്വപ്നതുല്യമാണ്.

**കരയുന്ന കുഞ്ഞുങ്ങൾ**

മിഠായിയും പുസ്തകങ്ങളുമായി അപ്പച്ചൻ കയറി വരാറുള്ള വഴിയിലേക്ക് കണ്ണുംനട്ട് അവർ ഇരുന്നു. പക്ഷേ എന്നത്തെയുംപോലെ അപ്പച്ചൻ എന്തുകൊണ്ടു വരും എന്നതിലെ ആകാംക്ഷയ്ക്കു പകരം കണ്ണുകളിൽ നിറഞ്ഞുനിന്നത് കണ്ണുനീർ തുള്ളികളായിരുന്നു.

തങ്ങളുടെ അപ്പച്ചൻ ചുണ്ടിൽ ഒളുപ്പിച്ച ചെറുപുഞ്ചിരിയുമായി മക്കളെ എന്ന് വിളിച്ച് ഇനി വരില്ല എന്ന് വിശ്വസിക്കാൻ കഴിയാത്ത മുഖഭാവമായിരുന്നു എല്ലാവർക്കും.

അന്തരിച്ച പി. സി. യോഹന്നാൻ റമ്പാൻ ആരംഭിച്ച ആശാകിരണിനു മുമ്പിലായിരുന്നു വികാരനിർഭരമായ രംഗം.

ബാലഭവനിലെയും അവസ്ഥ ഇതുതന്നെയായിരുന്നു. ഇവിടുത്തെ നൂറുകണക്കിന് കുഞ്ഞുങ്ങൾക്ക് അപ്പച്ചനായിരുന്നു അദ്ദേഹം. മൃതദേഹം വഹിച്ചുകൊണ്ടുള്ള വാഹനം ആശാകിരണിലെത്തിയതോടെ ഇവരുടെ ദുഃഖം നിയന്ത്രിക്കാനാവാത്തതായി.

തിരുവോണദിവസം ഉപ്പേരിയുമായെത്തി മടങ്ങിയ അപ്പച്ചന്റെ ചേതനയറ്റ ശരീരം കാണാനാവാതെന്നപോലെ കണ്ണീർ അവരുടെ കണ്ണുകളെ മൂടി.

അശരണരുടെയും പാവപ്പെട്ടവരുടെയും കൈത്താങ്ങായിരുന്നു പി. സി. യോഹന്നാൻ റമ്പാൻ. ആ സ്നേഹത്തിന്റെ പ്രതീകമായാണ് വൃദ്ധർക്കും കുട്ടികൾക്കും താങ്ങുംതണലുമായി അദ്ദേഹം നിരവധി പ്രസ്ഥാനങ്ങൾ ആരംഭിച്ചത്.

## പ്രമുഖ വ്യക്തികളുടെ അന്തിമോപചാരം

പി. സി. യോഹന്നാൻ റമ്പാന്റെ ചരമത്തെ തുടർന്നു കളത്തിപ്പടിയിലുള്ള കരിപ്പാൽ മോർച്ചറിയിൽ നിന്നു മൃതദേഹം പാമ്പാടി ദയറായിലേക്കു കൊണ്ടുപോകുന്നതിനിടയിലും വിലാപയാത്രയിലും നഗരികാണിക്കലിലും കുടുംബവീട്ടിലെ ചടങ്ങുകളിലും കബറടക്കത്തിലും അനുശോചന യോഗങ്ങളിലും പങ്കെടുത്തവരും വിവിധ മേഖലകളിൽ വൻ ചുമതലകൾ വഹിക്കുന്നവരുമായ ഒട്ടധികം പ്രശസ്ത വ്യക്തികൾ ഉണ്ട്. അവരിൽ പ്രമുഖരായവരുടെ പേരുകൾ ചുവടെ ചേർക്കുന്നു. കുറെപ്പേരെയെങ്കിലും വിട്ടുപോയിട്ടുണ്ടാവും. അതു മനപ്പൂർവ്വമല്ലെന്നു മാത്രം.

മലങ്കര ഓർത്തഡോക്സ് സഭയിലെ മേൽപ്പട്ടക്കാർ: പ. ദിദിമോസ് ഒന്നാമൻ കാതോലിക്കാ ബാവാ, ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലൂസ് മാർ മിലിത്തിയോസ്, ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, തോമസ് മാർ അത്താനാസ്യോസ്, ഗീവറുഗീസ് മാർ ഈവാനിയോസ്, കുറിയാക്കോസ് മാർ ക്ലിമ്മീസ്, സഖറിയാ മാർ അന്തോണിയോസ്, മാത്യൂസ് മാർ സേവേറിയോസ്, യൂഹാനോൻ മാർ മിലിത്തോസ്, ഡോ. തോമസ് മാർ അത്താനാസ്യോസ്, യാക്കൂബ് മാർ ഐറേനിയസ്, പൗലോസ് മാർ പക്കോമിയോസ്, ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, സഖറിയാ മാർ തെയോഫിലോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, നിയുക്ത മെത്രാന്മാർ: ക്രിസ്റ്റോഫോറസ് റമ്പാൻ, യൽദോ റമ്പാൻ, ഫാ. ജോൺ പണിക്കർ, ഫാ. സ്റ്റീഫൻ, ഫാ. മാത്യു ബേബി, ഫാ. മർക്കോസ് ജോസഫ്, ഫാ. അലക്സ് ദാനിയേൽ. റമ്പാന്മാരും നേതാക്കന്മാരും: സി. കെ. ജോസഫ് റമ്പാൻ, മൈലപ്ര അപ്രേം റമ്പാൻ, റാന്നി യൂഹാനോൻ റമ്പാൻ, എലവുക്കാട് ഗീവറുഗീസ് റമ്പാൻ, മാത്യൂസ് റമ്പാൻ കണ്ടനാട് ആശ്രമം, ശെമവൂൻ റമ്പാൻ കർമ്മേൽ ദയറ, മുളന്തുരുത്തി, സി. എം. പിലിപ്പോസ് റമ്പാൻ വാകത്താനം, വൈദിക ട്രസ്റ്റി ഫാ. ജോൺസ് ഏബ്രഹാം കോനാട്ട്, മുൻ വൈദികട്രസ്റ്റി ഫാ. ഒ. തോമസ്, ഫാ. ഡോ. എം. ഒ. ജോൺ, അൽമായ ട്രസ്റ്റി എം. ജി. ജോർജ് മുത്തൂറ്റ്, അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, മുൻ സഭാസെക്രട്ടറിമാരായ ഏ. കെ. തോമസ്, എം. റ്റി. പോൾ.

**മാർത്തോമ്മാസഭ:** ഫീലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്താ, ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ, ഐസക്ക് മാർ പീല

ക്സീനോസ് എപ്പിസ്കോപ്പാ, ജോസഫ് മാർ ബർണബാസ് എപ്പിസ്ക്കോപ്പാ.

**മലങ്കര റീത്ത്**: മേജർ ആർച്ച് ബിഷപ്പ് ബസേലിയോസ് ക്ലിമ്മീസ്, ജോഷ്വാ മാർ ഇഗ്നാത്തിയോസ്, ഗീവറുഗീസ് മാർ തീമോത്തിയോസ്,

**സി. എസ്. ഐ.:** ബിഷപ്പുമാരായ ഡോ. സാം മാത്യു, ഡോ. തോമസ് സാമുവൽ.

**യാക്കോബായ**: തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ, ക്നാനായ ഭദ്രാസനത്തിന്റെ കുര്യാക്കോസ് മാർ ഈവാനിയോസ്.

**കത്തോലിക്കാസഭ:** ബിഷപ്പുമാരായ ജോസഫ് കല്ലറങ്ങാട്ട്, ജോസഫ് പണ്ടാരശ്ശേരി, സെബാസ്റ്റ്യൻ തെക്കശ്ശേരി, ജോൺ തട്ടുങ്കൽ (കൊച്ചി) മാത്യു അറയ്ക്കൽ (കാഞ്ഞിരപ്പള്ളി).

**നേതാക്കന്മാർ**: എൻ. എസ്. എസ്. ജനറൽ സെക്രട്ടറി പി. കെ. നാരായണപ്പണിക്കർ, ഉമ്മൻചാണ്ടി, മന്ത്രിമാരായ മാത്യു ടി. തോമസ്, മോൻസ് ജോസഫ്, മുൻ മന്ത്രിമാരായ കെ. എം. മാണി, പി. ജെ. ജോസഫ്, സി. എഫ്. തോമസ്, കെ. വി. തോമസ്, തിരുവഞ്ചൂർ രാധാകൃഷ്ണൻ, കെ. നാരായണക്കുറുപ്പ്, എം. പി. മാരായ സുരേഷ്കുറുപ്പ്, പി. ജെ. കുര്യൻ, പി. സി. തോമസ്, എം. എൽ. എ. മാരായ വി. എൻ. വാസവൻ, ജോസഫ് എം. പുതുശ്ശേരി, ജയരാജ്, തോമസ് ചാഴിക്കാടൻ, രാജു ഏബ്രഹാം, എൻ. രാജൻ കിളിമാനൂർ, കെ. സി. ജോസഫ്, അൽഫോൻസ് കണ്ണന്താനം, യു. ഡി. എഫ്. കൺവീനർ പി. പി. തങ്കച്ചൻ, ബെന്നി ബഹനാൻ (വീക്ഷണം), കെ. ജെ. തോമസ് (സി. പി. എം. ജില്ലാ സെക്രട്ടറി), ഡി. ഐ. ജി. പത്മകുമാർ, ജില്ലാ കലക്ടർ പി. വേണുഗോപാൽ, മുൻ കലക്ടർമാരായ റാണി ജോർജ്, അജിത് കുമാർ, ജില്ലാ എസ്. പി. മാത്യു പോളിക്കാർപ്പ്, എം. ജി. യൂണിവേഴ്സിറ്റി വൈസ് ചാൻസലർ ജാൻസി ജയിംസ്, മുൻ വൈസ് ചാൻസലർ ഡോ. സിറിയക് തോമസ്, ജില്ലാ പഞ്ചായത്തു പ്രസിഡന്റ് തോമസ് കുന്നപ്പള്ളി, കോട്ടയം മുനിസിപ്പൽ ചെയർപേഴ്സൻ റീബാ വർക്കി, തിരുവല്ലാ മുനിസിപ്പൽ ചെയർമാൻ ജേക്കബ് വഞ്ചിപ്പാലം, മംഗളം ചീഫ് എഡിറ്റർ സാബു വറുഗീസ്, ജോസ് കെ. മാണി പാലാ.

മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യുവും കേന്ദ്ര പ്രതിരോധ മന്ത്രി എ. കെ. ആന്റണിയും റമ്പാച്ചന്റെ കബറിടം സന്ദർശിച്ചു അന്ത്യോപചാരം അർപ്പിച്ചവരിൽ പ്രമുഖരാണ്.

റമ്പാച്ചന്റെ മൃതദേഹത്തിൽ ഇട്ട ആയിരത്തിൽപരം പുഷ്പചക്രങ്ങൾക്കു വേണ്ടിയും ചില പള്ളികളും സ്ഥാപനങ്ങളും മരണാന്തര

സ്നേഹം കാട്ടാനായി തന്റെ ഫോട്ടോ പരസ്യമായി ഇടുന്നതിനും വേണ്ടി യും ചെലവഴിച്ച വൻതുകകൾ ഒരു പാഴ്ചെലവായിപ്പോയല്ലോ എന്നും ആ പണം അഭയഭവനു നൽകിയിരുന്നെങ്കിൽ എന്നും റമ്പാച്ചന്റെ ആത്മാവ് ശവപ്പെട്ടിയിൽ കിടന്നു ചിന്തിച്ചു ദുഃഖിച്ചിരിക്കണം. പുഷ്പചക്രങ്ങൾക്ക് അരനാഴികനേരത്തെ ആയുസ്സല്ലേ ഉള്ളൂ.

മൈലപ്ര കുറിയാക്കോസ് ആശ്രമത്തിന്റെ സുപ്പീരിയറായ അപ്രേം റമ്പാച്ചന്റെ നവതി ഏതാനും മാസം മുമ്പ് ആഘോഷിക്കവേ അപ്രേം റമ്പാൻ ചെയ്ത മറുപടി പ്രസംഗത്തിൽ താൻ മരിക്കുമ്പോൾ ആരും തന്നെ പുഷ്പചക്രങ്ങൾ തന്റെ മൃതദേഹത്തിൽ സമർപ്പിക്കരുതെന്നഭ്യർത്ഥിച്ച തായി അതിൽ സംബന്ധിച്ച ഞാൻ ഓർക്കുന്നു. വെറും പാഴ്ചെലവ്.

### വാക്കുകളുടെ പ്രവാഹത്തെ കണ്ണുനീർ തടഞ്ഞു

നാം ആത്മാർത്ഥമായി സ്നേഹിക്കുന്ന - നമ്മെ സ്നേഹിക്കുന്ന - ഒരു ഉത്തമ വ്യക്തി നിനച്ചിരിക്കാതെ കടന്നുപോകുമ്പോൾ നമുക്കു വലിയ ദുഃഖവും അതിന്റെ സ്വാഭാവിക അടയാളമായ കണ്ണുനീരും ഉണ്ടാകും. നമ്മുടെ വാക്കുകളുടെ പ്രവാഹത്തെ കണ്ണുനീർ തടയും. സെപ്തംബർ 17-നു പി. സി. യോഹന്നാൻ റമ്പാച്ചന്റെ വിലാപയാത്രയിൽ നടന്നു പങ്കെടു ത്തശേഷം കബറടക്കത്തിനു മുമ്പ് പാമ്പാടി ദയറാ ചാപ്പലിൽ ചേർന്ന അനുശോചനയോഗത്തിൽ വികാരപരവശനായ പ്രതിപക്ഷ നേതാവും മുൻ മുഖ്യമന്ത്രിയുമായ ഉമ്മൻചാണ്ടി പ്രസംഗിക്കവേ വാക്കുകൾ ഓർമ്മ കളിൽ കുരുങ്ങി നിരുദ്ധകണ്ഠനായി. റമ്പാച്ചന്റെ മഹത്വത്തെപ്പറ്റി പറയു ന്നതിനിടയിൽ വിതുമ്പിപ്പോയതിനാൽ മനസിലുള്ളതു മുഴുവൻ പറഞ്ഞു ഫലിപ്പിക്കാൻ സാധിച്ചില്ല. ഇതുപോലെയുള്ള രണ്ടു സംഭവങ്ങൾ സഭാച രിത്രത്തിന്റെ പഴയതാളുകളിൽ നിന്നുദ്ധരിക്കട്ടെ.

പരുമലയിൽ കാലം ചെയ്ത പരിശുദ്ധ മാർ ഗ്രീഗോറിയോസ് മെത്രാ പ്പോലീത്തായുടെ വിയോഗവേളയാണ് അതിലൊന്ന്. താൻ സന്യാസം നൽകുകയും വെട്ടിക്കൽ ദയറാ, പരുമല സെമിനാരി എന്നിവിടങ്ങളിൽ വൈദിക വിദ്യാഭ്യാസത്തിനായി നിയോഗിക്കുകയും വ്യവഹാര കാര്യങ്ങ ൾക്കായി താൻ ആലപ്പുഴയിലും തിരുവനന്തപുരത്തും മദ്രാസിലുമായി അലയുമ്പോൾ തന്റെ പ്രതിനിധിയായി മലങ്കരസഭയിലെ ആഭ്യന്തര പ്രശ്ന ങ്ങളിൽ സമർത്ഥനായ ഇടയനായി ഓടി നടക്കുകയും തന്റെ സ്കൂൾ സ്ഥാപനം, വിജാതീയ മിഷൻ, വിദേശ മിഷൻ, പുസ്തക പ്രസാധനം തുടങ്ങിയ എല്ലാ കർമ്മ പരിപാടികളിലും കൈമെയ് മറന്ന് പ്രവർത്തി ച്ചിരുന്ന ആളും പിൻഗാമി സ്ഥാനത്തേക്ക് താൻ നിശ്ചയിച്ചിരുന്ന ദേഹവു മായ ആ പുണ്യാത്മാവ് അകാലത്തിൽ വേർപെട്ടപ്പോൾ സ്ഥാനവസ്ത്ര ങ്ങളണിഞ്ഞ് ദേവാലയത്തിനകത്തു വയ്ക്കപ്പെട്ട മൃതശരീരത്തിന് മുമ്പിൽ

നിന്ന് ഒരു ‘ശുബഹോ’ പോലും പറയാനാവാതെ ഏങ്ങലടിച്ച് വാവിട്ട് കരഞ്ഞ് പള്ളിയകത്ത് നിന്ന് ഓരോ ‘തെശ്മെശ്ത്താ’ ആരംഭിക്കുമ്പോഴും മുറിയിലേക്ക് മടങ്ങിപ്പോകേണ്ടിവന്ന മഹാത്മാവായ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ മുഖമാണ് ആദ്യം ഓർമ്മയിൽ തെളിയുന്നത്.

വാണിയമ്പാറ മാങ്കോട് എസ്റ്റേറ്റ് മാനേജർ ആയിരുന്ന ഇലഞ്ഞിക്കൽ ഫിലിപ്പ് നിറയൗവ്വനത്തിൽ ശത്രുക്കളുടെ അവിചാരിതമായ ആക്രമണത്തിന് വിധേയനായി അകാല ചരമം പ്രാപിച്ചപ്പോൾ കൊച്ചി ഭദ്രാസനത്തിലെ തേനിടുക്ക് പള്ളിയിലെ ശവസംസ്കാര ശുശ്രൂഷയ്ക്കായി വന്ന യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ ചരമ പ്രസംഗമോ ശുശ്രൂഷയുടെ പ്രാർത്ഥനകളോ പലവട്ടം ആരംഭിച്ചിട്ടും രണ്ടാമതൊരു പദം ഉച്ചരിക്കാനാവാതെ ഏങ്ങലടിച്ച് കരഞ്ഞുകൊണ്ടേയിരുന്ന രംഗമാണ് അത്തരത്തിലുള്ള മറ്റൊരു രംഗം. ആയുർവേദ ചികിത്സകൾക്കായി തന്റെ ഗസ്റ്റ് ഹൗസിൽ മെത്രാപ്പോലീത്തായെ മാസങ്ങളോളം ഒരു പുത്രനെപ്പോലെ ആദരപൂർവ്വം താമസിപ്പിക്കുകയും അദ്ദേഹത്തെയും അണമുറിയാതെ വന്നുകൊണ്ടിരിക്കുന്ന സന്ദർശകരെയും രാജോചിതമായ നിലയിൽ സന്തോഷപൂർവ്വം സൽക്കരിക്കുകയും ചെയ്ത ഫിലിപ്പിന്റെ ദുഃഖപര്യവസായിയായ അന്ത്യം മെത്രാപ്പോലീത്തായെ അക്ഷരാർത്ഥത്തിൽ തളർത്തിയിരുന്നു.

### കല്ലറ നിർമ്മിച്ചു കൊടുക്കുന്നു

പി. സി. യോഹന്നാൻ റമ്പാച്ചന്റെ കല്ലറ ഭംഗിയായി നിർവഹിക്കുന്നതിനുള്ള ചുമതല അദ്ദേഹത്തിന്റെ ഒരു വലിയ ആരാധകനായ മീനടം പാറയ്ക്കൽ പി. എ. ജോസഫ് (ദോഹ) സ്വയം ഏറ്റെടുത്തിരിക്കുന്നു. വർഷങ്ങളായി പാമ്പാടി ദയറായുടെ ഉന്നമനത്തിനും റമ്പാച്ചന്റെ വിവിധ സാമൂഹ്യ സേവന പ്രവർത്തനങ്ങൾക്കും ഉദാരമായ സംഭാവനകൾ നൽകി വരുന്ന ഒരുത്തമ സഭാസ്നേഹിയായ പി. എ. ജോസഫ് (കുഞ്ഞ്) മീനടം സെന്റ് മേരീസ് ഇടവകാംഗമാണ്.

# 6

# സമൂഹത്തിനാകെ കനത്ത നഷ്ടം: മാതൃഭൂമി

സെപ്തംബർ 17-ന് അദ്ദേഹത്തിന്റെ അതിമഹത്തായ മനുഷ്യസേവന ങ്ങളെ ആത്മാർത്ഥമായി മാനിച്ചും പ്രശംസിച്ചും കൊണ്ട് കേരളത്തിന്റെ ഒരു പ്രമുഖ മാധ്യമശക്തിയായ 'മാതൃഭൂമി' പ്രസിദ്ധപ്പെടുത്തിയ അതി ശ്രദ്ധേയമായ മുഖപ്രസംഗമാണ് ചുവടെ ചേർക്കുന്നത്:

**പി. സി. യോഹന്നാൻ റമ്പാൻ**

മലങ്കര ഓർത്തഡോക്സ് സഭയുടെ മുതിർന്ന റമ്പാനും പാമ്പാടി മാർ കുര്യാക്കോസ് ദയറാ അധിപനുമായ പി. സി. യോഹന്നാൻ റമ്പാന്റെ വിയോഗം സഭയ്ക്കു മാത്രമല്ല, സമൂഹത്തിനാകെ കനത്ത നഷ്ടമുണ്ടാക്കി യിരിക്കുന്നു. പരിശുദ്ധ പാമ്പാടി തിരുമേനിയുടെ ശിഷ്യത്വം സ്വീകരിച്ച് ചെറുപ്പകാലം മുതൽ ദയറാ അരമനയിൽ താമസിച്ചു പഠിച്ച അദ്ദേഹത്തിന് 1954-ലാണ് ശെമ്മാശ്ശപ്പട്ടം ലഭിച്ചത്. 1957-ൽ വൈദികസ്ഥാനത്തേക്ക് ഉയർ ത്തപ്പെട്ടു. മതദർശനത്തിന്റെ അന്തസ്സത്ത ഉൽക്കൊള്ളാനും അതനുസ രിച്ച് പ്രവർത്തിക്കാനും യോഹന്നാൻ റമ്പാനു കഴിഞ്ഞു. മെത്രാപ്പോ ലീത്താ സ്ഥാനത്തേക്ക് ഉയർത്താൻ സഭാതലത്തിൽ പലതവണ അഭി പ്രായം ഉയർന്നെങ്കിലും അദ്ദേഹം അത് സ്നേഹപൂർവ്വം നിരസിക്കുക യാണ് ചെയ്തത്.

അവശർക്കും ആലംബഹീനർക്കും വേണ്ടി സമർപ്പിച്ച ജീവിതമായി രുന്നു യോഹന്നാൻ റമ്പാന്റേത്. അനാഥമന്ദിരങ്ങളുടെയും ധർമ്മസ്ഥാപന ങ്ങളുടെയും നടത്തിപ്പുകാരെ സംഘടിപ്പിച്ച് സംസ്ഥാന അസോസിയേ ഷൻ രൂപവത്കരിക്കുന്നതിന് അദ്ദേഹം മുൻകൈയെടുത്തത്, ഈ രംഗ ത്തെ പ്രവർത്തനം കൂടുതൽ ഏകോപിതവും വ്യാപകവുമാകണമെന്ന ലക്ഷ്യത്തോടെയാണ്. എച്ച്. ഐ. വി. ബാധിതരായ കുട്ടികൾക്കു വേണ്ടി യുള്ള 'ആശാകിരൺ' എന്ന സ്ഥാപനം യോഹന്നാൻ റമ്പാന്റെ സേവനോ ത്സുകതയുടെയും പ്രവർത്തന മികവിന്റെയും പ്രതീകമാണ്. അദ്ദേഹ ത്തിന്റെ കഠിനാധ്വാനം കൊണ്ടാണ് അത് ഒരു കോടിയിലധികം ആസ്തി യുള്ള ധർമസ്ഥാപനമായി വളർന്നത്. മദ്യവിരുദ്ധ ജനകീയ മുന്നണിയുടെ നേതൃനിരയിൽ ഉണ്ടായിരുന്ന യോഹന്നാൻ റമ്പാൻ അനേകം ഉപവാസ സമരങ്ങൾ നടത്തുകയുണ്ടായി. നന്മകളിലൂന്നിയ ഒരു സമൂഹം കെട്ടിപ്പടു ക്കേണ്ടതെങ്ങനെയെന്ന് പ്രവൃത്തികളിലൂടെ അദ്ദേഹം കാണിച്ചുതന്നു. എല്ലാ നിലയ്ക്കും ധന്യമാണ് ആ ജീവിതം.

# 7

# ദൈവം അയച്ച ഒരു മനുഷ്യൻ

കേരള ക്രൈസ്തവ സമൂഹത്തിന്റെ ആധ്യാത്മിക കാരണവരും നന്മ കൾ എവിടെയുണ്ടെങ്കിലും മണത്തറിയുന്ന മഹായോഗിയുമായ ഡോ. ഫീലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്താ 2008 സെപ്തം ബർ 20-ന് മലയാള മനോരമയിൽ പി. സി. യോഹന്നാൻ റമ്പാച്ചന്റെ അപദാനങ്ങളെപ്പറ്റി എഴുതിയതും ഏവർക്കും പഠനാർഹവുമായ ലേഖന മാണ് ചുവടെ ചേർക്കുന്നത്:

*ദൈവം അയച്ചൊരു മനുഷ്യൻ ലോകത്തിലേക്കു വന്നു. അവന്റെ പേര് യോഹന്നാൻ എന്നായിരുന്നു.*

ക്രിസ്തുവിനു മുന്നോടിയായി എത്തിയ യോഹന്നാൻ സ്നാപകനെ ക്കുറിച്ചുള്ള ഈ ബൈബിൾ വാക്യമാണ് കഴിഞ്ഞ ദിവസം അന്തരിച്ച പി. സി. യോഹന്നാൻ റമ്പാനെക്കുറിച്ച് എന്റെ മനസ്സിൽ നിറയുന്നത്.

റമ്പാച്ചന്റെ ഹൃദയത്തിനു കതകുകളില്ലായിരുന്നതുകൊണ്ട് അത് ഒരി ക്കലും അടഞ്ഞു കിടന്നില്ല. അതിലേക്ക് ആർക്കും പ്രവേശിക്കാമായിരുന്നു. തന്റെ ഹൃദയത്തിലേക്കുള്ള മറ്റുള്ളവരുടെ യാത്ര അദ്ദേഹത്തിന് ഉന്മേ ഷവും സന്തോഷവും നല്കി. അതിരുകളെ അനാവശ്യമായി സൃഷ്ടിക്കു കയും അതിൽ സന്തോഷിക്കുകയും ചെയ്യുന്ന ജനത്തിന്റെ മധ്യത്തിൽ വിശാലതയുടെ പുതിയ ലോകം അദ്ദേഹം സൃഷ്ടിച്ചു. റമ്പാച്ചന്റെ സംസ്കാര ശുശ്രൂഷകളും വിടവാങ്ങൽ ചടങ്ങുകളും ഇതിനു തെളിവായി. ദേശം മുഴുവൻ പാമ്പാടിയിൽ സമ്മേളിച്ചു. സഭ, സമൂഹം, മതം, രാഷ്ട്രീ യം, സംസ്കാരം എന്നിവയുടെ അതിർവരമ്പുകൾ അലിഞ്ഞില്ലാതായി. ജനഹൃദയങ്ങളെ കീഴടക്കാൻ ഭൗതികനേട്ടങ്ങളും ജാടകളുമല്ല മാനദണ്ഡ മെന്നു വ്യക്തമാക്കുന്നതായിരുന്നു കോട്ടയം ജില്ലയിലെ പാമ്പാടിയിലേക്ക് ഒഴുകിയെത്തിയ ജനസഞ്ചയം.

ദൈവദാസനായ പാമ്പാടി തിരുമേനിയെ നേരിട്ടു കാണാൻ കഴിയാതി രുന്ന ആളുകൾക്ക് റമ്പാച്ചന്റെ ജീവിതം ആ മഹാനായ പിതാവിന്റെ വെളി പാടായിരുന്നു. പാമ്പാടി തിരുമേനി അവസാനം പട്ടം കൊടുത്തത് യോഹ ന്നാൻ റമ്പാനാണ്. ആ പട്ടത്വം 51 വർഷം പിന്നിട്ടിരുന്നു, റമ്പാച്ചൻ അന്ത രിക്കുമ്പോൾ. എന്തുകൊണ്ടാണ് മെത്രാനാകാത്തതെന്നു പലരും അദ്ദേഹ ത്തോടു ചോദിച്ചിട്ടുണ്ട്. രണ്ടു കാരണങ്ങളാണ് അദ്ദേഹം പറയുമായിരു

ന്നത്. ഒന്ന്: പാമ്പാടി തിരുമേനിയുടെ കബറിടത്തിൽ എന്നുമുള്ള പ്രാർത്ഥ നയും തിരി കത്തിക്കലും മുടക്കാൻ എനിക്ക് ആവില്ല. രണ്ട്: സാധാരണ സ്കൂൾ വിദ്യാഭ്യാസം മാത്രമുള്ള ആളാണു ഞാൻ. മെത്രാനാകാമോ എന്നു വട്ടക്കുന്നേൽ ബാവാ (ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ) ചോദിച്ചപ്പോൾ പറ്റില്ലെന്നു റമ്പാച്ചൻ തന്നെ പറയുകയായിരുന്നുവെന്നാണു ഞാൻ അറിഞ്ഞിട്ടുള്ളത്. റമ്പാച്ചന്റെ വഴിയും മുൻഗണനകളും വേറെയായിരുന്നുവെന്നു കൂടി ഞാൻ മനസ്സി ലാക്കുന്നു. കർത്തൃവേല സഹജീവികളെ സ്നേഹിക്കാനുള്ളതാണെങ്കിൽ പട്ടത്വത്തിന്റെ പകിട്ടുകൾക്കും അധികാരക്രമത്തിനും അതിലെന്തു പ്രസക്തി?

ക്രിസ്തുവിനെ ഒറ്റിക്കൊടുക്കുന്ന രീതിയിലേക്കു ക്രൈസ്തവലോകം മാറുകയാണെന്ന ആക്ഷേപങ്ങൾ ഉയരുന്ന കാലഘട്ടത്തിൽ റമ്പാച്ചൻ എല്ലാവർക്കും വെല്ലുവിളിയായിരുന്നു. മറ്റുള്ളവർക്കു വേണ്ടിയാണ് അദ്ദേഹം ജീവിച്ചത്. പലരുടെയും ജനസേവനം സ്ഥാനമാനങ്ങൾ ഉന്നമി ട്ടാണ്. എന്നാൽ, ജനങ്ങൾക്കു സ്ഥാനവും മാനവും ലഭിക്കുന്നതിനാണു റമ്പാച്ചൻ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്തത്. സ്വന്തം നേട്ടങ്ങ ൾക്കായുള്ള മൽസര ഓട്ടം റമ്പാച്ചനു പരിചിതമായിരുന്നില്ല. കുറിച്ചിയിലും കുമരകത്തും കായൽനിലങ്ങളിലുമൊക്കെ കാൽനടയായി പോയി നെല്ലു പിരിവു നടത്തിയൊക്കെയാണു പാമ്പാടിയിലെ അഭയഭവനത്തിലെ അന്തേ വാസികളെ തുടക്കകാലത്തൊക്കെ അദ്ദേഹം ഊട്ടിയിരുന്നത്. നോമ്പു കാലത്തു ഭക്ഷണം പോലും കഴിക്കാതെ കളത്തിൽ ചെന്നു നെല്ലുപിരിവു നടത്തി തലച്ചുമടായി ദയറായിലെത്തിച്ചിരുന്ന ആ വൈദികനെ ഓർക്കു മ്പോൾ തന്നെ നാം നോമ്പെടുത്തു പോവില്ലേ! സൗകര്യങ്ങളുണ്ടാവുന്നതി ലല്ല, സന്മനസ്സ് ഇല്ലാതാവുന്നതിലാണു നമ്മൾ ഭയപ്പെടേണ്ടത്. അതുകൊ ണ്ടാണു റമ്പാച്ചന്റെ വിയോഗം നമ്മുടെയൊക്കെ ജീവിതത്തിൽ ഇരുട്ട് സൃഷ്ടിക്കുന്നത്.

തനിക്കു വേണ്ടിയോ തന്റെ കുടുംബത്തിനു വേണ്ടിയോ അല്ല, ലഭിച്ച സൗകര്യങ്ങളും സാഹചര്യങ്ങളും സമൂഹത്തിനു വേണ്ടിയാണ് അദ്ദേഹം ഉപയോഗിച്ചത്. റമ്പാൻ സ്ഥാനമേറ്റപ്പോൾ കൈമുത്തായി കിട്ടിയ പണം കൊണ്ടാണ് ഇന്നു പാമ്പാടിയിൽ കാണുന്ന ഇംഗ്ലീഷ് മീഡിയം സ്കൂളിന് അദ്ദേഹം തുടക്കമിട്ടത്. 10 രൂപ കയ്യിൽ കിട്ടിയാലും അതിനു കണക്കു വേണമെന്ന് അദ്ദേഹത്തിനു നിർബന്ധമായിരുന്നു. രസീതില്ലാത്ത സംഭാ വനകൾ അദ്ദേഹം വാങ്ങിയില്ല. താൻ ചെലവാക്കുന്നതൊക്കെ ദൈവം തീരുമാനിച്ച് ലോകം തന്നെ ഏല്പിക്കുന്നതാണെന്ന് അദ്ദേഹം വിശ്വസി ച്ചിരുന്നു. ദൈവസന്നിധിയിലെ ഓഡിറ്റിനെ ഭയക്കുന്നൊരാളെ ലോകമെ ങ്ങനെ അവിശ്വസിക്കും? അതുകൊണ്ടാണ് ആളുകൾ അവരുടെ ദാനധർമ

ങ്ങളുടെ സത്യസന്ധനായ കൈക്കാരനായി അദ്ദേഹത്തെ കണ്ടത്. അരമന യിലെ വാസവും നേതൃത്വവും അംഗീകരിക്കപ്പെടുന്നതിലല്ല, അശരണ രോടൊത്തു താമസിക്കുന്നതിലാണു റമ്പാച്ചൻ വില കണ്ടെത്തിയത്. അഗതികൾ, അനാഥർ, രോഗികൾ, നിസ്സഹായർ തുടങ്ങി സമൂഹം അവ ഗണിച്ച ആളുകൾ അദ്ദേഹത്തിന്റെ സമൂഹത്തിലെ വിലപ്പെട്ട അംഗങ്ങ ളായി. അവരുടെ ജാതിയോ മതമോ രാഷ്ട്രീയമോ അദ്ദേഹം നോക്കിയില്ല. വിദ്യാഭ്യാസം, സംരക്ഷണകേന്ദ്രങ്ങൾ, മദ്യവർജനപ്രസ്ഥാനം, എച്ച്. ഐ. വി. ബാധിതരുടെ പുനരധിവാസം തുടങ്ങിയ പ്രവർത്തനങ്ങൾ ലോകത്തി നുള്ള വലിയ സന്ദേശമായി മാറുകയായിരുന്നു. പാവപ്പെട്ടവരോടുള്ള മുൻ ഗണനയാണു മനുഷ്യത്വമെന്നും കഷ്ടപ്പെടുന്നവരോടും ദുരിതമനുഭവിക്കു ന്നവരോടുമുള്ള കരുതലാണു ദൈവമാർഗമെന്നും തന്റെ ജീവിതത്താൽ അദ്ദേഹം പ്രഖ്യാപിച്ചു. അതുകൊണ്ടാണ് എയ്ഡ്സ് രോഗികളെ അദ്ദേഹം സംരക്ഷിക്കുന്ന കേന്ദ്രത്തിൽ സഹായത്തിനു കത്തോലിക്കാ സഭയിലെ കന്യാസ്ത്രീകൾ എത്തുന്നത്. ഇതിന്റെ പേരിൽ ആദരിക്കേണ്ട അദ്ദേ ഹത്തെ, എയ്ഡ്സ് രോഗികളുടെ മക്കൾക്കു പ്രവേശനം നൽകിയില്ലെന്നു കുറ്റപ്പെടുത്തി കേസിൽ കുടുക്കാനാണു ചില അധികാരികൾ ശ്രമിച്ചത്.

ഓർത്തഡോക്സ് സഭയിലെ അംഗമായിരുന്നു അദ്ദേഹം. അതിൽ അടിയുറച്ചു നിൽക്കുകയും ചെയ്തു. സഭയുടെ ഭക്തനുമായിരുന്നു. ആ സ്നേഹം ഇതര സഭകളിലേക്കും ഒഴുകിയെത്തി എന്നത് ആർക്കും നിഷേ ധിക്കാനാവില്ല. റമ്പാച്ചന്റെ സ്നേഹം, സഹായം, കരുതൽ എന്നിവകൊണ്ട് അനേകർ അദ്ദേഹത്തോടു കടപ്പെട്ടിരിക്കുന്നു. അതിലൊരാളാണു ഞാൻ. എനിക്കു ധാരാളം സ്നേഹിതരുണ്ട്. എന്നാൽ, റമ്പാച്ചൻ വെറുമൊരു സ്നേഹിതനായിരുന്നില്ല. വിവിധ പ്രവർത്തന മേഖലകളുമായി ബന്ധപ്പെട്ട് പലപ്പോഴും ഞാൻ അദ്ദേഹവുമായി വേദികൾ പങ്കിട്ടിട്ടുണ്ട്. ക്രൈസ്തവ ജീവിതത്തെക്കുറിച്ചു പുതിയ ഉൾക്കാഴ്ചകൾ സമ്മാനിച്ചാണ് അദ്ദേഹം ഓരോ തവണയും മടങ്ങിയിരുന്നത്.

ഭൗതിക സാഹചര്യങ്ങളുടെ വളർച്ചയാണു ക്രൈസ്തവ സഭകളുടെ ലക്ഷ്യം എന്നു തെറ്റിദ്ധരിപ്പിക്കപ്പെടുന്ന സാഹചര്യങ്ങളിൽ പാമ്പാടി യിലേക്ക് ഒഴുകിയെത്തിയ ആയിരങ്ങൾ പല ചോദ്യങ്ങൾക്കും ഉത്തരമാ കുന്നു. ക്രിസ്തീയ വിശ്വാസവും ആധ്യാത്മികതയും ചോദ്യം ചെയ്യപ്പെ ടുമ്പോൾ അവയ്ക്കുള്ള നിശ്ശബ്ദമായൊരു മറുപടിയാക്കി തന്റെ പ്രവർത്ത നങ്ങളെ റമ്പാച്ചൻ മാറ്റി. നിശ്ശബ്ദതയ്ക്കു പോലും വിലയുണ്ടെന്ന് ഓർമ പ്പെടുത്തുന്നതാണ് അദ്ദേഹത്തിന്റെ വിയോഗം. ഇതിൽ നിന്നൊക്കെ പഠിക്കാനുള്ളത് നമ്മൾ പഠിക്കുന്നുണ്ടോ എന്നതു മാത്രമാണു ചോദ്യം.

നിരാലംബരായ കുഞ്ഞുങ്ങൾ ആ വന്ദ്യദേഹത്തിനു മുന്നിൽ കണ്ണീർ

വാർക്കുന്ന ചിത്രം ഞാൻ പത്രത്തിൽ കണ്ടു. അവർ ലോകത്തിന്റെ സ്നേഹം ആദ്യമറിഞ്ഞതു റമ്പാച്ചനിലൂടെയായിരുന്നിരിക്കണം. സ്നേഹ വും കരുതലുംകൊണ്ട് എത്രയെത്ര ജീവിതങ്ങളെ അദ്ദേഹം സനാഥമാക്കി.

ആ ജീവിതം തന്നെ ഒരു പ്രാർത്ഥനയായിരുന്നു.



---



**പാമ്പാടി ദയറായുടെ**
**പുതിയ മാനേജർ**
**ഫാ. മാത്യു കെ. ജോൺ**

# 8

# പ. പാമ്പാടി തിരുമേനി കാണിച്ച പാതയിൽ സഞ്ചരിച്ച സന്യാസി

ദൈവം നൽകുന്ന അന്നന്നത്തെ അപ്പത്തിൽ മാത്രം വിശ്വസിച്ചു നാളേക്ക് ഒന്നും കരുതാതെ സർവതും സർവർക്കുമായി നൽകുന്ന ശൈലിയായിരുന്നു പരിശുദ്ധ പാമ്പാടി തിരുമേനിയുടേത്. തിരുമേനിക്ക് ഒരിക്കലും അത്താഴം മുടങ്ങിയില്ലെന്നതു ചരിത്രം. അതേ വഴിയിലൂടെയായിരുന്നു പി. സി. യോഹന്നാൻ റമ്പാന്റെ യാത്രയും. ദയറായിൽ ഒരിക്കലും ഒന്നിനും മുടക്കമുണ്ടായിട്ടില്ലെന്നതു റമ്പാച്ചന്റെ സത്യമായ സാക്ഷ്യമാണ്.

പാമ്പാടി തിരുമേനി കണ്ടെത്തിയ അനുയോജ്യനായ പിൻഗാമിയായിരുന്നു യോഹന്നാൻ റമ്പാച്ചൻ. പാമ്പാടി ദയറായിൽ അദ്ഭുതങ്ങൾ സൃഷ്ടിച്ചപ്പോഴും എല്ലാത്തിനും കാരണം പാമ്പാടി തിരുമേനിയുടെ അനുഗ്രഹമാണെന്നേ റമ്പാച്ചൻ അവകാശപ്പെട്ടിട്ടുള്ളൂ.

ആർഷഭാരതമുനിമാരെ അനുസ്മരിപ്പിക്കുന്ന തലയും താടിയും. ക്രൈസ്തവ സന്യാസത്തെ സൂചിപ്പിക്കുന്ന വസ്ത്രധാരണവും ശിരോവസ്ത്രവും. ആരേയും ആകർഷിക്കുന്ന ലാളിത്യവും വിനയവും. പാണ്ഡിത്യത്തിന്റേയോ നേതൃത്വത്തിന്റേയോ ഭാവങ്ങളൊന്നുമില്ലാത്ത പുരോഹിതശ്രേഷ്ഠൻ. ഔപചാരികതകളില്ലാത്ത ഇടപെടലും പെരുമാറ്റവും.

വിശ്വാസത്തിൽ ദാർഢ്യം. ആഴമായ ഭക്തി നിറഞ്ഞ ആരാധനയും പ്രാർത്ഥനയും പ്രസംഗങ്ങളും. ഒരിക്കൽ കണ്ടാൽ ആർക്കും ഒരിക്കലും മറക്കാൻ കഴിയാത്ത വ്യക്തിത്വമായിരുന്നു റമ്പാച്ചന്റേത്.

മദർ തെരേസയുടെ ദൈവശാസ്ത്രമായിരുന്നു റമ്പാച്ചനും. സ്രഷ്ടാവിനുള്ള ആരാധന സൃഷ്ടി ശുശ്രൂഷയിലൂടെയെന്ന പ്രമാണ വാക്യത്തെ അദ്ദേഹം അക്ഷരാർത്ഥത്തിൽത്തന്നെ നിറവേറ്റി.

അനാഥശാലയും തൊഴിൽ പരിശീലനകേന്ദ്രവും മാത്രമല്ല എയ്ഡ്സ് രോഗികൾക്കുള്ള ശുശ്രൂഷാലയത്തിനും ആരംഭം കുറിച്ചു. വിമർശനങ്ങൾ ഏറെ കേട്ടപ്പോഴും റമ്പാച്ചനു കുലുക്കമുണ്ടായില്ല.

പാമ്പാടി തിരുമേനിയോടുള്ള കടപ്പാടു നിറവേറ്റിയതു തിരുമേനിയുടെ സ്മരണാർഥം പാമ്പാടി കെ. ജി. എം. കോളജ് തുടങ്ങിയാണ്. കുറഞ്ഞ നാൾകൊണ്ടു കോളജ്, സർവ്വകലാശാലയിലെ ഏറ്റവും നിലവാരമുള്ളവ

യിലൊന്നായി.

റമ്പാച്ചന് അനാഥ - ആതുര ശുശ്രൂഷകളിലായിരുന്നു ആത്മ സംതൃപ്തി. സമുദായമോ സഭയോ രാഷ്ട്രീയമോ റമ്പാച്ചൻ പരിഗണിച്ച തില്ല. ഓർത്തഡോക്സ് സഭയുടെ നേതാവായിരുന്ന റമ്പാച്ചൻ കാഞ്ഞി രപ്പള്ളിയിലെ കത്തോലിക്കാ ബിഷപ്പുമായി ചേർന്നാണ് എയ്ഡ്സ് രോഗി കളുടെ ചികിൽസയ്ക്കും പുനരധിവാസത്തിനുമുള്ള വലിയ പദ്ധതികൾ ആവിഷ്ക്കരിച്ചത്. ഓർത്തഡോക്സ് സഭാനേതൃത്വത്തിന്റെ മുൻനിരയിൽ ആയിരിക്കുമ്പോഴും യാക്കോബായ സഭയുമായി സൗഹൃദം പാലിക്കാനും റമ്പാച്ചൻ ശ്രദ്ധിച്ചിരുന്നു.

പൊതുജീവിതത്തിലും റമ്പാച്ചന്റെ സാന്നിദ്ധ്യം വളരെ സജീവമായി രുന്നു. മദ്യവർജന പ്രവർത്തനരംഗത്തു റമ്പാച്ചൻ ധീരമായ നേതൃത്വമാണ് നൽകിയത്. സർക്കാരിന്റെ തെറ്റായ മദ്യനയത്തിനെതിരെ എത്ര തവണ റമ്പാച്ചൻ സത്യഗ്രഹവും ഉപവാസവും നടത്തിയിട്ടുണ്ടെന്നതിനു കണ ക്കില്ല. സഭൈക്യരംഗത്തും അദ്ദേഹം സജീവമായിരുന്നു. ഇതരസമുദായ ങ്ങളോട് ഇത്രയും ഇണങ്ങി പ്രവർത്തിച്ചിട്ടുള്ള സഭാനേതാക്കൾ വിരള മാണ്.

ഇടതുപക്ഷ സർക്കാരിന്റെ സഭാ വിരുദ്ധ നിലപാടുകളിൽ വളരെ ഖിന്ന നായിരുന്നു റമ്പാച്ചൻ. സഭയുടെ സംയുക്ത ഫോറത്തിന്റെ ജനറൽ സെക്ര ട്ടറിയായിരുന്നു.

ഗവർണർക്കു സർക്കാരിനെതിരെ നിവേദനം നൽകാൻ അടുത്തനാ ളിൽ ഞങ്ങളൊന്നിച്ചാണു തിരുവനന്തപുരത്ത് പോയത്. രാത്രി തന്നെ മടങ്ങി. മടക്കയാത്രയിൽ ചെറിയ അസ്വസ്ഥതകൾ വന്നപ്പോഴും റമ്പാ ച്ചൻ നർമം പറഞ്ഞു.

കാറിലാണെങ്കിൽപ്പോലും ഇടതുപക്ഷത്തിരുന്നാൽ താൻ അസ്വസ്ഥ നാകുമെന്നായിരുന്നു ചിരിച്ചുകൊണ്ട് റമ്പാച്ചന്റെ രോഗനിർണയം. വല തുഭാഗത്തെ സീറ്റിലേക്കു റമ്പാച്ചൻ മാറിയിരിക്കുകയും ചെയ്തു. ധന്യ മായ സ്മരണകൾ അവശേഷിപ്പിച്ചിട്ടാണു റമ്പാച്ചൻ നമ്മെ കടന്നുപോ കുന്നത്. പാമ്പാടി ദയറായിൽ മറ്റൊരു പുണ്യാത്മാ വു കൂടി കബറടങ്ങുകയാണ്.

**- ഡോ. സിറിയക് തോമസ്**
(എം. ജി. സർവകലാശാല
മുൻ വൈസ് ചാൻസലർ)



# 9

# ഒരു കുളിർകാറ്റുപോലെ കടന്നുപോയ ദൈവപുരുഷൻ

ഒരു കുളിർകാറ്റുപോലെ, ഒരു പൂന്തെന്നൽ പോലെ, ഒരു തൂവൽ സ്പർശം പോലെ, തൊട്ടുരുമ്മി കടന്നുപോയ വന്ദ്യ പി. സി. യോഹന്നാൻ റമ്പാച്ചനെപ്പറ്റി ഓർമ്മിക്കുവാൻ ഒത്തിരിയുണ്ട്. എല്ലാ മനുഷ്യരിലും, പുഞ്ചിരിക്കുന്ന, ഉപചാരവാക്കുകൾ കൈമാറുന്ന, സൗഹൃദത്തിനിടം കൊടുക്കുന്ന, ഒരു പൊതു സ്ഥലമുണ്ട്; അതോടൊപ്പം ഗാഢസൗഹൃദം ചുരുക്കം ചിലർക്കായി മാത്രം തുറക്കപ്പെടുന്ന അല്പം ഒതുങ്ങിയ ഒരിടവും കൂടിയുണ്ട്. അവിടേക്ക് ആ ഒതുങ്ങിയ ഇടത്തേയ്ക്കു പ്രവേശിക്കുവാൻ എല്ലാവർക്കും കഴിയില്ല. എന്നാൽ പി. സി. യോഹന്നാൻ റമ്പാച്ചന്റെ ജീവിതശൈലി, പരിചയപ്പെട്ടവരിലൊക്കെ ആ ഒതുങ്ങിയ ഇടത്തേക്ക് അവരറിയാതെ തന്നെ പ്രവേശിക്കുക എന്നതായിരുന്നു. അക്കാര്യത്തിൽ അഭൂതപൂർവ്വവും, അത്ഭുതകരവുമായ വിജയം കണ്ടെത്തിയ യുഗപുരുഷ നായിട്ടാണ് ഞാൻ അദ്ദേഹത്തെ ഓർമ്മിക്കുന്നത്. മന്ത്രിമാരും, മെത്രാപ്പോലീത്താമാരും, കളക്ടർമാരും, ഡി.എസ്.പി. മാരും, സിസ്റ്റർമാരും, സമുദായനേതാക്കളും, വൈസ് ചാൻസലർമാരും ഒക്കെ മാത്രമല്ല, വെറും സാധാരണക്കാരായ അനേകായിരങ്ങൾ (അതിൽ അനാഥക്കുഞ്ഞുങ്ങളും അഗതിപ്പെൺകുട്ടികളും ഒക്കെ ഉൾപ്പെടും) വരെ അവരുടെ ഗാഢ സ്നേഹ ത്തിന്റെ ഉള്ളറയിൽ യോഹന്നാൻ റമ്പാച്ചനെ പ്രതിഷ്ഠിച്ചത് എന്തുകൊണ്ടായിരിക്കണം? ഒന്നുകൊണ്ടുമാത്രം, അദ്ദേഹത്തിന്റെ ഗാഢസ്നേഹ ത്തിന്റെ അകത്തളം ഒത്തിരി, ഒത്തിരി വിശാലമായിരുന്നതുകൊണ്ട്! ഇതാണ് അനേകമാളുകൾക്കും സാധിക്കാതെ പോകുന്നത്. ഇവിടെയാണ് യോഹന്നാൻ റമ്പാച്ചൻ യുഗപുരുഷനാകുന്നത്. കാരണം, ഇത്തരം വ്യക്തിത്വപ്രതിഭാസങ്ങൾ യുഗങ്ങളിലും കല്പങ്ങളിലും മാത്രം കാണുന്നതായതുകൊണ്ട്.

വന്ദ്യ റമ്പാച്ചനെ ഞാൻ ഓർക്കുന്നത്, ഓർമ്മവച്ചു തുടങ്ങിയ കുഞ്ഞുന്നാൾ മുതലാണ്. ഒന്നും രണ്ടും മാസം കൂടുമ്പോൾ പാമ്പാടിത്തിരുമേനിയെക്കാണുവാൻ അമ്മയുടെ കൈയും പിടിച്ച് നാലു മൈലോളം നടന്ന് പൊത്തമ്പുറത്ത് എത്തിക്കഴിയുമ്പോൾ, വന്നു കുശലം പറഞ്ഞ് തിരുമേനിയുടെ അടുക്കൽ കൊണ്ടുപോയി തലയിൽ കൈവച്ച് അനുഗ്രഹിപ്പിച്ച് വിടുന്ന യോഹന്നാൻ ശെമ്മാശനിൽ തുടങ്ങുന്നു ആ ഓർമ്മ. എന്റെ

പിതൃസഹോദരിയെ വിവാഹം ചെയ്തിരുന്നത് അദ്ദേഹത്തിന്റെ കുടുംബ ത്തിലായിരുന്നതിനാൽ, ആ സ്നേഹാന്വേഷണങ്ങൾക്ക് തീവ്രത ഏറി. കൂടാതെ, എന്റെ അമ്മയുടെ പ്രാർത്ഥനാജീവിതത്തെയും ശുദ്ധമനസ്സി ലുള്ള പെരുമാറ്റത്തെയും ശെമ്മാശൻ ബഹുമാനിക്കയും ചെയ്തിരുന്നു. പാമ്പാടിത്തിരുമേനിയുടെ വാർധക്യകാലമായിരുന്നതിനാൽ, യോഹന്നാൻ ശെമ്മാശൻ തിരുമേനിയുടെ സമീപത്ത് എപ്പോഴും ഉണ്ടായി സ്നേഹത്തോ ടും താഴ്മയോടും ഓരോ കാര്യങ്ങൾ പറയുന്നതും ചെയ്യുന്നതും ശ്രദ്ധിക്കു വാൻ ഇടയായിട്ടുണ്ട്. അന്നുമുതൽ, വന്ദ്യ യോഹന്നാൻ റമ്പാച്ചന് എന്റെ അമ്മയുടെ പേരിൽ എന്നോട് ഒരു പ്രത്യേക വാത്സല്യവും കരുതലും ഉണ്ടായിരുന്നു. അത് എന്റെ കുടുംബത്തോടും ഉണ്ടായിരുന്നു. പാമ്പാടി ത്തിരുമേനിയിൽ നിന്ന് പഠിച്ച ഒരു പാഠം, "സ്നേഹം വല്ലതും കൊടു ക്കുന്നതാണ്" എന്ന പാഠം, റമ്പാച്ചൻ ജീവിതാവസാനം വരെ പരിശീലി ച്ചിരുന്നു. അതുകൊണ്ട് അദ്ദേഹം തന്നിട്ടുള്ള പാമ്പാടി തിരുമേനിയുടെ ഫോട്ടോ മുതൽ മധുരപലഹാരം വരെയുള്ള സമ്മാനങ്ങൾ ഓർമ്മയിൽ നിറം പിടിച്ചു നിൽക്കുന്നു.

അദ്ദേഹം നട്ടുനനച്ചു വളർത്തിയ പ്രസ്ഥാനങ്ങളിൽ അദ്ദേഹത്തോ ടൊപ്പം ചില കമ്മറ്റികളിൽ പ്രവർത്തിക്കുവാൻ അവസരം ഉണ്ടാക്കിത്ത ന്നതും, പൊത്തമ്പുറം ദയറായിലും അനുബന്ധസ്ഥാപനങ്ങളിലും ആത്മീ യശുശ്രൂഷകൾ നടത്തുവാൻ ക്ഷണിക്കപ്പെട്ടതും ഒക്കെ ഓർമ്മയിലേക്കു വരുമ്പോൾ, അദ്ദേഹത്തിന്റെ നേതൃശൈലി അത്ഭുതപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ മികവാണ് മിക്ക വിജയങ്ങൾക്കും പിമ്പിൽ എന്ന് എല്ലാ വർക്കും അറിയാമെങ്കിലും, കൂടെ പ്രവർത്തിക്കുന്നവരെയും ക്ഷണിക്ക പ്പെടുന്നവരെയും തന്നെക്കാൾ പ്രഗത്ഭരും പ്രധാനപ്പെട്ടവരുമായി അദ്ദേഹം പരിഗണിച്ച, നേതൃശൈലി അനന്യമായിരുന്നു. പാമ്പാടി കോളജ്, ബി.എം. എം. സ്കൂൾ, കാരുണ്യനിലയം മുതലായവയുടെ ഭരണസമിതികളിൽ അദ്ദേഹത്തോടൊപ്പം നാമമാത്രമായിട്ടെങ്കിലും പ്രവർത്തിക്കുവാൻ സാധി ച്ചിട്ടുള്ളതിന്റെ അടിസ്ഥാനത്തിലാണ് ഈയൊരു കാര്യം പ്രത്യേകം കുറി ക്കുന്നത്.

വന്ദ്യനായ യോഹന്നാൻ റമ്പാച്ചന്റെ ജീവിത സൗന്ദര്യത്തെ അടുത്തും അകന്നും നിന്നാസ്വദിച്ച അനേകർ അദ്ദേഹത്തിലെ ലാളിത്യം, താഴ്മ, ഉദാരത, ഭക്തിജീവിതം, ഗുരുഭക്തി, കാര്യശേഷി, വിശാലസൗഹൃദം, സാമൂഹ്യദർശനം, പ്രവാചകത്വ നിലപാടുകൾ, ശത്രുക്കളോടുമുള്ള സ്നേഹം, പൈതങ്ങളോടും അഗതികളോടുമുള്ള കരുതലും വാത്സ ല്യവും, ഹൃദയങ്ങൾ കീഴടക്കുന്ന കല, ശിക്ഷണബോധം, സാമ്പത്തിക സുതാര്യത, എന്നു തുടങ്ങി അനേക നന്മകളെക്കുറിച്ച് ഓർമ്മിക്കുന്നിടത്ത്, വി. വേദപുസ്തകത്തിന്റെയും ഭാരതഗുരുസാഗരത്തിന്റെയും പശ്ചാത്തല

ങ്ങളിലെ ഓരോ സ്മരണകൾ, ആ ധന്യ ജീവിതത്തിന് കണ്ണീർപുഷ്പ ങ്ങളായി ഈയുള്ളവൻ സമർപ്പിക്കട്ടെ.

### 1. ഏലിയാവിന്റെ ഇരട്ടി ആത്മാവിനെ നേടിയെടുത്ത ശിഷ്യൻ ഏലിശ

രാജാക്കന്മാരുടെ രണ്ടാം പുസ്തകത്തിന്റെ ആദ്യ അധ്യായം ഒരു ഗുരു-ശിഷ്യ ബന്ധത്തിന്റെ സുഗന്ധം പേറുന്ന ഇതളാണ്. ദൈവപുരുഷ നായ ഏലിയാ പ്രവാചകന് ചുറ്റും, ശിഷ്യവൃന്ദങ്ങളുടെ അരണ്യകങ്ങളുള്ള സന്ദർഭം. വന്ദ്യവയോധികനായ ഏലിയാവിന്റെ മാനസശിഷ്യനായി ഏലിശാ അദ്ദേഹത്തെ നിഴൽപോലെ അനുഗമിക്കുന്ന കാലം. ഗുരുവിൽ നിന്ന് പലതും പ്രാപിച്ച ശിഷ്യർ സ്വന്തം താവളങ്ങൾ തേടുന്നതിൽ ലക്ഷ്യം വയ്ക്കുന്ന അന്തരീക്ഷം. അപ്പോഴും ഏലിശ, ഏലിയാവിനെ വിടാതെ പിന്തുടരുകയാണ്. കൂട്ടുകാരു പലരും ഏലിശയോടു പറഞ്ഞു, 'ഇനിയും നീ നിന്റെ കാര്യം നോക്ക്, കിളവൻ ചാകാറായി' എന്ന്. അദ്ദേഹം കൂട്ടുകാ രോട് പറഞ്ഞു, 'നിങ്ങൾ ഒന്നു മിണ്ടാതിരുന്നാലും, എന്നെ വെറുതെ വിട്ടേക്കൂ.' അവസാനം, ഏലിയാവു തന്നെ, ഏലിശായോടു ചോദിച്ചു, 'നീയെന്തിന് ഇങ്ങനെ എന്നെ പിന്തുടരുന്നു. നിനക്കു വേണ്ടി ഞാനെന്തെ ങ്കിലും ചെയ്യണോ?' ഏലിശ പറഞ്ഞു, എനിക്ക് ഒന്നും വേണ്ടാ. ഈ കാല ടികളെ പിന്തുടരുവാൻ അനുവദിച്ചാൽ മാത്രം മതി. അങ്ങനെ, അവസാന നാളുകളിലെ ഓട്ടത്തിൽ ഓരോ ഘട്ടത്തിലും ഗുരു ശിഷ്യനോട് പറഞ്ഞു, പിരിഞ്ഞുപൊയ്ക്കൊള്ളാൻ. ഗുരുവിനറിയാമായിരുന്ന ഒരു സത്യം, ഗുരു പറയാതെ തന്നെ ശിഷ്യൻ മനസിലാക്കി. ഗുരുവിന്റെ സ്വർഗ്ഗാരോഹണം അമാനുഷികമായ ഒരനുഭവം ആയിരിക്കുമെന്ന്. ഗുരു അപ്രത്യക്ഷമാകു മ്പോൾ, തനിക്ക് എങ്ങനെ ഒറ്റയ്ക്ക് ജീവിക്കാനാകും എന്ന് ശിഷ്യൻ ആശ ങ്കപ്പെട്ടു. ബലഹീനനായ തനിക്ക്, ദൈവകൃപയിൽ നിലനിൽക്കണമെങ്കിൽ, ഗുരുവിന്റെ ഇരട്ടി ആത്മാവുണ്ടെങ്കിലേ പറ്റൂ എന്നപോലെ ഒരു നിസ്സാര ബോധം ശിഷ്യനിൽ കട്ടിപിടിച്ചു. ഒരവസരത്തിൽ, അപ്രകാരം ഗുരുവി നോട് പറയുകയും ചെയ്തു. അവസാനം, ഗുരു സ്വർഗ്ഗീയ സൈന്യങ്ങളുടെ അകമ്പടിയോടെ ഉയർന്നുയർന്നു പോകുമ്പോൾ, ശിഷ്യൻ മാറത്തടിച്ച്, തലയിട്ടടിച്ച് നിലവിളിച്ചു – ഗുരുവിന് പോകാതിരിക്കാൻ പറ്റില്ല. സ്രഷ്ടാ വിന്റെ പദ്ധതി അനുസരിച്ചേ പറ്റൂ. ഉയർന്നു പോകുന്ന ഗുരുപഞ്ജരത്തിൽ നിന്ന് ഒരു പുതപ്പ് താഴേക്കു വന്നു കൃത്യം ശിഷ്യന്റെ തലയിൽ, മസനപ്സ പോലെ വീണു. എല്ലാം അസ്തമിച്ചുവെന്നും, താനിനി തന്റെ ഗുരുവി ല്ലാതെ എങ്ങനെയെന്നും വിചാരിച്ച നിമിഷത്തിലെ ശൂന്യതാബോധത്തിൽ ഏലിശാ ആ പുതപ്പെടുത്ത് യോർദാൻ നദിയുടെ മീതെ നീളെയും കുറു കെയും വീശിയിട്ട്, "ഏലിയാവിന്റെ ദൈവം എവിടെ" എന്ന് നിലവിളിച്ചു. അപ്പോഴതാ യോർദാൻ രണ്ടായി പിളർന്നു. ഉണങ്ങിയ മണ്ണിലൂടെ, ദൈവം

വെട്ടിയ വഴിയിലൂടെ നടന്നപ്പോൾ ഒരു കാര്യം ബോധ്യപ്പെട്ടു! ഗുരുവിന്റെ ഇരട്ടി ആത്മാവു മാത്രമല്ല, ഗുരുവിന്റെ ദൈവം മുഴുവനായും തന്നോടു കൂടെയുണ്ടെന്ന്!

പാമ്പാടി തിരുമേനിയുടെ മരണം വരെയും അനുഗമിച്ച പി. സി. യോഹന്നാൻ അച്ചൻ, ആ തിരുമേനിയുടെ കബറിങ്കലെ ധൂപത്തിലും ധ്യാനത്തിലും കൂടി ആർജ്ജിച്ചെടുത്ത ഇരട്ടിപുണ്യം കൊണ്ട് സ്നേഹത്തിന്റെ, കരുണയുടെ, വിദ്യാവെളിച്ചത്തിന്റെ, വ്യക്തിബന്ധങ്ങളുടെ, മഹാസാമ്രാജ്യമാണ് സ്ഥാപിച്ചത്. അങ്ങനെ, താബോറിലെ ഏലിയാവിന് ഒരു ശിഷ്യൻ, ഏലിശായായി, ഒരു കുളിർകാറ്റായി വീശി മടങ്ങി.

## 2. ഭാരതഗുരുസാഗരത്തിൽ, ഒരു ഗുരു ശിഷ്യനോട്, 'ശിഷ്യാ നീയാണെൻ ഗുരു'

1991-ലെ വയലാർ അവാർഡു നേടിയ ഒ. വി. വിജയന്റെ "ഗുരുസാഗരം" എന്ന നോവലിൽ ഉപമന്യുവെന്ന ശിഷ്യനെക്കുറിച്ച് ഏതാണ്ടിങ്ങനെ ഒരു കഥ ചേർത്തിരിക്കുന്നു. പശു മേയ്ക്കാനായി ഗുരു ഉപമന്യുവിനെ അയച്ചു. പൈക്കളുമായി തിരിച്ചെത്തിയ ഉപമന്യുവിനോട് ഗുരു ചോദിച്ചു. എന്തു ഭക്ഷിച്ചുവെന്ന്. ഭിക്ഷയെടുത്ത് പൈദാഹം മാറ്റിയെന്ന് ശിഷ്യൻ പറഞ്ഞു. ഗുരു പറഞ്ഞു, ഗുരുവിന് നിവേദിക്കാതെ ഭിക്ഷയനുഭവിക്കാൻ നിനക്കവകാശമില്ല എന്ന്. പിറ്റേന്ന് പൈക്കളെ മേച്ചു തിരിച്ചുവന്ന ശിഷ്യൻ ഭിക്ഷ ഗുരുവിനെ ഏല്പിച്ചു. ഭിക്ഷ കഴിച്ചില്ലെങ്കിലും ക്ഷീണിക്കാതിരുന്ന ശിഷ്യനോട് ഗുരു ചോദിച്ചു, കാരണം. ശിഷ്യൻ പറഞ്ഞു, അങ്ങേയ്ക്ക് നിവേദിക്കാനായി ഭിക്ഷയെടുത്ത് കഴിഞ്ഞ് ഞാൻ വീണ്ടും ഭിക്ഷയെടുത്തു. അതു മാത്രം ഭക്ഷിച്ചു. ഗുരു പറഞ്ഞു; നീ ചെയ്തത് അവിവേകമായിപ്പോയി. ഗ്രാമവാസികളെ പട്ടിണിയാക്കിയിരിക്കും.' അടുത്ത നാളിലും ഉപമന്യു ക്ഷീണമേശാതെ തിരിച്ചെത്തിയപ്പോൾ ശിഷ്യനോട് ഗുരു കാരണം തിരക്കി. പശുക്കളുടെ പാലു കുടിച്ചു വിശപ്പുമാറ്റിയെന്നു പറഞ്ഞു. ഗുരു പറഞ്ഞു, പൈക്കുഞ്ഞുങ്ങളെ പട്ടിണിയാക്കിയിരിക്കും എന്ന്. അടുത്ത ദിവസങ്ങളിലും ഇങ്ങനെയോരോന്ന് ഗുരുവും ശിഷ്യനും തമ്മിൽ സംസാരിച്ചു. കുറെ ദിവസം കഴിഞ്ഞ്, പൈക്കളുമായി പോയ ശിഷ്യൻ തിരിച്ചെത്താതായപ്പോൾ, ഗുരു അവനെ തേടി കാട്ടിലലഞ്ഞു. ഗുരു പറഞ്ഞിരുന്ന വിലക്കുകൾ ഓരോന്നായി പാലിച്ച ശിഷ്യൻ എരുക്കിലതിന്ന് കാഴ്ച നശിച്ചു പൊട്ടക്കിണറ്റിൽ വീണുപോയിരുന്നു. ഗുരുവിന്റെ വിളികേട്ട് ശിഷ്യൻ പറഞ്ഞു. 'ഞാനിതാ' എന്ന്. ശിഷ്യനെ പൊക്കിയെടുത്തപ്പോൾ, ശിഷ്യന് കണ്ണ് കാണാം. പല്ലുകൾ സ്വർണ്ണ വർണ്ണമായി തിളങ്ങുകയും ചെയ്തു. കഥ മുഴുവൻ കേട്ട ഗുരുവിന് ശിഷ്യനു കാഴ്ചയും പല്ലിന്റെ സ്വർണ്ണവർണ്ണവും അശ്വിനി ദേവതകളുടെ സമ്മാനമാണെന്ന് മനസിലായി.

ഗുരുവിന് കൊടുക്കാതെ ഒരു ദാനവും താൻ ഭക്ഷിക്കില്ല എന്ന് നിർബന്ധം പിടിച്ചതിന്, അശ്വിനി ദേവതകൾ കൊടുത്ത സമ്മാനം. അപ്പോഴാണ് തന്റെ പല്ല് കാരിരുമ്പായിരിക്കുന്നതിന്റെ കഥയും ഗുരു ശിഷ്യനോട് പറഞ്ഞത്. പണ്ട് തന്റെ ഗുരു തന്നെ പരീക്ഷിച്ച പാതയിൽ, താനും ഉപമന്യുവിനെ പരീക്ഷിച്ചതു പറഞ്ഞിട്ട്, പക്ഷേ, അശ്വിനി ദേവതകളുടെ പരീക്ഷയിൽ താൻ വീണുപോയതു കൊണ്ടാണ് പല്ലുകൾ കറുത്തിരിക്കുന്നത് എന്ന് അനുസ്മരിച്ചു. എന്നിട്ട് ശിഷ്യനോട് പറഞ്ഞു: "ശിഷ്യാ, നീയാണെൻ ഗുരു."

പാമ്പാടി തിരുമേനിയേക്കാൾ വലിയ ആളായിരുന്നു യോഹന്നാൻ റമ്പാച്ചൻ എന്നു പറയാനാണ് ഈ കഥ ചേർത്തത് എന്ന് ആരും തെറ്റിധരിക്കരുത്. അങ്ങനെ പറയാൻ ആരും ധൈര്യപ്പെടുകയില്ല. അഥവാ ആരെങ്കിലും അങ്ങനെ പറഞ്ഞാൽ, വന്ദ്യ റമ്പാച്ചന്റെ ആത്മാവ് അവരോട് ക്ഷമിക്കയുമില്ല. എന്നാൽ, പാമ്പാടി തിരുമേനിയുടെ പ്രാർത്ഥനയാലും അനുഗ്രഹത്താലും, റമ്പാച്ചൻ വൻകാര്യങ്ങളെ നിവർത്തിച്ചതിന്റെ വഴി വെളിപ്പെടുത്തുന്ന ഒരു സത്യമുണ്ട്. ദൈവംതമ്പുരാൻ അത്ഭുതകരമായി എടുത്തുപയോഗിക്കാൻ മെത്രാപ്പോലീത്താ ആകണമെന്നില്ല. ഒരു സന്യാസി ആയാലും കുടുംബസ്ഥനായാലും അത്യാവശ്യ ആത്മ നൈർമ്മല്യമുണ്ടെങ്കിൽ, മെത്രാപ്പോലീത്തായെക്കാളും മന്ത്രിയെക്കാളും കാര്യങ്ങൾ ചെയ്യാം, സ്നേഹം കൊയ്തെടുക്കാം. അതിന്റെ തെളിവായിരുന്നു 2008 സെപ്തംബർ 17-നു, പാമ്പാടിയുടെ ചരിത്രത്തിൽ കണ്ടിട്ടില്ലാത്ത ജനാവലിയുടെ സാന്നിധ്യത്തിൽ അഭിവന്ദ്യ റമ്പാച്ചന്റെ ഭൗതികശരീരം സംസ്കരിക്കപ്പെട്ടത്.

ആ ജീവിതത്തിന്റെ സ്മരണ, വീണ്ടും ഒരു കുളിർകാറ്റുപോലെ.

**- ഫാ. ഡോ. ജേക്കബ് കുര്യൻ**



# 10

# റമ്പാച്ചനെ അടുത്തു നിന്നു കണ്ടപ്പോൾ

*(മൂന്നു ദശാബ്ദക്കാലമായി കോട്ടയം ഭദ്രാസന ഓഫീസ് സെക്രട്ടറി യായി കാര്യക്ഷമതയോടെ പ്രവർത്തിക്കുന്ന ജയിംസ് വറുഗീസിന്റെ ചുവടെ ചേർക്കുന്ന സാക്ഷ്യം അതുല്യം. ഈ ഭദ്രാസനത്തിലെ എല്ലാ വൈദികരുടെയും നാമവും നാളും നീളവും നന്മകളും ഉറക്കത്തിലും പറ യത്തക്കവിധം നാക്കിൻതുമ്പത്ത് വച്ചിട്ടുള്ള ആളാണ് ജയിംസ്.)*

റമ്പാച്ചനും ഞാനും തമ്മിലുള്ള ബന്ധം എനിക്കു ഓർമ്മവച്ച നാൾ മുതലുള്ളതാണ്. അന്നുമുതൽ ഈ ബന്ധം വളർന്നുകൊണ്ടിരുന്നു. കുട്ടി ക്കാലത്തുതന്നെ ഞാൻ ദയറാചാപ്പലിലാണ് വി. കുർബ്ബാനയ്ക്ക് പോയി രുന്നത്. വളരെചുരുക്കമായിട്ട് മാത്രമാണ് ഇടവകപ്പള്ളിയിൽ സംബന്ധിച്ച് വന്നത്. അതുകൊണ്ട് ചെറുപ്പകാലത്തുതന്നെ പാമ്പാടി ദയറായുമായി കൂടുതൽ പരിചയപ്പെടുവാൻ സാധിച്ചു. പാമ്പാടി തിരുമേനി രോഗബാ ധിതനായ കാലത്ത് ഞാൻ പ്രൈമറിക്ലാസ്സിൽ പഠിക്കുകയായിരുന്നു. അന്ന് എല്ലാ ദിവസവും കൂട്ടുകാരുമായി ദയറായിൽ പോകും. തിരുമേനി കാലം ചെയ്ത ദിവസവും, അദ്ദേഹത്തിന്റെ കബറടക്ക ചടങ്ങുകളും ഇന്നും മന സ്സിൽ മായാതെ തെളിഞ്ഞു നിൽക്കുന്നു.

ഹൈസ്കൂൾ പഠന കാലഘട്ടം മുതൽ ദയറായിലെ മിക്ക പരിപാടിക ളിലും പങ്കെടുത്തിരുന്നു. പാമ്പാടിയിലേയും മീനടത്തേയും എന്നേക്കാൾ പ്രായം കൂടുതലുള്ളവരും കുറഞ്ഞവരും ദയറായിൽ ഉണ്ടാകും.

പാമ്പാടി തിരുമേനി കാലം ചെയ്ത ശേഷം പാറേട്ട് മാർ ഈവാനി യോസ് തിരുമേനി പാമ്പാടിയിൽ താമസത്തിന് വന്നപ്പോഴും എന്റെ ഈ ബന്ധം ശക്തിപ്പെട്ടുകൊണ്ടിരുന്നു. ആ കാലഘട്ടത്തിൽ പാറേട്ട് തിരുമേ നിയുടെ വ്യക്തിപരമായ ആവശ്യങ്ങൾക്ക് റമ്പാച്ചൻ മുഖേന തിരുമേനി എന്നെ പറഞ്ഞയയ്ക്കുമായിരുന്നു. ആ ബന്ധമാണ് കോളജ് വിദ്യാഭ്യാ സത്തിന് ശേഷം മെത്രാസന ഓഫീസിൽ എനിക്കു ജോലി ലഭിക്കാനുള്ള കാരണം.

റമ്പാച്ചൻ അച്ചനായിരിക്കുന്ന കാലം മുതൽ അദ്ദേഹത്തോടൊപ്പം ധാരാളം യാത്ര ചെയ്തിട്ടുണ്ട്. ദീർഘയാത്രകളിൽ അതിരാവിലെ പോയി രാത്രിയിൽ തിരിച്ചുവരും. ഈ യാത്രകൾ എല്ലാം പാമ്പാടി തിരുമേനിയു മായോ, പാമ്പാടി ദയറായുമായോ ബന്ധപ്പെട്ടിരുന്നവരുടെ വീടുകളിലെ

മരണമോ, രോഗമോ, വിവാഹമോ തുടങ്ങിയ പരിപാടികളുമായിട്ടനുബ ന്ധിച്ചായിരിക്കും. അവരെ കാണുവാൻ പോകുമ്പോൾ അവർ പാമ്പാടി തിരുമേനിയ്ക്കോ, ദയറായ്ക്കോ ചെയ്ത ഉപകാരങ്ങൾ റമ്പാച്ചൻ ഓർക്കു കയും അത് ഞങ്ങളോട് പറയുകയും ചെയ്യും. ഓരോ വീട്ടിലും പോകു മ്പോൾ ആ ബന്ധം നന്ദിയോടെ സ്മരിക്കും. ദയറായുടെ ആരംഭകാലം മുതൽ ഇന്നയോളം ദയറായ്ക്കു വേണ്ടി സഹായിച്ചവർ, കൂലിവേലക്കാർ, സാധാരണക്കാർ മുതൽ സാമ്പത്തികശേഷിയുള്ളവർ തുടങ്ങിയവരുടെ വീടുകളിൽ റമ്പാച്ചൻ പോയി പ്രാർത്ഥിക്കും. ചില മരണവീടുകളിൽ രാത്രി സമയത്ത് കിലോമീറ്ററോളം കുന്നും കുഴിയും കയറി ഇറങ്ങിച്ചെന്ന് പ്രാർ ത്ഥിക്കുമായിരുന്നു. ആ കുടുംബം പാമ്പാടി തിരുമേനിക്ക് ചെയ്ത ഉപ കാരമാണ് അദ്ദേഹത്തെ ഇതിന് പ്രേരിപ്പിച്ചിരുന്നത്. അങ്ങനെ പാമ്പാടി, പുതുപ്പള്ളി, മീനടം, വാഴൂർ കരകളിൽ റമ്പാച്ചന് കടപ്പാടുള്ള ഒട്ടധികം വീടുകൾ ഉണ്ടായിരുന്നു.

പാമ്പാടി തിരുമേനിയുടെ ഗുരുവും ദയറായ്ക്ക് സ്ഥലം തന്ന മഹാനു മായ മഠത്തിൽ സി. ജി. രാമൻപിള്ളയുടെ (മഠത്തിൽ ആശാന്റെ) കുടും ബവുമായി റമ്പാച്ചൻ ബന്ധപ്പെട്ടിരുന്നു. മഠത്തിൽ തറവാട്ടിലെ ഓരോരു ത്തരേയും റമ്പാച്ചൻ ബഹുമാനപുരസ്സരം മാത്രമേ കണ്ടിരുന്നുള്ളൂ. അവ രുടെ തലമുറകളിലെ എല്ലാവരെയും റമ്പാച്ചന് അറിയാമായിരുന്നു. അവ രുടെ നിസ്സാര കുടുംബപ്രശ്നങ്ങൾ പോലും അവർ റമ്പാച്ചനുമായി പങ്കു വയ്ക്കും.

പാമ്പാടി തിരുമേനി തനിക്ക് ഉപകാരം ചെയ്തവരെപ്പറ്റി എപ്പോഴും സംസാരിക്കുമായിരുന്നു. തന്റെ കാലശേഷവും അവരെ കരുതണമെന്നും അവരോട് നന്ദിയുള്ളവരായിരിക്കണമെന്നും റമ്പാച്ചനോട് പറഞ്ഞിരുന്നു. ആ കാര്യം റമ്പാച്ചൻ പ്രത്യേകം ശ്രദ്ധിച്ചു പ്രവർത്തിച്ചു. കുന്നംകുളംകാ രെപ്പറ്റി റമ്പാച്ചന് പ്രത്യേക കരുതലുണ്ടായിരുന്നു. പൊട്ടൻ വല്യപ്പന്റെയും പാമ്പാടി തിരുമേനിയുടെ മാതാപിതാക്കളുടെയും ശ്രാദ്ധവും റമ്പാച്ചൻ ദയറായിൽ കുടുംബക്കാരുമായി ചേർന്ന് ഭംഗിയായി ആചരിച്ചു വന്നി രുന്നു. റമ്പാച്ചന് ഉപകാരം ചെയ്തവരെയും റമ്പാച്ചൻ സ്മരിക്കുമായി രുന്നു. അതിന്റെ സജീവ സാക്ഷികളാണ് പാമ്പാടി എം. ജി. എം. അഭയ ഭവനും ബാലഭവനും, പാറേട്ട് മാർ ഈവാനിയോസ് ഐ. ടി. സി., ബി. എം. എം. ഹയർ സെക്കണ്ടറി സ്കൂൾ, പുതുപ്പള്ളി പാറേട്ട് മാർ ഈവാ നിയോസ് ഹോസ്പിറ്റൽ തുടങ്ങിയ പ്രശസ്ത സ്ഥാപനങ്ങൾ.

മുൻ മുഖ്യമന്ത്രി ഉമ്മൻചാണ്ടി തുടങ്ങിയ പ്രമുഖ വ്യക്തികളോടും മനോരമ തുടങ്ങിയ പ്രശസ്ത സ്ഥാപനങ്ങളോടും റമ്പാച്ചനുള്ള വലിയ കടപ്പാട് എനിക്ക് നേരിട്ടറിയാം. മദ്യവർജന പ്രസ്ഥാനത്തിനു വേണ്ടി


**പി. സി. ചെറിയാൻ**

അഹോരാത്രം കഷ്ടപ്പെട്ട ബഹു. പാറയ്ക്കൽ കുറിയാക്കോസ് അച്ചന്റെ സ്മരണ നിലനിർത്തുവാൻ റമ്പാച്ചൻ മുൻകൈ എടുത്ത് അദ്ദേഹത്തിന്റെ ഓർമ്മദിവസം പ്രത്യേക പരിപാടികൾ ക്രമീകരിച്ചു വന്നു (ഇക്കൊല്ലത്തെ പാറയ്ക്കലച്ചൻ അവാർഡ് റമ്പാച്ചനാണ് കിട്ടിയത്). തിരുമേനി കാലം ചെയ്തപ്പോൾ താറുമാറായി കിടന്ന ദയറാ റോഡുകളെ ഇന്നത്തെ നിലയിൽ ആക്കുവാൻ ശ്രമിച്ച എൻജിനീയർ കൊച്ചുണ്ണി, പാമ്പാടി തിരുമേനി കാലം ചെയ്ത സമയത്ത് സഹായം തന്ന പടിഞ്ഞാറേക്കര പി. സി. ചെറിയാൻ, റമ്പാച്ചന്റെ വൈദിക പട്ടം സംബന്ധിച്ച ചിലവുകൾ വഹിച്ച കോട്ടയത്തെ ഹോട്ടൽ അംബാസഡർ ഉടമ എ. സി. ജേക്കബ്, ഇ. വി. കെ. കുന്നംകുളം, തിരുമേനിയുടെ വിശ്വസ്തനായിരുന്ന കന്നുകുഴിയിൽ ബേബി മുതലായവർക്കുവേണ്ടി അവരുടെ ഓർമ്മദിവസം മറക്കാതെ ദയറാചാപ്പലിൽ വി. കുർബ്ബാന അർപ്പിക്കുന്നതിൽ റമ്പാച്ചൻ ഉത്സാഹിച്ചിരുന്നു. അന്ന് ദയറായ്ക്ക് ഇന്നത്തെപ്പോലെ വരുമാനമാർഗ്ഗങ്ങൾ ഇല്ലായിരുന്നു. ആ പ്രയാസ കാലഘട്ടം റമ്പാച്ചൻ എന്നും ഓർക്കുമായിരുന്നു.

ഉപകാരം ലഭിച്ചവർ നന്ദികേട് കാണിച്ചാൽ റമ്പാച്ചൻ അവരോട് ഒരു പരിഭവവും പ്രകടിപ്പിക്കുകയില്ല. ആരെങ്കിലും വിമർശിക്കുന്നുണ്ടെങ്കിൽ അവർ ഏതെങ്കിലും വിധത്തിൽ റമ്പാച്ചനോട് കടപ്പെട്ടിരിക്കുന്നവർ ആയിരിക്കുമെന്ന് റമ്പാച്ചനറിയാമായിരുന്നു. അതേസമയം റമ്പാച്ചൻ അവരെ സ്നേഹിക്കും. കൂടാതെ വിമർശിച്ചിട്ടുള്ളവർ പിന്നീട് സത്യാവസ്ഥ മനസ്സിലാക്കി തെറ്റു തിരുത്തി റമ്പാച്ചന്റെ ഉറ്റമിത്രങ്ങളാകുകയാണ് ചെയ്തിട്ടുള്ളത്.

എന്നാൽ സഭയ്ക്കും, ദയറായ്ക്കും ഉപകാരം ചെയ്തിരുന്നവരെ അനാവശ്യമായി പരിഹസിക്കുന്നത് റമ്പാച്ചന് കുണ്ഠിതമുണ്ടാക്കിയിട്ടുണ്ട്. “നന്ദി” റമ്പാച്ചന്റെ ഒരു ബലഹീനതയായി ചിലർ തെറ്റിദ്ധരിച്ചുവന്നു. നന്ദികേട് ഒരു കുറ്റകൃത്യമായി റമ്പാച്ചൻ കരുതിയിരുന്നു. തന്നെ ഇത്രത്തോളം വലുതാക്കിയത് പ. പാമ്പാടി തിരുമേനിയുടെ അനുഗ്രഹത്താലും പ്രാർത്ഥനയാലുമാണെന്ന് റമ്പാച്ചൻ ഉറച്ചു വിശ്വസിച്ചിരുന്നു. അത് പറയുന്നത് ഒരു അഭിമാനമായി എന്നും റമ്പാച്ചൻ കരുതിയിരുന്നു. ഏത് സ്ഥലത്ത് ചെന്നാലും പാമ്പാടി തിരുമേനിയുടെ മഹത്വമാണ് അദ്ദേഹം ആദ്യം അറിയിച്ചിരുന്നത്. പാമ്പാടി തിരുമേനിയെപ്പറ്റി ശരിയ്ക്കും അറിയാത്ത ചിലർ ഈ തലമുറയിൽ വടക്കും തെക്കുമുള്ള പ്രദേശങ്ങളിലുണ്ടെന്ന് മനസ്സിലാക്കി ‘പാമ്പാടി തിരുമേനിയുടെ പവിത്രസ്മൃതി’ എന്ന പേരിൽ തിരുവ

നന്തപുരം, എറണാകുളം, നിലമ്പൂർ എന്നീ സ്ഥലങ്ങളിൽ സെമിനാറും വൻ സമ്മേളനങ്ങളും നടത്തി. ആ മീറ്റിംഗുകൾ വളരെ അനുഗ്രഹപ്രദമാക്കുവാൻ റമ്പാച്ചന് സാധിച്ചു. തിരുവനന്തപുരം സമ്മേളനത്തിൽ അന്നു മുഖ്യമന്ത്രിയായിരുന്ന ഉമ്മൻചാണ്ടിയും സുകുമാർ അഴീക്കോടും എറണാകുളം യോഗത്തിൽ പി. സി. അലക്സാണ്ടർ എം. പി. യും നിലമ്പൂർ സമ്മേളനത്തിൽ ഗാന്ധിജി സർവ്വകലാശാല മുൻ വൈസ് ചാൻസിലർ ഡോ. സിറിയക് തോമസുമായിരുന്നു മുഖ്യപ്രഭാഷണങ്ങൾ നടത്തിയത്. ഇതിന്റെ എല്ലാം പിന്നിലുള്ള പ്രേരണ പ. പാമ്പാടി തിരുമേനിയോടുള്ള റമ്പാച്ചന്റെ നന്ദിയും സ്നേഹവുമാണ്.

പ്രസന്നവദനനായി എപ്പോഴും ഓടിനടക്കുന്ന റമ്പാച്ചന് രണ്ടു വർഷം മുമ്പുവരെ പ്രത്യേകിച്ച് അസുഖങ്ങൾ ഒന്നും ഇല്ലായിരുന്നു. മധുരം നല്ലതുപോലെ ഉപയോഗിച്ചിരുന്നുവെങ്കിലും പ്രമേഹം ഇല്ലായിരുന്നു. പനി വന്നാൽപ്പോലും മരുന്നു കഴിക്കാതെ ഓടി നടക്കുമായിരുന്നു. പുതുപ്പള്ളി പാറേട്ട് മാർ ഈവാനിയോസ് ആശുപത്രിയിലെ ഡോക്ടർ ജോയിയെ അത്യാവശ്യം വന്നാൽ കാണും. അദ്ദേഹത്തിന്റെ ചികിത്സയിൽ സംതൃപ്തനുമായിരുന്നു. രണ്ടു വർഷം മുമ്പ് തുടർച്ചയായി ചുമയും പ്രഷറും ഉണ്ടായതുകൊണ്ട് ഡോ. ജോയിയുടെ കൂടെ ഒരു കാർഡിയോളജിസ്റ്റിനെ കാണുകയുണ്ടായി. പരിശോധനയിൽ റമ്പാച്ചന് ഒരു ഹാർട്ട് അറ്റാക്ക് കഴിഞ്ഞതാണെന്നും, പേശികൾ ബലഹീനമായതിനാൽ യാത്രയും, ടെൻഷൻ ഉണ്ടാക്കുന്ന ഉത്തരവാദിത്തങ്ങളിൽ നിന്ന് ഒഴിവാകണമെന്നും പറയുകയും മരുന്ന് കൊടുക്കുകയും ചെയ്തു. എന്നാൽ തനിക്ക് ധാരാളം ഉത്തരവാദിത്വങ്ങളും കാര്യങ്ങളും ചെയ്തുതീർക്കാൻ ഉള്ളതിനാൽ യാത്ര ആവശ്യമാണെന്ന് റമ്പാച്ചൻ പറഞ്ഞു. ചില അസ്വസ്ഥതകൾ തോന്നിയതിനാൽ മരുന്ന് കഴിച്ചുമില്ല. കൂടാതെ തന്റെ പ്രവർത്തനങ്ങൾക്ക് സമയം കിട്ടുന്നില്ലായെന്ന് തോന്നുമാറ് മീറ്റിംഗുകളും, സമ്മേളനങ്ങളുമായി കേരളം മുഴുവൻ രാവും പകലുമില്ലാതെ ഓടി നടക്കുകയായിരുന്നു. അനാഥ, അശരണപ്രവർത്തനത്തിനും, മദ്യവർജനപ്രസ്ഥാനത്തിനും വേണ്ടിയാണ് അവസാനവർഷങ്ങളിൽ റമ്പാച്ചൻ കൂടുതൽ സമയവും ചെലവഴിച്ചിരുന്നത്. റമ്പാച്ചന്റെ അസുഖവിവരം അറിഞ്ഞ് പല്ലാട്ട് വറുഗീസച്ചൻ (എറണാകുളം) റമ്പാച്ചനെ പ്രശസ്ത കാർഡിയോളജിസ്റ്റ് ഡോ. എ. കെ. ഏബ്രഹാമിനെയും, ഡോ. ജോർജ് തോമസിനെയും കാണിച്ചു. അവർ മുമ്പ് പറഞ്ഞ കാര്യങ്ങൾ സ്ഥിരീകരിക്കുകയും മരുന്ന് മാറ്റി കൊടുക്കുകയും ചെയ്തു. മരുന്ന് കഴിച്ചിരുന്ന റമ്പാച്ചൻ എറണാകുളത്ത് ചെല്ലുമ്പോൾ കാർഡിയോളജിസ്റ്റിനെ കണ്ടുകൊണ്ടുമിരുന്നു. ഇടയ്ക്കിടയ്ക്ക് ജോയി ഡോക്ടറെയും കാണും. ഒരു വർഷം മുമ്പു വെരിക്കോസ് സംബന്ധമായി കാലിന് വേദനയും നീരും ഉണ്ടായതിനാൽ ഡോ. ജോയിയെ കാണുകയും

പ്രോഗ്രാമുകൾ ഒഴിവാക്കി മൂന്ന് ദിവസം അവിടെ കിടക്കുകയും ചെയ്തു. ഈ സമയത്തെ പരിശോധനയിൽ ക്രിയാറ്റിനിൽ വലിയ വ്യത്യാസം ഉള്ള തായി കണ്ടു. 12 വർഷം മുമ്പ് കിഡ്നിയിലെ കല്ലിന്റെ പ്രശ്നം രണ്ടു പ്രാവശ്യം ഉണ്ടായി. അത് കാര്യമാക്കാതെ റമ്പാച്ചൻ നടന്നിരുന്നു. തുടർന്ന് വറുഗീസ് അച്ചന്റെ സുഹൃത്തായിരുന്ന ലേക്കുഷോർ ഹോസ്പിറ്റലിലെ ചീഫ് നെഫ്രറോളജിസ്റ്റ് ഡോ. ജോർജി കെ. നൈനാനെ കണ്ടു. അദ്ദേഹ ത്തിന്റെ ചികിത്സയിൽ രോഗം വളരെ ഭേദപ്പെട്ടു. അതിന് മരുന്ന് കഴിച്ചു കൊണ്ടിരിക്കുകയായിരുന്നു.

തന്നെ സ്നേഹിക്കുന്ന ഒരു വലിയ ജനവിഭാഗമുണ്ടെന്ന് മനസ്സിലാ ക്കിയിരുന്ന റമ്പാച്ചൻ തന്റെ രോഗവിവരങ്ങൾ അവർക്ക് ഒക്കെ പ്രയാസ മുണ്ടാക്കുമെന്ന് കരുതി രഹസ്യമായി സൂക്ഷിച്ചു. തന്റെ വ്യക്തിപരമായ ആവശ്യങ്ങൾക്ക് മറ്റ് ആളുകൾ കഷ്ടപ്പെടുന്നതിൽ റമ്പാച്ചന് തീരെ താല്പര്യമില്ലായിരുന്നു. ആരെയും കഷ്ടപ്പെടുത്താതെ അവസാനം വരെ കബറിങ്കൽ ധൂപം വച്ചു കഴിയണമെന്നായിരുന്നു റമ്പാച്ചന്റെ ആഗ്രഹം. ഈ കാര്യങ്ങൾ അദ്ദേഹം പല വേദികളിലും പറയുമായിരുന്നു. അതു പോലെ തന്നെ സംഭവിക്കുകയും ചെയ്തു.

പാമ്പാടി തിരുമേനിയെ കബറടക്കിയ പാമ്പാടി ദയറാ ചാപ്പലിൽ തന്നെ അന്ത്യവിശ്രമം കൊള്ളുന്ന റമ്പാച്ചന്റെ ആകസ്മിക വിയോഗം വ്യക്തിപ രമായി ദുഃഖകരമാണെങ്കിലും ജന സഹസ്രങ്ങൾ സംബന്ധിച്ച സംസ്കാര ശുശ്രൂഷയും ദൈവസന്നിധാനത്തിലേക്കുള്ള രാജകീയ പ്രവേശനവും ലഭി ച്ചതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു. റമ്പാച്ചാ, അങ്ങ് എന്നും ഞങ്ങ ളുടെ സ്മരണയിൽ മരിക്കാതെ നിലകൊള്ളും.



**ജയിംസ് വർഗീസ്**

# 11

# സിദ്ധികളുടെ വിളനിലം

കെ. ജി. കോളജിന്റെ പ്രഥമ പ്രിൻസിപ്പലായിരുന്ന പ്രൊഫ. റ്റൈറ്റസ് വർക്കി റമ്പാച്ചനെ എങ്ങനെ കാണുന്നു എന്നു നോക്കാം:

ദൈവിക ചൈതന്യം തെളിഞ്ഞു തിളങ്ങിയിരുന്ന പാമ്പാടി തിരുമേനിയുടെ കൂടെയുള്ള ദീർഘകാല ജീവിതം, പാമ്പാടിയിലെ യോഹന്നാൻ റമ്പാച്ചനെ അനിതര സാധാരണമായ അനേകം സിദ്ധികളുടെയും അനുഗ്രഹങ്ങളുടെയും ഉടമയാക്കിത്തീർത്തു. പാമ്പാടി കോളജിലെ പ്രിൻസിപ്പലായി നിയമനം ലഭിച്ചതിനെ തുടർന്നാണ്, എനിക്ക് അദ്ദേഹത്തെ കൂടുതൽ അടുത്ത് അറിയുന്നതിനും പഠിക്കുന്നതിനും അവസരം ലഭിച്ചത്.

പാമ്പാടിത്തിരുമേനിയുടെ നാമത്തിലുള്ള കോളജിലെ പ്രിൻസിപ്പലായി തെരഞ്ഞെടുത്ത വിവരം അറിഞ്ഞ്, എന്നെ കാണാനെത്തിയ അന്നത്തെ യോഹന്നാനച്ചനിലും അദ്ദേഹത്തിന്റെ സംസാരത്തിലും എന്തെന്നില്ലാത്ത ഒരു സംതൃപ്തിയും അവാച്യമായ ഒരാനന്ദവും എനിക്ക് ദർശിക്കാൻ കഴിഞ്ഞു. അദ്ദേഹവുമായുള്ള അടുപ്പവും യോജിപ്പും അന്നുമുതൽ ഇന്നുവരെ അനുസ്യൂതം തുടരുന്നതിൽ ഞങ്ങൾ സന്തുഷ്ടരാണ്. കോളജ് കൺസ്ട്രക്ഷൻ കമ്മറ്റിയുടെ ആദ്യയോഗത്തിൽ സംബന്ധിക്കുന്നതിനാണ്, കൊടുവത്ത് കെ. ജോർജ്ജ് വക്കീലിനൊപ്പം, ഞാനാദ്യമായി പാമ്പാടിയിലെത്തുന്നത്. നാനാജാതി മതസ്ഥരായ തദ്ദേശവാസികൾ സന്നിഹിതരായിരുന്ന ആ യോഗത്തിൽ ഉത്തമതീരുമാനങ്ങൾ കൈക്കൊള്ളുന്നതിനും, മോഹഭംഗങ്ങളുടെ മാറാലകളെ നീക്കം ചെയ്ത് ഭിന്നസ്വരങ്ങളെ തന്മയത്വമായി നേരിട്ട് ഏകാഭിപ്രായങ്ങളാക്കി മാറ്റുന്നതിനും യോഹന്നാനച്ചൻ കാണിച്ച ലളിതവിനീത ഭാവങ്ങളും പക്വമായ അഭിപ്രായ പ്രകടനങ്ങളും ആദരത്തോടെ ഞാൻ നോക്കി കണ്ടു.

പൊത്തൻപുറത്തെ ഐ. ടി. സി. കെട്ടിടത്തിന്റെ മൂന്നാംനിലയിൽ രണ്ടു ക്ലാസ്സുകളിൽ വിദ്യാർത്ഥികളുമായി ആരംഭമിട്ട കുറിയാക്കോസ് ഗ്രിഗോറിയോസ് കോളജിൽ നിത്യേന എത്തി, അതിന്റെ എല്ലാക്കാര്യങ്ങളും നോക്കി നടത്തുന്നതിൽ യോഹന്നാനച്ചൻ പ്രത്യേക ഉത്സാഹം കാട്ടിയിരുന്നു. വീടിനടുത്തുള്ള ബസേലിയസ് കോളജിലെ സൗകര്യപ്രദമായ ജോലി വിട്ട് വിജനമായ പൊത്തൻപുറം കുന്നിൽ തീരെ ചെറിയ ഒരു സ്ഥാപനത്തിലേക്കുള്ള മാറ്റത്തെ മനസ്സുകൊണ്ട് അംഗീകരിക്കാൻ എനിക്കു കുറെയേറെ ബുദ്ധിമുട്ടേണ്ടിവന്നു. നിത്യേനയെന്നോണം അസന്തുഷ്ടി ഉളവാക്കുന്ന ബസുയാത്ര, പലപ്പോഴും നടന്ന് പൊത്തൻ

പുറം കുന്നു കയറി കോളജിലെത്തുന്നതിലുള്ള പ്രയാസങ്ങൾ എല്ലാം മറന്ന് സന്തുഷ്ടിയോടെ ഓടിനടന്ന് കാര്യങ്ങൾ ചെയ്യാൻ എന്നെ പ്രേരിപ്പിച്ചത്, ഈ വന്ദ്യ പുരോഹിതനിൽ ഞാൻ കണ്ട പിതൃതുല്യമായ സ്നേഹവും കരുതലും പ്രവർത്തനശൈലിയിൽ അദ്ദേഹത്തിന്റെ തനതായ ആർജവത്വവും ഉത്സാഹവുമാണ്.

കെ. ജി. കോളജിന്റെ വളർച്ചപോലെ തന്നെ പാമ്പാടി ദയറായോടു ബന്ധപ്പെട്ട് ഇന്ന് പ്രവർത്തിക്കുന്ന എല്ലാ പ്രസ്ഥാനങ്ങളുടെയും സ്ഥാപനത്തിനും വളർച്ചയ്ക്കും റമ്പാച്ചൻ ഒരു പോലെ സമയവും സൗകര്യവും സൻമനസ്സും നൽകിയിരുന്നു. വിവിധതലങ്ങളിലുള്ള അനേകം ആളുകളെ കണ്ടെത്തി, സ്വാധീനിച്ച്, അവർക്കെല്ലാം സ്നേഹബഹുമാനാദരവുകൾ നൽകി ഒപ്പം കൂട്ടി പ്രവർത്തിക്കുവാനുള്ള റമ്പാച്ചന്റെ കഴിവ് ദൈവദാനമായി കാണാനേ കഴിയൂ.

എനിക്ക്, ഒരു പിതൃതുല്യമായ വാത്സല്യവും കരുതലും അദ്ദേഹം നൽകിയിരുന്നു. ഒരു മുതിർന്ന സഹോദരനെപ്പോലെ, എന്നിലെ കഴിവുകളെ കണ്ടറിഞ്ഞ് രൂപപ്പെടുത്തുന്നതിനും, പലതരം മേഖലകളുമായി ബന്ധപ്പെടുത്തുന്നതിനും, വിവധതലങ്ങളിലുള്ള പ്രമുഖരായ ആളുകളുമായി പരിചയപ്പെടുത്തുന്നതിനും റമ്പാച്ചൻ ഉത്സാഹം കാട്ടിയിരുന്നു.

കോളജിന്റെ ഭരണകാര്യങ്ങളുമായി ബന്ധപ്പെട്ടുള്ള ദീർഘയാത്രകളിൽ, സഭാസംബന്ധമായ അനേകം കാര്യങ്ങളും പിതാക്കന്മാരുമായുള്ള തന്റെ ബന്ധങ്ങളിലൂടെ ലഭ്യമായ ജീവിതാനുഭവങ്ങളും അദ്ദേഹം എന്നോടു പറയുമായിരുന്നു. കോളജിന്റെ ഭരണകാര്യങ്ങളുമായി ബന്ധപ്പെട്ട് സർക്കാർ-യൂണിവേഴ്സിറ്റിതലങ്ങളിലെ പ്രമുഖരെയൊക്കെ കാണുമ്പോഴും ഇടപെടുമ്പോഴും, റമ്പാച്ചന്റെ അസാധാരണ ആകർഷകത്വമുള്ള വ്യക്തിത്വവും പെരുമാറ്റവും, അവരെയൊക്കെ തന്നിലേക്ക് ആകർഷിക്കുവാനും, തീരുമാനങ്ങൾ അനുകൂലമായി എടുപ്പിക്കാനും സഹായകമായിട്ടുണ്ട്.

പാമ്പാടി കോളജിന്റെ ആവശ്യത്തിനു ഫണ്ടു സംഭരിക്കുന്നതിലേക്കായി റമ്പാച്ചനോടൊപ്പം ഒരു ഗൾഫ് യാത്ര നടത്തുന്നതിനുള്ള ഭാഗ്യം എനിക്കുണ്ടായി. ദുബായി, അബുദാബി, റാസൽഖൈമാ തുടങ്ങിയ സ്ഥലങ്ങളിലെ പള്ളികളും നമ്മുടെ ആളുകളുടെ ഭവനങ്ങളും സന്ദർശിച്ചപ്പോഴൊക്കെ റമ്പാച്ചന്റെ രൂപഭംഗിയും, വ്യക്തിപ്രഭാവവും മധുരമായ സംഭാഷണശൈലിയും കുടുംബങ്ങളിലെ വിവിധ പ്രായക്കാരെ ഒരു പോലെ സ്വാധീനിച്ചിരുന്നു. ആ യാത്രയിൽ പല സ്ഥലങ്ങളിൽ നിന്നുള്ള വിവിധ പ്രായത്തിലുള്ള ആളുകളോടും, ഇടപെടാനും, സംസാരിക്കുവാനും റമ്പാച്ചൻ കാണിച്ച ഉത്സാഹം അവരുടെയൊക്കെ ഹൃദയം കീഴടക്കാനും

മുക്തകണ്ഠം പ്രശംസ ആർജ്ജിക്കുവാനും കാരണമായിട്ടുണ്ട്.

തന്നെ പുത്രതുല്യം സ്നേഹിച്ച എല്ലാ പിതാക്കന്മാരുടെയും ഓർമ്മ പൊത്തൻപുറം ദയറാക്കു ചുറ്റും സ്ഥിരമായി നില നിൽക്കത്തക്കവിധം അവരുടെയെല്ലാം നാമത്തിൽ സ്ഥാപനങ്ങൾ സ്ഥാപിച്ചു. പാമ്പാടി തിരുമേനിയുടെ നാമത്തിൽ കെ. ജി. കോളജ്, പാറേട്ടെ തിരുമേനിയുടെ ഓർമ്മയ്ക്കായി ഐ. ടി. സി., വട്ടക്കുന്നേൽ ബാവായുടെ നാമത്തിൽ ബി. എം. എം. സ്കൂൾ ഇവയെല്ലാം ഒന്നാംകിട സ്ഥാപനങ്ങളായി വളർത്തിയെടുക്കാൻ റമ്പാച്ചന് സാധിച്ചു.

വട്ടക്കുന്നേൽ ബാവായ്ക്ക് റമ്പാച്ചനോടുള്ള കരുതലും, സ്നേഹവും, തിരുമേനിയോട് റമ്പാച്ചൻ കാണിച്ചിരുന്ന സ്നേഹബഹുമാനാദരങ്ങളും പലപ്പോഴും എന്നെ അദ്ഭുതപ്പെടുത്തിയിരുന്നു. തന്റെ അനന്യസാധാരണമായ വ്യക്തിപ്രഭാവത്തിലൂടെ റമ്പാച്ചൻ വട്ടക്കുന്നേൽ ബാവായെ സ്വാധീനിച്ച് ഹൃദയം കവർന്നെടുക്കുകയായിരുന്നു. സ്നേഹപ്രകടനങ്ങളിൽ പുറമെ വളരെ പിശുക്കുകാട്ടിയിരുന്ന ബാവാ തിരുമേനി റമ്പാച്ചനോട് ഇടപെടുമ്പോൾ വ്യത്യസ്തനായിത്തീരുന്നത് ഞാൻ നേരിട്ട് കണ്ടിട്ടുണ്ട്. “തന്നെ റമ്പാച്ചനാക്കിയാൽ തനിക്ക് കുറെക്കൂടി കാര്യക്ഷമമായി പ്രവർത്തിക്കാനാകും” എന്ന് തിരുമേനി കൂടെക്കൂടെ പറയുമായിരുന്നു. റബൂസോ നൽകാൻ തീരുമാനമെടുത്തതും, തീയതി നിശ്ചയിച്ചതും ചടങ്ങ് ഗംഭീരമാക്കി നടത്തിക്കൊടുത്തതും ബാവാ തിരുമേനിതന്നെയായിരുന്നു. “ഈ സന്യാസിക്ക് നല്ല കാര്യങ്ങൾ തുടർന്നും സ്വതന്ത്രമായി നിർവഹിക്കുന്നതിന് നാം അനുവദിച്ചിരിക്കുന്നു” എന്ന് സമ്മേളനത്തിൽ പ്രഖ്യാപിക്കുകയും ചെയ്തു.

വളരെ ലളിതമായ വാക്കുകളിലൂടെയും അത്യാകർഷകമായ ശരീരഭാഷയിലൂടെയും ആവശ്യരസങ്ങളും ഭാവങ്ങളും മുഖത്ത് പ്രകടമാക്കിയും റമ്പാച്ചൻ ആശയവിനിമയം നടത്തുന്നത് ഞാൻ നോക്കി നിന്ന് രസിക്കാറുണ്ട്. അനേകം പ്രതിസന്ധികളേയും ശത്രുക്കളേയും, ദൈവാശ്രയത്തിലൂടെയും വിനീത ഭാവാദികളിലൂടെയും നേരിട്ട് മറികടക്കുവാൻ റമ്പാച്ചന് കഴിഞ്ഞിട്ടുണ്ട്. തന്നെ സംശയത്തോടെ വീക്ഷിച്ച് അകന്നു നിന്നിരുന്ന പല പ്രമുഖ വ്യക്തികളേയും സ്നേഹബഹുമാനാദരങ്ങളിലൂടെ സ്വാധീനിച്ച് അവരുടെ ഏറ്റം പ്രിയങ്കരനായി മാറുവാൻ റമ്പാച്ചന് സാധിച്ചിട്ടുണ്ട്.

പരിമിതികളെക്കുറിച്ച് നല്ല ബോധ്യമുണ്ടായിരുന്ന റമ്പാച്ചൻ ഒരു ശുഭാപ്തി വിശ്വാസിയായി ജീവിച്ചു. ദയറായോടു ബന്ധപ്പെട്ട എല്ലാ പ്രസ്ഥാനങ്ങൾക്കും പറ്റിയ ആളുകളെ കണ്ടുപിടിച്ച്, അവരെ ഉപയോഗപ്പെടുത്തുന്നതിന് റമ്പാച്ചന് ഒരു പ്രത്യേക കഴിവുണ്ടായിരുന്നു.

അഭയഭവൻ പ്രവർത്തനങ്ങളിലെ തന്റെ പരിചയവും പാടവവും

സംസ്ഥാന തലത്തിലെ ഓർഫനേജ് പ്രവർത്തനങ്ങളിൽ പ്രവേശിക്കാനും, സംസ്ഥാനതല പ്രവർത്തന നേതൃത്വത്തിൽ എത്തുവാനും റമ്പാച്ചനെ സഹായിച്ചു. സർക്കാർതല കമ്മിറ്റികളിലും മറ്റും അദ്ദേഹം പൊതുസമ്മത നായി പല പ്രാവശ്യം തെരഞ്ഞെടുക്കപ്പെട്ടിട്ടുണ്ട്. കേരളത്തിലെ ഓർഫ നേജ് പ്രവർത്തനങ്ങൾക്ക് സർക്കാർ തലത്തിൽ ലഭിക്കേണ്ട അംഗീകാര ങ്ങളും സഹായങ്ങളും ലഭ്യമാക്കുവാൻ റമ്പാച്ചൻ കിണഞ്ഞു ശ്രമിച്ചി ട്ടുള്ളത് ഏവർക്കും അറിവുള്ളതാണ്.

മദ്യവർജ്ജന മേഖലയിലേക്ക് മറ്റു സഭകൾക്കും പ്രസ്ഥാനങ്ങൾക്കു മൊപ്പം ഓർത്തഡോക്സ് സഭയും കൂട്ടായ്മകാട്ടുന്നത് റമ്പാച്ചന്റെ കൂടി പ്രവർത്തനഫലമാണ്. മറ്റു സഭകളുമായും, അതിലെ നേതാക്കളുമായും പിതാക്കന്മാരുമായും റമ്പാച്ചൻ ബന്ധപ്പെടുകയും, സഹകരിച്ച് പല മേഖ ലകളിലും പ്രവർത്തിക്കുകയും ചെയ്തു. എയിഡ്സ് രോഗികളുടെ രോഗംബാധിക്കാത്ത കുഞ്ഞുങ്ങളെ പാർപ്പിക്കുന്നതിനും പിരചരിക്കുന്ന തിനുമായി ഒരു നല്ല സ്ഥാപനം ഈദൃശ ബന്ധത്തിലൂടെ റമ്പാച്ചൻ സ്ഥാപിച്ചു.

കുറെയൊക്കെ തെറ്റിദ്ധരിക്കപ്പെട്ട ഒരു വ്യക്തിത്വത്തിന്റെ ഉടമ കൂടിയാ ണദ്ദേഹം. 'കായ്ക്കുന്ന മാവിനാണല്ലോ കൂടുതൽ ഏറ് കിട്ടുന്നത്.' അദ്ദേഹ ത്തിന്റെ വ്യക്തിബന്ധങ്ങൾ ഇഷ്ടപ്പെടാത്ത ചിലരും അദ്ദേഹത്തെ എതിർ ത്തിരുന്നു. പ്രതീക്ഷിക്കാത്ത തലങ്ങളിലേക്കുള്ള അദ്ദേഹത്തിന്റെ വളർ ച്ചയെ പലരിലും അസൂയ വളർത്തിയിട്ടുണ്ട്. ചെയ്യാത്ത കുറ്റത്തിന് ശിക്ഷി ക്കപ്പെടുവാനും, അറിയാത്ത കാര്യങ്ങൾക്ക് പരാതി കേൾക്കാനും അദ്ദേ ഹത്തിന് ഇടയായിട്ടുണ്ട്.

ഇവിടെയൊക്കെ അടിപതറാതെ ദൈവാശ്രയത്തോടെ, താൻ സ്നേ ഹിച്ച പിതാക്കന്മാരുടെ കബറിടത്തിൽ നിന്ന് ശക്തിയാർജ്ജിച്ച്, റമ്പാച്ചൻ മരണം വരെ തലയുയർത്തി മുന്നോട്ടുപോയി.



# 12

# അനുകരണീയമായ മാതൃകകൾ

യോഹന്നാൻ റമ്പാച്ചനുമായി മൂന്നു ദശാബ്ദത്തോളം അടുത്തിടപെട്ടിട്ടുള്ള പ്രൊഫ. ഡോ. ഐസക് പാമ്പാടി സെപ്തംബർ 17-ലെ മംഗളത്തിൽ എഴുതിയ ലേഖനത്തിൽ ഇങ്ങനെ പറയുന്നു:

റമ്പാച്ചന്റെ സ്വഭാവത്തിലെ അനുകരണീയമായ ധാരാളം വൈശിഷ്ട്യങ്ങൾ നേരിട്ടറിയുവാനും ആയതിന്റെ ഗുണങ്ങൾ അനുഭവിക്കുവാനും കഴിഞ്ഞിട്ടുണ്ട്. മാർ കുറിയാക്കോസ് ദയറാ, ബി. എം. എം. സ്കൂൾ, അഭയഭവൻ, ബാലഭവൻ, കെ. ജി. കോളജ് എന്നീ സ്ഥാപനങ്ങളിലെ സാമ്പത്തിക ഇടപാടുകൾ ദിവസേന നടത്തുകയും അതാത് ദിവസം ഉറങ്ങുന്നതിന് മുമ്പായി വ്യക്തമായ കുറിപ്പ് എഴുതി സൂക്ഷിക്കുകയും ചെയ്തിരുന്നു. വളരെ ചെറിയ തുകയാണെങ്കിൽക്കൂടി കിട്ടുവാനുള്ളത് കണക്കു പറഞ്ഞ് വാങ്ങിക്കുവാനും കൊടുക്കുവാനുള്ളത് കൃത്യമായി നൽകുവാനും ശ്രദ്ധിച്ചിരുന്നു. പല അവസരങ്ങളിലും ദയറായിൽ നിന്ന് ജീവനക്കാർവശം കൊടുത്തുവിടുന്ന തുകയും കുറിപ്പും ലഭിക്കുവാൻ എനിക്ക് അവസരം ഉണ്ടായിട്ടുണ്ട്. സാമൂഹ്യ തിന്മകളെ എതിർക്കുവാനും ആയതിനുവേണ്ടി അഹോരാത്രം പ്രവർത്തിക്കുവാനും റമ്പാച്ചൻ ബദ്ധശ്രദ്ധനായിരുന്നു. മദ്യത്തിന്റെയും മയക്കുമരുന്നിന്റെയും ദൂഷ്യവശങ്ങളെ തന്റെ പ്രഭാഷണങ്ങളിലൊക്കെ ഉൾക്കൊള്ളിച്ചിരുന്നു. 1998-ൽ ഉണ്ടായ ഒരു സംഭവം അനുസ്മരിക്കട്ടെ. റമ്പാച്ചനും ടൈറ്റസ് വർക്കിസാറും വിദേശയാത്ര (റമ്പാച്ചന്റെ ആദ്യത്തെയും അവസാനത്തെയും വിദേശയാത്ര) കഴിഞ്ഞ് തിരിച്ചെത്തി. തിരുവനന്തപുരത്തു നിന്നു ഞങ്ങൾ സ്വീകരിച്ചു പാമ്പാടിയിലേക്ക് വരുകയായിരുന്നു. അടൂരിൽ ഒരു ബേക്കറിയിൽ കയറി റമ്പാച്ചൻ 'കൊക്കക്കോള' പാനീയം വാങ്ങി കുടിച്ചു. തുടർന്നുള്ള യാത്രയിൽ ഈ പാനീയത്തിന്റെ ദോഷത്തെക്കുറിച്ചും കുട്ടികൾ ആയതിന് അടിമയാകുന്നതിനെക്കുറിച്ചും ഞാൻ ഓർമ്മിപ്പിച്ചു. ആ യാത്രയിൽ വച്ച് തന്നെ മേലിൽ ഈ പാനീയം ഉപയോഗിക്കില്ല എന്നു റമ്പാച്ചൻ പ്രഖ്യാപിച്ചു. ജീവിതാവസാനം വരെ ആ തീരുമാനം മാറ്റമില്ലാതെ തുടർന്നു.

ആരാധനയിലും പ്രാർത്ഥനയിലും ഉണ്ടായിരുന്ന നിഷ്ഠ ആരെയും അത്ഭുതപ്പെടുത്തുംവിധമായിരുന്നു. നോമ്പുദിവസങ്ങളിൽ റമ്പാച്ചനോടൊപ്പം യാത്രചെയ്യുന്നവർക്ക് ആഹാരം വാങ്ങി നൽകുകയും സ്വയം ആഹാരം വർജിക്കുകയും ചെയ്യുന്നത് സാധാരണമായിരുന്നു. സാമുദാ

യിക നേതാക്കന്മാരോടൊപ്പം രാഷ്ട്രീയ നേതാക്കളുമായി ഊഷ്മളമായി നല്ല ബന്ധം പുലർത്തിയിരുന്നു.

കെ. വി. മാമ്മൻ സാറിന്റെ വാക്കുകൾ കടമെടുത്ത് ഈ ലഘു കുറിപ്പ് അവസാനിപ്പിക്കട്ടെ. 'സഭയുടെ വഴി ഭിന്നതയുടേതല്ലെന്നും ജനസേവന ത്തിന്റേതാണെന്നും റമ്പാച്ചൻ കരുതുന്നു. പ്രാർത്ഥന അനുഷ്ഠാനമ ല്ലെന്നും ജീവിതം പ്രാർത്ഥനയാകുകയാണ് വേണ്ടതെന്നും വിശ്വസിക്കു ന്നു. അപ്പോഴാണ് നിസഹായനും നിസാരനുമായ മനുഷ്യനിൽ ദൈവം പ്രവർത്തിക്കുന്നതും വലിയ കാര്യങ്ങൾക്ക് അവനെ നിമിത്തമാക്കുന്നതും'.



# 13

# അനുപമ പ്രകാശം

സാഹിത്യകാരിയായ മിസിസ് ചന്ദ്രകല ആർ. കമ്മത്ത് 'പാമ്പാടി ദയറാ ബുള്ളറ്റിനിൽ' വർഷങ്ങൾക്കു മുമ്പ് ഇങ്ങനെ കുറിച്ചു:

ഗുരു ഭക്തിയുടെയും ഈശ്വര ഭക്തിയുടെയും അത്യുത്തമമായ ഒരു നിറകുടവും ഉദാഹരണവുമാണ് പൊത്തൻ പുറമെന്ന നാമധേയത്തിൽ പ്രശസ്തി ആർജ്ജിച്ചു വരുന്ന തപോവനത്തിൽ കൂടി യാത്ര ചെയ്യുന്ന വർക്കും, അഭയം പ്രാപിക്കുന്നവർക്കും സ്നേഹസൗരഭ്യത്തോടുകൂടിയ ഒരു ദീപശിഖയായി പ്രശോഭിക്കുന്ന നമ്മുടെ എല്ലാവരുടെയും പ്രിയങ്കര നായ വെരി. റവ. പി. സി. യോഹന്നാൻ റമ്പാച്ചൻ.

വിശുദ്ധനായി പ്രഖ്യാപിക്കപ്പെട്ടിട്ടില്ലെങ്കിലും, ദുഃഖഭാരവുമേന്തി പാമ്പാടി തിരുമേനിയുടെ കബറിങ്കൽ വന്ന് കണ്ണീരോടു കൂടി പ്രാർത്ഥി ക്കുന്നവർക്ക് അവരുടെ ആഗ്രഹങ്ങൾ സഫലമായിട്ടുണ്ടെന്ന് ജനലക്ഷ ങ്ങൾ സാക്ഷ്യം വഹിച്ചുവരുന്നു.

തന്റെ മദ്ധ്യസ്ഥതയിൽ അഭയം തേടുന്ന ഏവർക്കും ജാതിമതഭേദ മെന്യേ അഭീഷ്ടകാര്യസിദ്ധിയും, ആശ്വാസവും നൽകി വരുന്ന ശക്തി യുടെ പ്രതീകമാണ് വിശുദ്ധനായി പ്രഖ്യാപിക്കപ്പെട്ടിട്ടുള്ള പരിശുദ്ധ പരു മല തിരുമേനി. ദൈവത്തിന് ജാതിമതഭേദമില്ലെന്നതുപോലെ പാമ്പാടി തിരുമേനിയും, പരുമല തിരുമേനിയും ശരണം തേടി എത്തുന്നവരുടെ ഇടയിൽ ജാതിമതമെന്ന കരിങ്കൽ കൊണ്ട് മതിൽ കെട്ടുകൾ ഉയർത്തി യിട്ടില്ല.

ഇരുവരുടെയും ഗുരുശിഷ്യബന്ധത്തിൽ ഒരു സാമ്യം ഉണ്ടായിരുന്നു. ആ സാമ്യം ഒരു പ്രത്യേകതയുമായിരുന്നു. രണ്ടു പേരുടേയും ഗുരുക്ക ന്മാർ ഹിന്ദുക്കളായിരുന്നു എന്നുള്ളതാണ് ഈ സാമ്യവും പ്രത്യേകത യും. ഗുരുവിനെ കൂടാതെ ഒരു വിദ്യയും കരസ്ഥമാക്കാൻ സാധിക്കുകയി ല്ലെന്നുള്ള സത്യമാണ് ഈ ദേവഋഷികൾ തങ്ങളുടെ ജീവിതത്തിലൂടെ ലോകത്തിന് വെളിപ്പെടുത്തിയിരിക്കുന്നത്.

ഗുരുഭക്തിയിൽ അടിയുറച്ചു വിശ്വസിച്ച് എള്ളോളം വ്യതിചലിക്കാതെ തന്റെ ഗുരുവിന്റെ പാദമുദ്രകളെ പിൻതുടർന്നുകൊണ്ടിരിക്കുന്ന വ്യക്തി യാണ് ബഹുമാനപ്പെട്ട യോഹന്നാൻ റമ്പാച്ചൻ. ഒരു യഥാർത്ഥ ശിഷ്യന്റെ ധനവും ബലവും ഗുരുഭക്തിയാണെന്ന് സ്വന്തം ജീവിതമാകുന്ന ദീപശി ഖയുടെ പ്രകാശത്തിൽ കൂടി ലോകത്തിന് വെളിപ്പെടുത്തിക്കൊണ്ടിരിക്കു കയാണ് റമ്പാച്ചൻ.

ഒരു കുടുംബത്തിന്റെ ചുമതല വഹിക്കാൻ ധനാഢ്യരും, വിദ്യാസമ്പന്നരും ഉന്നതകുലജാതരെന്ന് അഭിമാനിക്കുന്നവരും ഇന്ന് ഗത്യന്തരമില്ലാതെ ശ്വാസം മുട്ടിക്കഴിയുന്ന സമയത്താണ് മുനിവര്യനും, കാര്യക്ഷമതയുടെ പ്രതീകവുമായ റമ്പാച്ചൻ ഗുരുഭക്തിയുടെ ശക്തി കൊണ്ട് ഒരു വനത്തെ അക്ഷരാർത്ഥത്തിൽ തപോവനമാക്കി അഭയം തേടി വരുന്നവർക്ക് അഭയഭവനവും, താപസികൾക്ക് തപോവനവുമാക്കിയത്. താൻ തന്നെ ഈ തപോവനത്തിന്റെ താങ്ങും, തണലു, ദീപശിഖയുമായി തീരുകയെന്നത് ഗുരുഭക്തി , ഈശ്വരഭക്തി, തപോശക്തി, ത്യാഗം എന്നീ വിശിഷ്ടഗുണങ്ങളുടെ തെളിവാണെന്നുള്ളത് ഒരു നഗ്നസത്യം മാത്രമാണ്.

ഇന്ന് പൊത്തൻപുറത്ത് കടന്നു ചെല്ലുന്നവർ കാണുന്ന ദയറ, അതിമനോഹരമാണ്. ആശ്വാസത്തിന്റെ ഓളങ്ങളാൽ മനുഷ്യഹൃദയങ്ങളെ തഴുകിക്കൊണ്ടിരിക്കുന്നതുമായ ദയറായപ്പള്ളി, കബറുകൾ, സി. ബി. എസ്. സി.സ്കൂൾ, ഖ്യാദിയിലേക്ക് ഉയർന്നുകൊണ്ടിരിക്കുന്ന കെ. ജി. കോളജ്, ഐ. ടി. സി., പോസ്റ്റ് ഓഫീസ്, സ്ത്രീപുരുഷന്മാർക്കു വേണ്ടിയുള്ള പ്രത്യേക അഭയഭവൻ, ബാലഭവൻ, റബർ, വാഴതോട്ടങ്ങൾ, ജലവിതരണ – ജലസേചന സംവിധാനങ്ങൾ വരെ പൊത്തൻപുറത്തുണ്ട്.

അങ്ങനെ മണ്ണിനെയും, ഈ ലോകയാത്ര കഴിഞ്ഞ് മണ്ണിലേയ്ക്ക് മടങ്ങുന്ന മനുഷ്യനേയും സ്നേഹിക്കുന്നതിൽ ഉപരി പൊത്തൻപുറത്ത് അഭയം തേടിയിരിക്കുന്നവരുടെ നിത്യാവശ്യങ്ങൾക്ക് പുറമെ അവരുടെ അന്ത്യനിമിഷങ്ങളിൽ അത്യാവശ്യമായ സ്നേഹമെന്ന ഗംഗാജലവും, അന്ത്യവിശ്രമത്തിനുള്ള സ്ഥലവും, കരുതുന്നുണ്ടെന്നുള്ളതാണ് റമ്പാച്ചന്റെ സൽഗുണങ്ങളുടെ ഒരു സവിശേഷത.

മണ്ണിലെ കൃഷിയും മനുഷ്യസ്നേഹത്തിന്റെ കൃഷിയും ഒരേ സമയത്ത് ചെയ്തുവരുന്ന നല്ലൊരു മാതൃകാ കർഷകനാണ് യോഹന്നാൻ റമ്പാച്ചൻ. ആ നിലയ്ക്ക്, നിത്യവും അദ്ദേഹം ഈ സ്ഥാപനങ്ങളിലൂടെ ഒരു പ്രാവശ്യമെങ്കിലും പ്രദക്ഷിണം വെയ്ക്കാതിരിക്കില്ല. ഈ കാഴ്ചകൾ നമ്മുടെ കണ്ണുകൾക്ക് നൽകുന്നത് സാധാരണ ഇമ്പമാണ്. പക്ഷേ, ബഹുമനപ്പെട്ട റമ്പാച്ചൻ തന്റെ വിളഭൂമിയിലൂടെ നടന്ന് കൊയ്യുന്നത് ആത്മസന്തോഷമാണ്.

ഇതെഴുതുമ്പോൾ വർഷങ്ങൾക്കു മുമ്പ് പൊത്തൻപുറത്ത് അഭയഭവനിൽ മരണത്തെ പ്രതീക്ഷിച്ച് നാളുകൾ എണ്ണിക്കൊണ്ടിരുന്ന റോസമ്മ എന്ന കാൻസർ രോഗിയുടെ ഓർമ്മ മനസ്സിൽ ഓടിയെത്തുകയാണ്. നിത്യസന്ദർശനത്തിനെത്തിയ റമ്പാച്ചനോട് രോഗി ചോദിച്ചത് “അച്ചാ, യേശു എന്തുകൊണ്ടാണ് എന്നെ വിളിക്കാത്തത്?” പുഞ്ചിരി തൂകിക്കൊണ്ട് റമ്പാച്ചൻ രോഗിക്ക് നൽകിയ മറുപടി ശ്രദ്ധേയമാണ്. ‘നാം ഓരോ ശ്വാസോച്ഛ്വാസത്തിൽ കൂടി യേശുവിന്റെ സമീപത്തേക്ക് യാത്ര ചെയ്തുകൊണ്ടി

രിക്കുകയാണ്' എന്നതായിരുന്നു.

ഇത് എഴുതുമ്പോൾ എങ്ങനെ ഇതു മനസ്സിലാക്കി എന്ന് മാന്യവായ നക്കാർ ചിന്തിച്ചേക്കാം. പൊത്തൻപുറത്തെ അഭയഭവനിൽ ദീർഘകാലം സേവനം അനുഷ്ഠിച്ചിരുന്നതും ഇപ്പോൾ പുലിക്കുട്ടിശ്ശേരിയിലെ ' ഹന്നാ ഭവൻ' എന്ന വൃദ്ധഭവനത്തിന്റെ ചുമതല വഹിച്ചുവരുന്നതുമായ റവ. സിസ്റ്റർ യൂലിത്ത് S. I. C. യിൽ നിന്നാണ് ഈ വിവരം ഞാൻ മനസ്സിലാക്കിയത്. സ്വന്തം മകൾ മാർഗ്ഗമദ്ധ്യേ ഉപേക്ഷിച്ചു പോയ ഒരു മാതാവാണ് ഈ കാൻസർ രോഗി. ഈ മാതാവിനെ അവരുടെ അന്ത്യം വരെ ശുശ്രൂഷിക്കാനുള്ള ഭാഗ്യം ലഭിച്ചതിൽ താൻ എന്നെന്നും ദൈവത്തോട് കൃതാർത്ഥതയുള്ളവളാണെന്ന്, നിറകണ്ണുകളോടു കൂടി സിസ്റ്റർ യൂലിത്തി ഇന്നും സ്മരിക്കുന്നുണ്ടെന്നുള്ളത് കഴിഞ്ഞ 7 1/4 വർഷങ്ങളായി ഹന്നാ ഭവനിൽ അതേ ശുശ്രൂഷയിൽ കഴിഞ്ഞുവന്ന എനിക്കറിയാം. നമ്മുടെ ഓരോരുത്തരുടേയും അവസ്ഥ ഇതല്ലേ? ഈ രോഗിക്ക് നല്കിയ ആശ്വാസവാക്കുകളിൽ കൂടി ബഹുമാനപ്പെട്ട റമ്പാച്ചൻ ഈ ലോകജീവിതത്തിന്റെ നശ്വരതയെക്കുറിച്ച് നമ്മെയും ബോധവാന്മാരാക്കുകയാണെന്ന് ഓർക്കാം.

ഇനി ബഹുമാനപ്പെട്ട റമ്പാച്ചന്റെ കർമ്മമേഖലയിലേക്ക് നമുക്കൊന്ന് എത്തിനോക്കാം. പൊത്തൻപുറത്തെ നിരവധി സ്ഥാപനങ്ങളുടെ ഭാരമേറിയ ചുമതലകൾക്ക് പുറമെ, പള്ളിയിലെ തിരുക്കർമ്മങ്ങൾ, വിവാഹകൂദാശ നിർവഹണം, ആദ്ധ്യാത്മിക സംഘടനാവാർഷികയോഗങ്ങൾ, ധനശേഖരണം, മദ്യവർജ്ജന പ്രസ്ഥാനസമ്മേളനങ്ങൾ, സഭാ - ഭദ്രാസന കേന്ദ്രസന്ദർശനങ്ങൾ, അനാഥഭവനങ്ങളുടെ സംസ്ഥാനഭരണഭാഗിത്വം, കെട്ടിട നിർമ്മാണച്ചുമതല, രോഗികളെയും, മരിച്ചവരേയും സന്ദർശിച്ച് പ്രാർത്ഥിക്കുക ഇവയെല്ലാം വിശ്രമമില്ലാത്ത സഞ്ചാരങ്ങളിൽ കൂടിയുള്ള തിരക്കിട്ട പരിപാടികളാണല്ലോ. ഈ യാത്രകൾ വാഹനങ്ങളിലായിരുന്നാലും, ചന്ദനമുട്ടിപോലെ തേഞ്ഞുമാറുന്നത് ജീവിതവും, ശരീരവുമാണെന്ന് നമുക്കോർക്കാം.

ധ്യാനം, ഉപവാസം, പ്രാർത്ഥന, പ്രസംഗം, ശുശ്രൂഷ എന്നീ പാതകളിൽ കൂടി മനുഷ്യനന്മയ്ക്കുവേണ്ടി ഭഗീരഥപ്രയത്നം ചെയ്തുകൊണ്ടിരിക്കുന്ന റമ്പാച്ചൻ തന്റെ ഗുരുനാഥനായ പാമ്പാടി തിരുമേനിയുടെ മധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട് നിസ്വാർത്ഥമായി പരോപകാരാർത്ഥം ജീവതയാത്ര തുടരുകയാണ്. വിമർശനങ്ങളും എതിർപ്പുകളും ഇല്ലാതില്ല. പക്ഷേ, ഇവയൊന്നും കൂസാതെ പതിതരുടെ ഉന്നമനത്തിനു വേണ്ടിയുള്ള സേവനത്തിൽ അദ്ദേഹം തൽപരനായി കഴിയുകയാണ്.

തന്നെ സ്നേഹിച്ച്, ലാളിച്ച്, ഉപദേശിച്ച്, വാത്സല്യത്തോടെ വളർത്തിയെടുത്ത ഗുരുവിന്റെ പിന്നിൽ നിഴൽ പോലെ അനുഗമിച്ച്, അദ്ദേഹത്തിന്റെ അന്ത്യനാളുകളിൽ സമീപത്തിരുന്ന് ഭക്ത്യാദരവോടും, സമയക്ലിപ്തത

യോടും യഥോചിതം ശുശ്രൂഷിച്ച് അനുഗ്രഹം കരസ്ഥമാക്കാൻ ഭാഗ്യം ലഭിച്ച മഹാധന്യനാണ് റമ്പാച്ചൻ. ഇത് ദൈവനിശ്ചയമല്ലേ?

പൊത്തൻപുറത്തു നിന്ന് അനുസ്യൂതം പ്രവഹിച്ചുകൊണ്ടിരിക്കുന്ന ധർമ്മധാര വറ്റാൻ അനുവദിക്കരുതെന്നും, സ്നേഹം, അനുകമ്പ, ആശ്വാസം, കാരുണ്യം, ഇവ പൊത്തൻ പുറത്തുനിന്നു നിലയ്ക്കാതെ ഒഴുകി. ആ പൂർണ്ണാശ്രമത്തിന്റെ പാവനത പാലിക്കപ്പെടണമെന്നും ജാതി മതഭേദമെന്യെ എല്ലാ മനുഷ്യർക്കും പ്രയോജനപ്പെടുന്ന ഒരു സ്ഥാപന മുണ്ടാക്കി മാതൃകാപരമായി അതു നടത്തുകയും വേണമെന്നുമുള്ള പാമ്പാടി തിരുമേനിയുടെ ആഗ്രഹം നിറവേറ്റിക്കാണാൻ രാപ്പകൽ പ്രയ ത്നിച്ചുവരുകയാണ് റമ്പാച്ചൻ.

ദയറാപ്പള്ളിക്കകത്ത് ഒരു ചെറു പൈതലിനെപ്പോലെ റമ്പാച്ചൻ കുമ്പിട്ട് നമസ്കരിക്കുന്നത് കണ്ടപ്പോൾ സന്തോഷത്താൽ മതിമറന്ന് കണ്ണീരോടു കുടി ഈയുള്ളവൾ ദൈവത്തെ സ്തുതിച്ചു. കാരണം –ഗുരുഭക്തിയും ദൈവഭക്തിയുമാണല്ലോ ആ കാൽമുട്ടുകൾക്ക് ശക്തിനല്കിക്കൊണ്ടിരി ക്കുന്നത്. റമ്പാച്ചന്റെ സ്നേഹത്തിന്റെ തണലിലും പ്രകാശത്തിലും കൂടി ജീവിതയാത്ര തുടരുന്ന നമുക്ക് ഓരോരുത്തർക്കും പാമ്പാടി തിരുമേനി യോടും റമ്പാച്ചനോടും കടപ്പാടില്ലേ?

റമ്പാച്ചനെ മറ്റുള്ളവർക്ക് വേണ്ടിയുള്ള ഒരു ദീപശിഖയാക്കിത്തീർത്ത അതേ വിശ്വ ശിൽപിയാണ് നമ്മെയും സൃഷ്ടിച്ചിരിക്കുന്നത്. എന്തുകൊണ്ട് നമുക്ക് ലോകനന്മയ്ക്കു വേണ്ടിയുള്ള തിരിനാളങ്ങളായി പ്രശോഭിക്കാൻ സാധിക്കുന്നില്ലായെന്നു നാം സ്വയം ആത്മശോധന ചെയ്യേണ്ട സമയമാ ണിത്.

പൂർവ്വാശ്രമത്തിൽ യോഹന്നാച്ചൻ എന്ന നാമധേയത്താൽ അറിയ പ്പെട്ടിരുന്ന ചെറുബാലൻ പിൽക്കാലത്തു പാമ്പുകൾ ആടുകയും, വാന മ്പാടികൾ പാടുകയും ചെയ്തുവന്ന പൊത്തൻപുറം മലമേൽ കയറിവന്ന് ദിവ്യപുരുഷനായ പാമ്പാടി തിരുമേനിയുടെ അരുമ ശിഷ്യനാകുമെന്നും, ജീവിതാന്ധകാരത്തിൽ ഉഴലുന്നവർക്ക് ഒരു കെടാവിളക്കായി തീരുമെന്നും ദൈവമൊഴികെ മറ്റാരും അറിഞ്ഞിരിക്കുമെന്ന് തോന്നുന്നില്ല.

ദൈവഭക്തിയെ ജീവതത്തിലെ ആധാരമായി ജീവിച്ചുവന്ന കുടുംബ ത്തിലെ 5 ആൺമക്കളിൽ നാലാമത്തെ പുത്രനാണ് യോഹന്നാച്ചൻ. വിശുദ്ധ വേദപുസ്തകത്തിലെ യോഹന്നാൻ സ്നാപകന്റെ ജനനത്തീയ തിയായ ജൂൺ 24 ആണ് റമ്പാച്ചന്റെയും ജനനത്തീയതി. അദ്ഭുതപ്പെടാ നൊന്നുമില്ല. ഇരുവരും ദൈവത്തിന്റെ ഭക്തശിരോമണികളാണല്ലോ.

പൊത്തൻപുറത്തുള്ള പള്ളിയിൽ ശുശ്രൂഷ കാണാനും, ശുശ്രൂഷയിൽ സംബന്ധിക്കാനും എത്തിയ ഈ ബാലനാണ് കാലത്തിന്റെ ഗതിയിൽ

അഭിവന്ദ്യ തിരുമേനിയുടെ അരുമ ശിഷ്യനായി രൂപാന്തരപ്പെട്ട്, തിരുമേനിയുടെ അന്ത്യനാളുകളിൽ മുഴുവൻ സമയവും, അടുത്തിരുന്ന് അന്ത്യശ്വാസം ശരീരത്തിൽ നിന് വേർപെടുന്നതുവരെ ശുശ്രൂഷിച്ചതെന്ന് എല്ലാവർക്കും അറിയാവുന്ന ഒരു സത്യമാണു. ഇതു വളരെ അപൂർവ്വം ചിലർക്ക് മാത്രം ലഭിച്ചുവരുന്ന ഒരു മഹാഭാഗ്യവുമാണ്. ഗുരുഭക്തിയെന്ന ദക്ഷിണയിൽ കൂടി റമ്പാച്ചൻ കൈവരിച്ച അനുഗ്രഹത്തിന്റെ തെളിവാണ് ഇന്നു നാം കാണുന്ന പൊത്തൻപുറമെന്ന കൊടുമുടിയിലെ വൻ വികസനങ്ങൾ.

ഈ ശരീരം പരോകാരാർത്ഥം എന്ന് മഹാന്മാർ ചെയ്തു കാണിച്ചതുപോലെ ഏവർക്കും ഒരുപോലെ പ്രകാശം നൽകുന്ന സൂര്യന്റെ രശ്മികൾ കഷ്ടപ്പെടുന്നവർക്കും ദുഃഖിതർക്കും, അനാഥർക്കും വേണ്ടിയാണല്ലോ. റമ്പാച്ചൻ തേഞ്ഞുമാറുന്നതുപോലെ നാമും, ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായി ത്രികരണശുദ്ധിയോടുകൂടി ക്രിയാത്മകമായി നമ്മുടെ ജീവിതം ഭഗവത് തൃപ്പാദങ്ങളിൽ അർപ്പിക്കുന്നതായിരിക്കും തിരുമേനിക്ക് നൽകാവുന്ന ഏറ്റവുംവലിയ ഉപഹാരം. മൺകൂനകളെ സുവർണ്ണഖനികളാക്കി മാറ്റാൻ കഴിവുള്ള അതേ ദൈവമാണ് മണ്ണിൽ നിന്ന് നമ്മെയും സൃഷ്ടിച്ചത്. നരജന്മം വിഫലമായി തീരാതെ സഫലമാക്കിത്തരുന്നതിനായി നമ്മെത്തന്നെ ആ തൃപ്പാദങ്ങളിൽ അർപ്പിക്കാം. അപേക്ഷിക്കുന്നവരെ ഒരിക്കലും ഉപേക്ഷിക്കാത്തവനാണല്ലോ ദൈവം.

ജനനമെന്ന മൂന്നക്ഷരങ്ങളിൽ തുടങ്ങുന്ന നമ്മുടെ പ്രയാണം വീണ്ടും സർവശക്തനിലേക്കാണെന്ന് റമ്പാച്ചൻ രോഗിയോട് പറഞ്ഞത് നമുക്ക് സ്മരിക്കാം. ഓരോ ശ്വാസോച്ഛ്വാസത്തിൽ കൂടി നാം യേശുദേവന്റെ സമീപത്തേക്കു യാത്ര ചെയ്തുകൊണ്ടിരിക്കുകയാണെന്നുള്ള സത്യം മനസ്സിലാക്കുന്നത് തന്നെയാണ് ജന്മസാഫല്യം.

ഇതോടൊപ്പം കർമ്മരഥത്തിൽ കൂടി അതിവേഗത്തിൽ പ്രയാണം ചെയ്തുകൊണ്ടിരിക്കുന്ന നമ്മുടെ പ്രിയങ്കരനായ റമ്പാച്ചനു വേണ്ടി ദൈവഹിതത്തിനൊത്ത ഒരു പിൻതലമുറ വളർന്നുവന്ന് പൊത്തൻപുറത്തിന് ഒരനുഗ്രഹവും, ദൈവത്തിന് പ്രസാദകരവും, പാമ്പാടി തിരുമേനിക്ക് സന്തോഷകരവും, ലോകത്തിന് പ്രയോജനകരവും തദ്വാരാ തിരുമേനിയുടെ അരുമശിഷ്യനായ റമ്പാച്ചന് ആശ്വാസവും ലഭിക്കുന്നതിനായി തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ച് പ്രാർത്ഥിക്കുകയും ചെയ്തു കൊണ്ട് ഈ ലേഖനം അവസാനിപ്പിക്കുന്നു.



# 14

# കർമ്മനിരതൻ

ബസ്സേലിയോസ് കോളജ് പ്രിൻസിപ്പൽ പ്രൊഫ. ജേക്കബ് കുര്യൻ ഓണാട്ട് എഴുതുന്നു:

നന്നേ ചെറുപ്പത്തിൽ പരിശുദ്ധ പാമ്പാടി തിരുമേനിയുടെ ശിഷ്യനായി പാമ്പാടി മാർ കുറിയാക്കോസ് ദയറായിലെത്തിയ അദ്ദേഹം ശെമ്മാശ്ശനും, വൈദികനും, റമ്പാനുമൊക്കെയായി മലങ്കരസഭയ്ക്കും സമൂഹത്തിനും ചെയ്തിട്ടുള്ള സേവനങ്ങൾ അമൂല്യമാണ്. പരമഭക്തനായിരുന്ന പാമ്പാടി തിരുമേനിയുടെ ജീവിതവിശുദ്ധിയും സഹജീവികളോടുള്ള കാരുണ്യവുമൊക്കെ നേരിട്ട് കണ്ടറിഞ്ഞ് ആ പാതയിൽ 73 വർഷം ജീവിക്കാൻ കഴിഞ്ഞതുതന്നെ അസുലഭമായ ഒരു സൗഭാഗ്യമാണ്. തന്റെ പ്രിയ ഗുരു കടന്നുപോയിട്ട് 43 വർഷങ്ങൾ കഴിഞ്ഞെങ്കിലും ഇന്നും കബറിടത്തിലെ വിളക്ക് കെടാതെ സൂക്ഷിച്ചും കൃത്യമായി പ്രാർത്ഥനകളും ധൂപാർപ്പണവുമൊക്കെ നടത്തിയും സഭാശുശ്രൂഷ തുടർന്നുവരുന്ന യോഹന്നാൻ റമ്പാച്ചൻ അപൂർവ്വമായൊരു മാതൃകയാണ്.

1934 ജൂൺ 24-ാം തീയതിയാണ് അദ്ദേഹം ഭൂജാതനായത്. പാമ്പാടി പോരാളൂർ പുത്തൻപുരയിൽ കുര്യൻ ചാണ്ടി – അന്ന ദമ്പതികളുടെ 4-ാമത്തെ മകനാണ്. പാമ്പാടി പറച്ചാമുണ്ടി ബ്രദർ മിഷൻ സ്കൂളിലായിരുന്നു 4-ാം ക്ലാസ്സ് വരെയുള്ള പ്രൈമറി വിദ്യാഭ്യാസം. തുടർന്ന് ആലാമ്പള്ളി ഗവൺമെന്റ് മിഡിൽ സ്കൂളിലും, പാമ്പാടി എം. ജി. എം. ഹൈസ്കൂളിലുമായി എസ്. എസ്. എൽ. സി. വരെയുള്ള വിദ്യാഭ്യാസം പൂർത്തീകരിച്ചു. പിന്നീട് പാമ്പാടി തിരുമേനിയുടെ ശിഷ്യനായി മാർ കുറിയാക്കോസ് ദയറായിലെത്തിയ യോഹന്നാൻ കാലക്രമത്തിൽ അദ്ദേഹത്തിന്റെ സെക്രട്ടറിയും സന്തതസഹചാരിയുമൊക്കെ ആയിത്തീർന്നത് ചരിത്രത്തിന്റെ ഭാഗമാണ്. 1954 സെപ്റ്റംബർ 4-ന് അദ്ദേഹം ശെമ്മാശുപട്ടം സ്വീകരിച്ചു. 1957 ജനുവരി 26-ന് കശ്ശീശ്ശാ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു. പരിശുദ്ധ പാമ്പാടി തിരുമേനി അവസാനമായി നടത്തിയ പട്ടംകൊട ശുശ്രൂഷ ഇതായിരുന്നു എന്നതും പ്രസ്താവ്യമാണ്. ഭാഗ്യസ്മരണാർഹനായ ബസേലിയോസ് മാർതോമാ മാത്യൂസ് പ്രഥമൻ ബാവാ അദ്ദേഹത്തിന് 1983 മാർച്ച് 19-ന് റമ്പാൻ സ്ഥാനവും നൽകി. 2008 സെപ്റ്റംബർ 12 വരെ മലങ്കര ഓർത്തഡോക്സ് സഭയിലെ ഏറ്റവും പേരും പെരുമയുമുള്ള റമ്പാനായി അദ്ദേഹം സഭാശുശ്രൂഷ തുടർന്നു.

അശരണരോടും പാവപ്പെട്ടവരോടും പാമ്പാടി തിരുമേനിക്കുണ്ടായിരുന്ന കരുതലിന്റേയും സ്നേഹത്തിന്റെയും പ്രതീകമായിട്ടാണ് തിരുമേനി കാലം ചെയ്തതിനുശേഷം ദയറായോടനുബന്ധിച്ച് എം. ജി. എം. അഭയഭവനും മാർ ഗ്രിഗോറിയോസ് ബാലഭവനും ആരംഭിച്ചത്. ഇവയുടെ പ്രധാന ചുമതലക്കാരനെന്ന നിലയിൽ അനാഥമന്ദിരങ്ങളുടെയും ധർമ്മസ്ഥാപനങ്ങളുടെയും നടത്തിപ്പുകാരെ സംഘടിപ്പിച്ച് ഒരു സംസ്ഥാന അസോസിയേഷൻ രൂപവൽക്കരിക്കുന്നതിൽ അദ്ദേഹം മുൻകൈയെടുത്തു. ഇന്ന് കേരളത്തിലെ ഓർഫനേജ് അസോസിയേഷന്റെ സംസ്ഥാന പ്രസിഡന്റായി പ്രവർത്തിച്ചു വരുന്നു. കൂടാതെ ഓർഫനേജ് കൺട്രോൾ ബോർഡിലേയും പ്രമുഖ അംഗമായി പ്രവർത്തിക്കുന്നുണ്ട്. അനാഥാലയങ്ങളിലേയും ധർമ്മസ്ഥാപനങ്ങളിലേയും അന്തേവാസികളായ കുട്ടികൾക്കും മറ്റുമായി ഓർഫനേജ് ഫെസ്റ്റ് എന്ന പേരിൽ ജില്ലാ തലത്തിലും, സംസ്ഥാന തലത്തിലുമൊക്കെ മത്സരങ്ങളും മറ്റും നടത്തുവാൻ അദ്ദേഹം നൽകിയ നേതൃത്വം പ്രശംസനീയമാണ്.

റമ്പാച്ചന്റെ മറ്റൊരു സുപ്രധാന പ്രവർത്തനം മദ്യത്തിനും മയക്കുമരുന്നിനുമെതിരെയുള്ള സഹനസമരമാണ്. മനുഷ്യനെ കുറ്റകൃത്യങ്ങളിലേക്കും മറ്റും തള്ളിവിടുന്ന മദ്യപാനം ഏറ്റവും വലിയ ഒരു സാമൂഹിക വിപത്തായി കരുതുന്ന റമ്പാച്ചൻ മദ്യഷാപ്പുകൾക്കെതിരെയും, മാറി മാറി വരുന്ന സർക്കാരുകൾ അനുവർത്തിച്ചുപോരുന്ന മദ്യനയത്തിനെതിരെയുമൊക്കെ സത്യാഗ്രഹങ്ങളും മറ്റ് പ്രതിഷേധ പരിപാടികളും നടത്തിവന്നു. സഭാപിതാക്കന്മാരും മറ്റ് സാമൂഹ്യ - സാംസ്കാരിക നേതാക്കന്മാരുമൊക്കെ ഇത്തരം സഹനസമരങ്ങളിൽ പങ്കുചേർന്നു.

വിദ്യാഭ്യാസരംഗത്തും റമ്പാച്ചൻ മികച്ച സംഭാവനകൾ നൽകിയിട്ടുണ്ട്. തന്റെ ഗുരുവായിരുന്ന പാമ്പാടി തിരുമേനിയുടെ ധന്യനാമത്തിൽ അദ്ദേഹത്തിന്റെ കബറിടത്തിൽ നിന്ന് ഒന്നര കിലോമീറ്റർ അകലെ കുറിയാക്കോസ് ഗ്രീഗോറിയോസ് കോളജ് 1981-ൽ യാഥാർത്ഥ്യമായപ്പോൾ അതിന്റെ പ്രധാന കെട്ടുപണിക്കാരൻ റമ്പാച്ചൻ ആയിരുന്നു. ഭാഗ്യസ്മരണാർഹനായ ബസേലിയോസ് മാർതോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ പേരിൽ പൊത്തൻപുറത്ത് ആരംഭിച്ച ബി. എം. എം. സ്കൂളിന്റെ പ്രധാന അമരക്കാരനും റമ്പാച്ചൻ തന്നെ. ഈ രണ്ട് വിദ്യാഭ്യാസ സ്ഥാപനങ്ങളും അച്ചടക്കത്തിനും മികച്ച റിസൽട്ടിനും ഏറെ പ്രശസ്തമാണല്ലോ. എല്ലാ ദിവസവും ഈ സ്ഥാപനങ്ങളിൽ ഓടിയെത്തി എല്ലാ നിർമ്മാണ പ്രവർത്തനങ്ങൾക്കും മറ്റും നേതൃത്വം നൽകുവാനും റമ്പാച്ചൻ സമയം കണ്ടെത്തി.

എച്ച്. ഐ. വി. - എയ്ഡ്സ് ബാധിതരുടെ മക്കൾക്കായി കെ. ജി. കോളജിന്റെ തൊട്ടടുത്ത് 'ആശാ കിരൺ' എന്ന സ്ഥാപനത്തിന് തുടക്ക

മിടുമ്പോൾ റമ്പാച്ചന് പ്രായം 70 കടന്നിരുന്നു. പാമ്പാടി തിരുമേനിയുടെ മദ്ധ്യസ്ഥതകൊണ്ട് ഏറെ നന്മ ജീവിതത്തിൽ ലഭിച്ച ഒരു സ്ത്രീ ഉപഹാരമായി റമ്പാച്ചനു നൽകിയ രണ്ടര ലക്ഷം രൂപയായിരുന്നു ആശാ കിരണിന്റെ തുടക്കത്തിലെ മൂലധനം. ഇന്ന് ഒരു കോടിയിലധികം രൂപാ ആസ്തിയുള്ള ഒരു മികച്ച ധർമ്മസ്ഥാപനമായി ആശാ കിരൺ വളർന്നു കഴിഞ്ഞിരിക്കുന്നു. എച്ച്. ഐ. വി. ബാധിതരായ കുറെ കുഞ്ഞുങ്ങളും അവരുടെ അമ്മമാരും കന്യാസ്ത്രീകളുടെയും മറ്റും മേൽനോട്ടത്തിൽ മികച്ച ചികിൽസയും ഭക്ഷണവുമൊക്കെ ലഭിച്ച് 'ആശാ കിരണിൽ' താമസിച്ചു വരുന്നു. നാകോയുടെയും കേരള സംസ്ഥാന എയ്ഡ്സ് കൺട്രോൾ സൊസൈറ്റിയുടെയുമൊക്കെ അംഗീകാരമുള്ള ഒരു മികച്ച കമ്മ്യൂണിറ്റി കെയർ സെന്ററാക്കി ആശാ കിരണിനെ ഉയർത്താനുള്ള പരിശ്രമം നടത്തി. അമേരിക്കയിലെ മലയാളികളുടെ പ്രബല സംഘടനയായ ഫൊക്കാനാ  ആശാ കിരണിനോടനുബന്ധിച്ച് ഒരു മികച്ച ആശുപത്രി പണിതു നൽകാമെന്ന വാഗ്ദാനം നൽകിയിട്ടുണ്ട്.

റമ്പാച്ചന്റെ സഭാസേവന പ്രവർത്തനങ്ങൾ ഏറെ വിപുലവും ശ്രദ്ധേയവുമാണ്. കോട്ടയം ഭദ്രാസനത്തിന്റെ ഓഫീസ് മാനേജർ, മലങ്കരസഭാ മാനേജിംഗ് കമ്മിറ്റി അംഗം തുടങ്ങിയ നിലകളിൽ ദീർഘകാലമായി അദ്ദേഹം പ്രവർത്തിച്ചുവരുന്നു. വിവിധ പള്ളികളിലും പ്രസ്ഥാനങ്ങളിലുമൊക്കെ പ്രശ്നങ്ങളും പ്രതിസന്ധികളും ഉണ്ടാകുമ്പോൾ അവ പരിഹരിക്കാൻ സഭാനേതൃത്വം നിയോഗിക്കുന്ന ഒരു സുപ്രധാന trouble shooter കൂടിയാണ് അദ്ദേഹം. കാലാകാലങ്ങളിൽ സഭാനേതൃത്വം വിവിധ ദൗത്യങ്ങളും ചുമതലകളും അദ്ദേഹത്തെ ഏൽപിച്ചു, അദ്ദേഹം സ്തുത്യർഹമായി അവയൊക്കെ നിർവ്വഹിച്ചു. വിസ്തരഭയത്താൽ സഭാരംഗത്തെ അദ്ദേഹത്തിന്റെ ശുശ്രൂഷകൾ കൂടുതൽ വിവരിക്കുന്നില്ല.

1981-ൽ സ്ഥാപിതമായ പാമ്പാടി കുറിയാക്കോസ് ഗ്രീഗോറിയോസ് കോളജ് പേരും പെരുമയും ആർജ്ജിച്ച് ഇന്ന് ഏറെ ശ്രദ്ധേയമായതിന്റെ പിന്നിലെ മുഖ്യ പ്രവർത്തകനും വന്ദ്യ റമ്പാച്ചനാണ്. മികച്ച അടിസ്ഥാന സൗകര്യങ്ങൾ, അച്ചടക്കമുള്ള വിദ്യാർത്ഥികളും സ്റ്റാഫും, മിക്ക വർഷങ്ങളിലും റാങ്കുകളും താരത്തിളക്കമുള്ള വിജയങ്ങളും - കോളജിന്റെ തിലകക്കുറികൾ ഏറെയാണ്. 2001-2008 കാലയളവിൽ ഈ ലേഖകൻ കെ. ജി. കോളജിന്റെ പ്രിൻസിപ്പലായി പ്രവർത്തിച്ചപ്പോൾ റമ്പാച്ചൻ നൽകിയ കലവറയില്ലാത്ത പിന്തുണയാണ് കോളജിന് സമീപകാലത്തുണ്ടായ നേട്ടങ്ങളുടെയെല്ലാം അടിത്തറ.

73-ാം വയസ്സിലും എല്ലാ ദിവസവും കോളജിൽ എത്തി വിവരങ്ങൾ അന്വേഷിക്കുകയും, ധനാഗമമാർഗ്ഗങ്ങൾ കണ്ടുപിടിക്കുകയും, നിർമ്മാണ പ്രവർത്തനങ്ങളുടെയെല്ലാം മേൽനോട്ടം വഹിക്കുകയും ചെയ്തുവന്നത്

റമ്പാച്ചനാണെന്നുള്ളത് പ്രത്യേകം പ്രസ്താവ്യമാണ്.

"മുല്ലപ്പൂമ്പൊടിയേറ്റു കിടക്കും കല്ലിനുമുണ്ടാമൊരു സൗരഭ്യം." പരിശുദ്ധ പാമ്പാടി തിരുമേനിയുടെ ഹൃദയാവർജ്ജകങ്ങളായ ഗുണഗണങ്ങൾ വന്ദ്യ റമ്പാച്ചൻ സ്വാംശീകരിച്ച് വളരുകയാണ് ചെയ്തത്. ദാരിദ്ര്യം, അനുസരണം, ബ്രഹ്മചര്യം എന്നീ ത്രിമന്ത്രങ്ങളുമായി നമ്മുടെ കർത്താവിന്റെ ഉത്തമസാക്ഷികളായി ജീവിച്ച ആദിമസഭയിലെ സന്യാസപിതാക്കന്മാരെപ്പോലെ ദൈവകൃപയിൽ ഏറെ വളരുവാനും നിറയുവാനും വന്ദ്യ റമ്പാച്ചന് ദൈവാനുഗ്രഹം ഉണ്ടായി.



# 15

# മഹത്തായ ഒരു ഗുരുശിഷ്യബന്ധം

വൈദികസെമിനാരി പ്രിൻസിപ്പലായ ഫാ. ഡോ. കെ. എം. ജോർജ് റമ്പാച്ചനെ വിലയിരുത്തുന്നു:

പരിശുദ്ധനായ പാമ്പാടി തിരുമേനിയുടെ പ്രിയ ശിഷ്യനും ആത്മീയ പുത്രനുമായ വന്ദ്യ യോഹന്നാൻ റമ്പാച്ചനിലൂടെ ദൈവം വലിയ കാര്യങ്ങളാണ് നമുക്കു ചെയ്തുതന്നിരിക്കുന്നത്. തിരുമേനിയുടെ കബറിങ്കലെ പ്രാർത്ഥനയും ധൂപാർപ്പണവും ഒരിക്കലും മുടക്കാത്ത റമ്പാച്ചനിൽ തിരുമേനി കൊളുത്തിയ ദീപനാളം സമൂഹത്തിനു മുഴുവൻ കെടാവിളക്കായി ശോഭിക്കുന്നു.

ഭാരതീയ പാരമ്പര്യത്തിലും, പൗരസ്ത്യമായ ഓർത്തഡോക്സ് ക്രിസ്തീയ പാരമ്പര്യത്തിലും നാം ഇന്നും ഏറ്റം വിലമതിക്കുന്ന ഒന്നാണ് ഗുരുശിഷ്യബന്ധം. അതിന്റെ സമുന്നതമായ ഒരു മാതൃകയാണ് തിരുമേനിയും റമ്പാച്ചനും തമ്മിലുള്ള ബന്ധത്തിൽ നാം ദർശിക്കുന്നത്. ഇൻഡ്യയുടെ ആത്മീയ സംസ്കൃതിയിൽ പിതാവു തന്നെയാണ് ഗുരു. പുത്രൻ ശിഷ്യനും. പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിലും ഇങ്ങനെ തന്നെ. ആത്മീയ പിതാവ് ഗുരുവും ആത്മീയ പുത്രൻ ശിഷ്യനുമായിത്തീരുന്നു.

ഗുരു ഒരു വിത്തുപോലെ, മഹാവൃക്ഷത്തെ ഉള്ളിൽ സംഗ്രഹിച്ച് മറഞ്ഞിരിക്കുന്നു. ശിഷ്യൻ ആ വിത്തിന്റെ മുളയായി പൊട്ടിവളർന്ന്, ശാഖോപശാഖകളായി, പൂവും കായുമണിയുന്നു. ഗുരു തന്റെ മനസ്സിന്റെ ആഴങ്ങളിൽ സൂക്ഷിക്കുന്ന നല്ല ആഗ്രഹങ്ങളും മഹത്തായ ദർശനങ്ങളും പലപ്പോഴും സാക്ഷാത്കരിക്കാനുള്ള ചുമതലയാണ് ശിഷ്യനു ലഭിക്കുന്നത്.

പാമ്പാടി തിരുമേനി ബാഹ്യമായ സാമൂഹിക പ്രവർത്തനങ്ങളിൽ ഒരിക്കലും വ്യാപൃതനായിരുന്നില്ല. ഒരു ഭദ്രാസനത്തിന്റെ ഭരണം തന്നെ അദ്ദേഹം തന്റെ സഹായ മെത്രാനിലേക്ക് കൈമാറുകയായിരുന്നു. ആത്മാവിന്റെ ഉള്ളിലേക്ക് തിരിഞ്ഞ് ധ്യാനത്തിനും പ്രാർത്ഥനയ്ക്കും സ്വയം സമർപ്പിച്ച് ഏതെങ്കിലും തരത്തിൽ വേദനിക്കുന്ന സകല മനുഷ്യർക്കും എല്ലാ ജീവജാലങ്ങൾക്കും വേണ്ടി ദൈവസന്നിധിയിൽ രഹസ്യാപേക്ഷ നടത്തിക്കൊണ്ടിരുന്നു. പുറമേ നോക്കുന്നവർക്ക് ഇതൊരുതരം നിഷ്ക്രിയത്വമായി തോന്നാം. എന്നാൽ ദൈവസൃഷ്ടിയോടുള്ള ആർദ്രസ്നേഹത്താൽ

പ്രേരിതമായി, തിരുമേനി നടത്തിയിരുന്ന ഈ ആന്തരികോപാസന അതി ശക്തമായ ആത്മികോർജ്ജത്തെ സൃഷ്ടിച്ചു. ഈ ഊർജ്ജമാണ് ശിഷ്യ നായ റമ്പാച്ചനിലൂടെ സാമൂഹിക – വിദ്യാഭ്യാസ – സാധുജന സംരക്ഷണ പ്രവർത്തനങ്ങളായി പരന്നൊഴുകിയത്. ലളിതമായ ഒരു പർണ്ണശാല മാത്ര മുണ്ടായിരുന്ന പൊത്തൻപുറം കുന്ന് ഇന്ന് അനേകം തലമുറകൾക്ക് വിദ്യാ വെളിച്ചം നൽകുന്ന വിളക്കായും, നിരാലംബരായ നൂറുകണക്കിന് ദൈവ മക്കൾക്ക് തണൽ നൽകുന്ന വടവൃക്ഷമായും രൂപാന്തരപ്പെട്ടു. ഗുരു ഒരു പുരുഷായുസ്സിലൂടെ സംഭരിച്ച നിഗൂഢോർജ്ജം തന്റെ പ്രിയ ശിഷ്യനിലൂടെ പരിസ്ഫുരിക്കുന്ന മനോഹരമായ ദൃശ്യമാണിത്. 'മലമേൽ പ്രകാശിക്കുന്ന പട്ടണം' പോലെ പൊത്തൻപുറം മല മനുഷ്യസ്നേഹത്തിന്റെ പ്രകാശം ചൊരിയുവാൻ കാരണമായത് റമ്പാച്ചനും തന്റെ പിതാവായ ഗുരുവും തമ്മിലുള്ള ശ്രേഷ്ഠ ബന്ധമാണ്.

സാമൂഹിക – രാഷ്ട്രീയ മണ്ഡലങ്ങളിൽ ഓർത്തഡോക്സ് സഭയുടെ ഒരു നല്ല അംബാസഡറാണ് യോഹന്നാൻ റമ്പാച്ചൻ. എന്നാൽ അദ്ദേഹം ഒരിക്കലും ഒരു ചെറിയ സമൂഹത്തിനു വേണ്ടി സങ്കുചിതമായി പറയു കയോ പ്രവർത്തിക്കയോ ചെയ്യുന്നില്ല. എല്ലാവരെയും സ്നേഹിക്കാനും എല്ലാവരോടും വിനയാന്വിതമായി പെരുമാറാനും എല്ലാവരെയും നല്ല കാര്യങ്ങളിലേക്ക് പ്രചോദിപ്പിക്കാനും അദ്ദേഹത്തിന് സവിശേഷമായ സിദ്ധികളുണ്ട്. ഈ പ്രത്യേക താലന്തുകളെ സഭ വേണ്ടവിധം പ്രയോജന പ്പെടുത്തുന്നുണ്ടോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു.

'വൈദികർ ആത്മികകാര്യം നോക്കിയാൽ മതി, രാഷ്ട്രീയക്കാരും സർ ക്കാരുമൊക്കെ ജനങ്ങളുടെ മറ്റു കാര്യങ്ങൾ അന്വേഷിച്ചുകൊള്ളും' എന്നു നിരന്തരം പറയുന്ന ശക്തികൾ നമ്മുടെ സമൂഹത്തിലുണ്ട്. എന്നാൽ അവർ മനസ്സിലാക്കാത്ത സംഗതി, ക്രിസ്തീയ ദർശനമനുസരിച്ച് മനുഷ്യരുടെ ആത്മികവും ലൗകികവുമായ മണ്ഡലങ്ങൾ തമ്മിൽ അങ്ങനെ വെട്ടി ത്തിരിക്കാനാവില്ല എന്നതാണ്. കക്ഷി രാഷ്ട്രീയത്തിലേയ്ക്കും മറ്റും വൈദികർ പോകുന്നതിനെ സഭ അനുകൂലിക്കുന്നില്ലെങ്കിലും, മനുഷ്യരുടെ സർവ്വതോമുഖമായ നന്മയും പുരോഗതിയും കണക്കിലെടുത്ത് പ്രവർത്തി ക്കേണ്ടത് വൈദികരുടെ ഇടയ ശുശ്രൂഷയുടെ അവിഭാജ്യഘടകമാണ് എന്ന് സഭ എന്നും പഠിപ്പിച്ചിരുന്നു. ഇക്കാര്യം നല്ലവണ്ണം മനസ്സിലാക്കി പ്രവർത്തിച്ച ഒരാളാണ് യോഹന്നാൻ റമ്പാച്ചൻ. മനുഷ്യന്റെ ആത്മ – ശരീര – മനസ്സുകളുടെ സമഗ്രബന്ധം കണക്കിലെടുത്താണ്, വിശക്കുന്നവർക്ക് അപ്പം കൊടുക്കാനും, രോഗികൾക്ക് സൗഖ്യം നൽകാനും, കരയുന്നവരെ ആശ്വസിപ്പിക്കാനും, ചൂഷകരെ വിമർശിച്ച് തിരുത്താനും, ദൈവ രാജ്യത്തിന്റെ സുവിശേഷം പാവങ്ങളോട് അറിയിക്കാനും നമ്മുടെ കർ ത്താവ് തയ്യാറായത്. ഇതാണ് യോഹന്നാൻ റമ്പാച്ചന്റെ മാതൃക. ഇത്

ക്രിസ്തീയ സഭ അനുവർത്തിക്കേണ്ട മാതൃകയാണ്.

തന്റെ ജീവിത ലാളിത്യത്തിലും, മനുഷ്യസ്നേഹപരമായ നിരവധി പ്രവർത്തനങ്ങളിലും, ഹൃദ്യമായ മനുഷ്യബന്ധങ്ങളിലും പ്രാർത്ഥനയിലും നമുക്ക് ശ്രേഷ്ഠമാതൃക നൽകി കടന്നുപോയ റമ്പാച്ചനെ ഓർത്ത് നമുക്ക് ദൈവത്തെ മഹത്വപ്പെടുത്താം.



# 16

# അടുത്തു നിന്നിരുന്ന അഭ്യുദയകാംക്ഷി

ദയറായുടെ അസി. മാനേജരും റമ്പാച്ചന്റെ കൂട്ടുവേലക്കാരനുമായ ഫാ. സി. എ. വറുഗീസ് ചാമക്കാലായുടെ സാക്ഷ്യമാണിത്:

ഈശ്വരഭക്തിയും ഗുരുഭക്തിയും ഒരുപോലെ സമന്വയിക്കുന്ന വ്യക്തിയാണല്ലോ യഥാർത്ഥശിഷ്യൻ. ഈശ്വരഭക്തിയുടെ സാക്ഷാത്ക്കാരത്തിനായി ഗുരുഭക്തിയിൽ ലയിച്ച് ഗുരുവിന്റെ പാദമുദ്രകളെ പിൻതുടരുന്ന ശിഷ്യനാണ് യഥാർത്ഥ പിൻഗാമി. അതുകൊണ്ടാണ് വന്ദ്യ. പി. സി. യോഹന്നാൻ റമ്പാച്ചനും പരിശുദ്ധ പാമ്പാടി തിരുമേനിയുടെ നവതി പിന്നിട്ട  പാമ്പാടി ദയറായും സ്പതതി പിന്നിട്ട വന്ദ്യ റമ്പാച്ചനും ആലംബഹീനർക്കും അശരണർക്കും തണലേകുന്ന, പരിമളം പരത്തുന്ന പൂമരങ്ങളായത്.

'യോഹന്നാച്ചൻ' എന്ന ഓമനപ്പേരിൽ അറിയപ്പെടുന്ന പി. സി. യോഹന്നാൻ റമ്പാച്ചൻ, പതിനാലാം വയസ്സിലാണ് പൊത്തൻപുറം ദയറായിൽ വരുന്നത്. ദയറായിൽ വി. കുർബ്ബാനയിൽ സംബന്ധിക്കുവാൻ വന്ന യോഹന്നാച്ചൻ എന്ന ബാലൻ കാലഗതിയിൽ പാമ്പാടി തിരുമേനിയുടെ പ്രിയ ശിഷ്യനായി അദ്ദേഹത്തിന്റെ ജീവിതാന്ത്യം വരെയും  അടുത്തിരുന്നു ശുശ്രൂഷിച്ചു. ബാല്യംമുതലെ സഭയ്ക്കുവേണ്ടി ഉഴിഞ്ഞു വച്ചിട്ടുള്ളതായിരുന്നു റമ്പാച്ചന്റെ ജീവിതം. പ്രാർത്ഥന, നോമ്പ്, ഉപവാസം, വിശുദ്ധ കുർബ്ബാനാർപ്പണം, പ്രബോധനം, ആതുരശുശ്രൂഷ എന്നിവയിലൂടെ തന്റെ ഗുരുവിന്റെ പാതകളെ പിൻപറ്റിക്കൊണ്ട് നിസ്വാർത്ഥമായി പരോപകാരാർത്ഥം ജീവിതയാത്ര നടത്തിക്കൊണ്ടിരിക്കുകയും പരാതികളില്ലാതെ പിറുപിറുപ്പുകളെയും വിമർശനങ്ങളെയും സന്തോഷത്തോടെ സ്വീകരിക്കുകയും പരാതികളില്ലാതെ പിറുപിറുപ്പുകളില്ലാതെ – പതിതർക്കുവേണ്ടിയുള്ള തന്റെ പടയോട്ടത്തിൽ മുന്നേറിക്കൊണ്ടിരിക്കുകയും ചെയ്തു.

റമ്പാച്ചന്റെ കർമ്മമണ്ഡലങ്ങൾ കോട്ടയം ജില്ലയിൽ ഒതുങ്ങാതെ കേരള സംസ്ഥാനമാകെ പടർന്നു വ്യാപിച്ചുകൊണ്ടിരിക്കുകയാണ്. ഓർഫനേജ് അസോസിയേഷൻ സംസ്ഥാന പ്രസിഡണ്ട്, ഗവൺമെന്റ് നിയന്ത്രണത്തിലുള്ള കൺട്രോൾ ബോർഡ് അംഗം, മദ്യനിരോധന സമിതി സംസ്ഥാന ട്രഷറർ, കോട്ടയം ഭദ്രാസന ഓഫീസ് മാനേജർ, ബൈബിൾ സൊസൈറ്റി എക്സിക്യൂട്ടീവ് കമ്മറ്റിയംഗം തുടങ്ങി വിവിധ ചുമതലകൾ വഹിച്ചു.

1957 ജനുവരി 26-ന് കോത്തല സെഹിയോൻ പള്ളിയിൽ വച്ച് പാമ്പാടി തിരുമേനി കശ്ശീശാസ്ഥാനം നൽകിയതോടുകൂടി റമ്പാച്ചന്റെ ഔദ്യോഗിക സഭാശുശ്രൂഷ ആരംഭിക്കുകയായിരുന്നു. പാമ്പാടി തിരുമേനി അവസാനമായി പൗരോഹിത്യസ്ഥാനം കൊടുത്തതും വത്സല ശിഷ്യനായ റമ്പാച്ചനായിരുന്നു. തുടർന്നുള്ള എട്ടുവർഷം പരിശുദ്ധ തിരുമേനിയുടെ സഹായിയും പ്രൈവറ്റ് സെക്രട്ടറിയുമായി റമ്പാച്ചൻ പ്രവർത്തിച്ചു. തിരുമേനിയുടെ ജീവിതയാത്രയുടെ അന്ത്യസമയങ്ങളിൽ രാപകലന്യേ ഒരു മകനെപ്പോലെ അദ്ദേഹത്തെ വാത്സല്യപൂർവ്വം ശുശ്രൂഷിച്ചതിലൂടെ കൂടുതൽ അനുഗൃഹീതനായിത്തീരുകയും ചെയ്തു. തുടർന്ന് പാറേട്ട് മാർ ഈവാനിയോസ് തിരുമേനിയെയും റമ്പാച്ചൻ വാത്സല്യപൂർവ്വം ശുശ്രൂഷിച്ചു. ഈ കാലഘട്ടത്തിലാണ് പൊത്തൻപുറത്ത് വികസനപ്രവർത്തനങ്ങൾക്ക് തുടക്കമിടുന്നത്. പാമ്പാടി തിരുമേനി ആഗ്രഹിച്ചിരുന്ന വൃദ്ധമന്ദിരത്തിന് (അഭയഭവൻ) അദ്ദേഹത്തിന്റെ 30-ാം അടിയന്തിരദിവസം ആരംഭം കുറിച്ചു. 1976-ൽ തൊഴിലധിഷ്ഠിത വിദ്യാഭ്യാസത്തിന്റെ പ്രാധാന്യം മനസ്സിലാക്കി മാർ ഈവാനിയോസ് ഐ. റ്റി. സി. ആരംഭിച്ചു. ഇവിടെ പരിശീലനം ലഭിച്ച ശതക്കണക്കിന് ആളുകൾ ഇന്ന് ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ജോലി ചെയ്തു കഴിയുന്നു. ഈ സ്ഥാപനങ്ങൾ തുടങ്ങുവാൻ നേതൃത്വം കൊടുത്തത് പാറേട്ട് മാർ ഈവാനിയോസ് തിരുമേനിയാണ്. 1980-ൽ പാറേട്ട് തിരുമേനി കാലം ചെയ്തതിനെ തുടർന്ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ കോട്ടയം ഭദ്രാസനത്തിന്റെ ഭരണചുമതല ഏറ്റെടുത്തത് റമ്പാച്ചന്റെ കർമ്മമണ്ഡലങ്ങൾ വികസിപ്പിച്ചെടുക്കുവാൻ ഇടയായി. പാറേട്ട് തിരുമേനിയുടെ പേരിൽ അദ്ദേഹത്തിന്റെ ജന്മഗൃഹം ഒരു ആശുപത്രിയായി പരിണമിച്ചതിന്റെ മുഖ്യ കാര്യദർശി വന്ദ്യ. യോഹന്നാൻ റമ്പാച്ചനാണ്. പാറേട്ട് തിരുമേനിയുടെ സഹോദരൻ ഇസ്സഡ്. എം. പാറേട്ട് അതിനുള്ള സമ്മതപത്രം എഴുതിക്കൊടുത്തത് യോഹന്നാൻ റമ്പാച്ചന്റെ കൈവശമായിരുന്നു. പ. മാത്യൂസ് പ്രഥമൻ ബാവായുടെ ഒരു വലിയ ആഗ്രഹം ഇതിലൂടെ നിറവേറ്റപ്പെട്ടു.

1981-ൽ പാമ്പാടിയിൽ ഒരു കോളജ് ആരംഭിക്കുവാനുള്ള പ്രധാന പ്രേരകഘടകവും വന്ദ്യ റമ്പാച്ചനാണ്. റമ്പാച്ചന്റെ നേതൃത്വത്തിലുള്ള പാമ്പാടിയിലെ പൗരാവലിയുടെ പ്രതിനിധിസംഘം മാത്യൂസ് പ്രഥമൻ ബാവായെക്കണ്ട് പാമ്പാടിയിൽ ഒരു കോളജ് ആരംഭിക്കേണ്ടതിന്റെ ആവശ്യകത അറിയിച്ചു ലക്ഷ്യംനേടുകയായിരുന്നു. കെ. ജി. കോളജും, പാറേട്ട് മാർ ഈവാനിയോസ് ആശുപത്രിയും ആരംഭിക്കുവാൻ മുൻപന്തിയിൽ നിന്ന പി. സി. യോഹന്നാൻ അച്ചന് റമ്പാൻ സ്ഥാനം കൊടുക്കുവാൻ മാത്യൂസ് പ്രഥമൻ ബാവാ സസന്തോഷം തീരുമാനിച്ചു.

1983 മാർച്ച് 19-ന് പാമ്പാടി ദയറായിൽ വച്ച് പി. സി. യോഹന്നാൻ

അച്ചന് റമ്പാൻ സ്ഥാനം നൽകി. 2008 മാർച്ചിൽ റമ്പാച്ചന്റെ റമ്പാൻ സ്ഥാന ലബ്ധിയുടെ രജത ജൂബിലിയായിരുന്നു. കഴിഞ്ഞ 25 വർഷമായി ഒരു പൂർണ്ണ സന്യാസിയായി (ദയറോയൂസോ) പ്രവർത്തിക്കുവാൻ റമ്പാച്ചന് ദൈവം അവസരം നൽകി. 1983-ൽ റമ്പാൻ സ്ഥാനലബ്ധിയെ തുടർന്ന് ലഭിച്ച സമ്മാനങ്ങളാണ് ബി. എം. എം. സ്കൂളിന്റെ മൂലധനമെന്നതും ഇന്നൊരു രഹസ്യമല്ല. പ. മാത്യൂസ് പ്രഥമൻ ബാവായുടെ നാമധേയത്തിൽ ഒരു സ്കൂൾ ആരംഭിക്കുവാൻ റമ്പാച്ചനെ പ്രേരിപ്പിച്ചതു അദ്ദേഹത്തോടുള്ള ഭക്തിയും സ്നേഹവും മാത്രമായിരുന്നു. തുടർന്ന് 1985-ൽ പരിശുദ്ധ പാമ്പാടി തിരുമേനിയുടെ ജന്മശതാബ്ദി സ്മാരകമായി മാർ ഗ്രിഗോറി യോസ് ബാലഭവനം ആരംഭിച്ചു.

സമൂഹം തള്ളിക്കളഞ്ഞ എയിഡ്സ് രോഗികൾക്കും ആരാലും സ്നേ ഹിക്കപ്പെടാത്ത കുഞ്ഞുങ്ങൾക്കും വേണ്ടി വെറും പ്രസംഗങ്ങളും ആധര വിലാപങ്ങളും നടത്തിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ വലിയ പ്രസംഗപാടവം ഇല്ലാത്ത റമ്പാച്ചൻ ഈ അശരണർക്കു വേണ്ടി ആരംഭിച്ച ആശാകിരൺ കെ. ജി. കോളജ് കുന്നിൽ ഉയർന്നു നില്ക്കുന്നതു കാണു മ്പോൾ ആർക്കാണ് സന്തോഷിക്കാതിരിക്കുവാൻ കഴിയുന്നത്.

ഒരു മനുഷ്യായുസ്സിൽ ഒരാൾക്കു മാത്രം ചെയ്തുതീർക്കാൻ കഴിയുന്ന തിലേറെ കാര്യങ്ങളുമായി വിശ്രമമില്ലാതെ അലഞ്ഞ റമ്പാച്ചനെ, അദ്ദേ ഹത്തിന്റെ സന്യാസപ്രസ്ഥാനലബ്ധിയുടെ ഈ ഇരുപത്തിയഞ്ചാം വർഷ ത്തിൽ ജനങ്ങൾ അനുമോദിച്ചു.

വന്ദ്യ യോഹന്നാൻ റമ്പാച്ചൻ എനിക്ക് പിതൃസ്ഥാനിയനാണ്. ഒരു ബാലനായി, ഓർമ്മവച്ച നാൾ മുതൽ ഞാൻ കാണുകയും ഏറ്റവും അധികം ബന്ധപ്പെടുകയും ചെയ്തതും വന്ദ്യ റമ്പാച്ചനുമായിട്ടാണ്. എന്റെ പിതാവ് (സി. എ. ഏബ്രഹാം ചാമക്കാലായിൽ) പാമ്പാടി തിരുമേനിയെ ശുശ്രൂഷിച്ചതിനു ശേഷവും വന്ദ്യ റമ്പാച്ചനോടൊപ്പവും ഈ കഴിഞ്ഞ കാലം വരെ ഒരു ശുശ്രൂഷക്കാരനായി വർത്തിച്ചിരുന്നു. ആ പാതയിലൂ ടെത്തന്നെ ഞാനും ഒരു ശുശ്രൂഷക്കാരനായി ദയറായിൽ ആരംഭിച്ച പ്രവർ ത്തനങ്ങൾ ഇന്നും തുടരുന്നു. അഞ്ചാം ക്ലാസ്സിൽ പഠിക്കുമ്പോൾ വന്ദ്യ റമ്പാച്ചൻ എന്നെ മദ്ബഹായിൽ കയറ്റി ശുശ്രൂഷയിൽ പങ്കെടുപ്പിച്ചു. പത്താംക്ലാസ്സ് പാസ്സായതു മുതൽ ദയറായിൽ താമസിച്ച് പഠിക്കാനും എനിക്ക് അവസരം ലഭിച്ചു. പ്രീഡിഗ്രിക്ക് കെ. ജി. കോളജിൽ ചേർന്ന പ്പോൾ തന്നെ സെമിനാരിയിൽ പഠനം നടത്തുന്നതിനെക്കുറിച്ച് റമ്പാച്ചൻ ഉദ്ബോധിപ്പിച്ചിരുന്നു. ഡിഗ്രിക്ക് ബസേലിയോസ് കോളജിൽ പഠിക്കാൻ വിട്ടതും റമ്പാച്ചനാണ്.

ഈ കാലഘട്ടത്തിൽ അഭിവന്ദ്യ ഗീവറുഗീസ് മാർ ഈവാനിയോസ്

തിരുമേനി കോട്ടയം ഭദ്രാസനാധിപനായി പാമ്പാടി ദയറായിൽ താമസ മാരംഭിച്ചു. അഭിവന്ദ്യ തിരുമേനിയും സെമിനാരിയിൽ പഠനം നടത്തുവാൻ നിർദ്ദേശിച്ചിരുന്നു. വൈദിക സെമിനാരി പഠനസമയത്ത് അഭിവന്ദ്യ തിരു മേനിയെപ്പോലെ വന്ദ്യ. റമ്പാച്ചനും എനിക്ക് എല്ലാ വിധമായ പ്രോത്സാഹ നങ്ങളും നൽകി. സെമിനാരി പഠനം കഴിഞ്ഞ് മൂന്നു വർഷം ശെമ്മാശ നായും ദയറായിൽ റമ്പാച്ചനോടൊപ്പം താമസിച്ചിരുന്നു. തുടർന്ന് വിവാ ഹവും വൈദിക സ്ഥാനലബ്ധിയും എല്ലാം വന്ദ്യ റമ്പാച്ചന്റെ മേൽനോട്ട ത്തിൽതന്നെ ദയറാ ചാപ്പലിൽ നടത്തപ്പെട്ടു.

1995 –ൽ വൈദികനായപ്പോൾ മുതൽ റമ്പാച്ചന്റെയും താല്പര്യപ്രകാരം ദയറായിൽ അദ്ദേഹത്തിന്റെ അസിസ്റ്റന്റായി പ്രവർത്തിക്കുവാൻ അഭിവന്ദ്യ തിരുമേനി എന്നെ നിയമിച്ചു. ഇപ്പോഴും ആ ചുമതല നിർവഹിച്ചുകൊ ണ്ടിരിക്കുന്നു. വന്ദ്യ റമ്പാച്ചന്റെ നിർദ്ദേശപ്രകാരം ദയറായിലെ കാര്യ ങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരുന്നു. റമ്പാച്ചൻ ഇത്ര പെട്ടെന്ന് കടന്നു പോകുമെന്ന് സ്വപ്നേപി കരുതിയില്ല. അദ്ദേഹത്തിന്റെ വേർപാട് സഹി ക്കാൻ കഴിയുന്നില്ല. എന്നും പ്രചോദനം അരുളിയ റമ്പാച്ചന്റെ ആത്മാവ് ദൈവസന്നിധിയിൽ എത്തി നമുക്കുവേണ്ടി പ്രാർത്ഥിക്കുന്നുണ്ടാവും.



# 17
# ആധുനിക പൊത്തൻപുറത്തിന്റെ ശില്പി

പൊത്തൻപുറം എന്ന പദം കേൾക്കുമ്പോൾ മലയാളികളുടെ മനസ്സിൽ ആദ്യം എത്തുന്ന നാമം മലങ്കരയുടെ മഹാപരിശുദ്ധനായ കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടേതാണ്, ദ്വിതീയ നാമം അദ്ദേഹത്തിന്റെ ശിഷ്യനായ പി. സി. യോഹന്നാൻ റമ്പാൻ എന്ന സന്യാസിവര്യന്റേയും. മഹായോഗിയായ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ പർണ്ണശാലയായി മാറിയ പൊത്തൻപുറം കുന്ന് വന്ദ്യ റമ്പാച്ചന്റെ പ്രവർത്തനഫലമായി വിദ്യാഭ്യാസ – അനാഥ സേവന കേന്ദ്രമായി മാറി. കേരളത്തിന്റെ സാമൂഹിക – മത – സാംസ്കാരിക രംഗങ്ങളിൽ നിറഞ്ഞു നിന്നിരുന്ന വ്യക്തിയായിരുന്നു റമ്പാച്ചൻ.

റമ്പാച്ചന്റെ ഗുരുഭക്തി പ്രസിദ്ധമാണ്. പ്രവൃത്തി സന്ദേശമായിക്കണ്ട മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ആശയങ്ങൾ ജനഹൃദയങ്ങളിലെത്തിക്കാൻ കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ പഠനസദസുകൾ സംഘടിപ്പിക്കുന്നതിൽ റമ്പാൻ ഔൽസുക്യം പ്രകടിപ്പിച്ചു. തന്റെ ഗുരുവിന്റെ വാസത്താൽ പരിപാവനമാക്കപ്പെട്ട ഭവനത്തിൽ തന്നെയാണ് റമ്പാനും വസിച്ചത്.

സഭാ സേവനത്തിൽ റമ്പാൻ എന്നും മുൻപന്തിയിലായിരുന്നു. സഭാ മാനേജിംഗ് കമ്മറ്റി അംഗം, ഭദ്രാസന ഓഫീസ് മാനേജർ, ദയറായുടേയും അനുബന്ധ സ്ഥാപനങ്ങളുടേയും മാനേജർ, വിവിധ സഭാ സമിതികളിൽ അംഗം എന്നീ നിലകളിലെല്ലാം വ്യക്തിമുദ്ര പതിച്ചു.

പൊത്തൻപുറം എന്ന കുന്നിൻപ്രദേശത്ത് കെ. ജി. കോളജ്, എം. എം. ഐ. ഐ. റ്റി. സി., ബി. എം. എം. ഹയർ സെക്കൻഡറി സ്കൂൾ തുടങ്ങിയ വിദ്യാഭ്യാസ സ്ഥാപനങ്ങൾ സ്ഥാപിച്ച് പാമ്പാടി എന്ന ഗ്രാമത്തിൽ വിദ്യാഭ്യാസ വിപ്ലവത്തിന് തുടക്കം കുറിച്ചത് പ്രവർത്തിക്കുന്ന സന്യാസിവര്യനായ യോഹന്നാൻ റമ്പാനാണ്.

“നിന്നെപ്പോലെ നിന്റെ അയൽക്കാരനേയും സ്നേഹിക്കുക” എന്ന കർതൃവചനം ഉൾക്കൊണ്ട് അനാഥരും അശരണരുമായ വൃദ്ധജനങ്ങളേയും കുട്ടികളേയും സംരക്ഷിക്കുന്നതിന് അഭയഭവനും ബാലഭവനും സ്ഥാപിച്ച സന്യാസിശ്രേഷ്ഠൻ പ്രവൃത്തിയില്ലാത്ത വിശ്വാസം നിർ

ജീവമാണെന്ന് തെളിയിച്ചു. എല്ലാവരാലും തഴയപ്പെട്ട എയിഡ്സ് ബാധിതരുടെ കുട്ടികളെ സ്നേഹവാൽസല്യം പകർന്നു നൽകി വളർത്തുന്നതിൽ റമ്പാൻ കാണിച്ച ശുഷ്കാന്തിയുടെ പ്രതീകമാണ് ആശാകിരൺ. രണ്ടോ മൂന്നോ അനാഥ സ്ഥാപനങ്ങൾ ആരംഭിച്ച് അവയുടെ പ്രവർത്തനവുമായി അവയിലേക്ക് ഉൾവലിഞ്ഞ വ്യക്തിയല്ല റമ്പാച്ചൻ. പിന്നെയോ, കേരളത്തിലങ്ങോളമിങ്ങോളം ഓടിനടന്ന് വിവിധ അനാഥ സ്ഥാപനങ്ങളെ കെട്ടിപ്പടുക്കുകയും വളർത്തുകയും ചെയ്യുന്നതിന് സാധിച്ച സന്യാസിവര്യനായിരുന്നു അദ്ദേഹം.

കേരളത്തിലെ വീട്ടമ്മമാരുടെ കണ്ണീരൊപ്പിയ മഹാനാണ് ഈ സന്യാസിശ്രേഷ്ഠൻ. മദ്യ വർജ്ജന പ്രസ്ഥാനത്തിന്റെ സന്ദേശവുമായി കേരളത്തിലുടനീളം അദ്ദേഹം പ്രയാണം ചെയ്തു. നിരവധി മദ്യഷാപ്പുകളുടെ പ്രവർത്തനം നിർത്തുന്നതിന് പരിശ്രമിച്ച അദ്ദേഹം സമൂഹ നന്മയ്ക്ക് വേണ്ടി ജന്മദിനത്തിൽ പോലും ഉപവസിച്ചു.

പാമ്പാടി തിരുമേനിയുടെ പരിശുദ്ധ പ്രഖ്യാപനം, പാമ്പാടി തിരുമേനിയെക്കുറിച്ചു തയ്യാറാക്കിക്കൊണ്ടിരുന്ന ആധികാരിക ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണം, മാർ ഗ്രീഗോറിയോസ് മ്യൂസിയം, മദ്യ വിമുക്ത കേരളം, എയിഡ്സ് രോഗികൾക്കായി സൂപ്പർ സ്പെഷ്യാലിറ്റി ആശുപത്രി തുടങ്ങിയവ സാക്ഷാത്കരിക്കാൻ സാധിക്കാത്ത റമ്പാച്ചന്റെ അഭിലാഷങ്ങൾ നിരവധിയാണ്. ഇവ പ്രവൃത്തിപഥത്തിലെത്തിക്കുന്നതിലൂടെയാണ് നമുക്ക് അദ്ദേഹത്തിന്റെ നാമം അനശ്വരമാക്കുവാൻ സാധിക്കുന്നത്.

**– വിപിൻ കെ. വറുഗീസ്**

---




**പാമ്പാടി കെ. ജി. കോളജ് പ്രിൻസിപ്പൽ ഡോ. എം. ഇ. കുറിയാക്കോസ് വന്ദ്യ യോഹന്നാൻ റമ്പാച്ചന്റെ ഭൗതികദേഹത്തിൽ റീത്ത് സമർപ്പിക്കുന്നു.**

# 18

# മുപ്പതും നാല്പ്പതും ദിനാചരണങ്ങൾ

ബഹുമുഖ സേവന പ്രവർത്തനങ്ങളിൽ മുഴുകിയിരിക്കേ ഇക്കഴിഞ്ഞ സെപ്തംബർ 13-ന്റെ ആദ്യയാമങ്ങളിൽ അധികം ആരും അറിയാതെ അന്ത രിച്ച പാമ്പാടി ദയറാ മാനേജർ പി. സി. യോഹന്നാൻ റമ്പാച്ചനോടുള്ള ജനസഹസ്രങ്ങളുടെ ഹൃദയശ്രീകോവിലുകളിൽ ഒളിഞ്ഞിരുന്ന ഭയഭക്തി സ്നേഹബഹുമാനാദരങ്ങൾ അളന്നുതിട്ടപ്പെടുത്താനാവാത്ത വിധത്തിലാ യിരുന്നു അദ്ദേഹത്തിന്റെ മുപ്പതും നാല്പ്പതും ചരമദിനാചരണവേളക ളിൽ പൊത്തൻപുറം ദയറായിലും ചാപ്പലിലും നടന്ന തിരുക്കർമ്മങ്ങളിലും സദ്യയിലും കാപ്പിസൽക്കാരത്തിലും ശിക്ഷണത്തോടെ തടിച്ചുകൂടിയ ജന ങ്ങൾ നിശ്ശബ്ദമായി വിളിച്ചോതിയത്. മലങ്കരസഭയുടെ പരമാദ്ധ്യക്ഷനും ഒട്ടധികം മേല്പട്ടക്കാരും പട്ടക്കാരും സഹസ്രക്കണക്കിനു സത്യവിശ്വാ സികളും റമ്പാച്ചന്റെ ആത്മശാന്തിക്കുവേണ്ടി തികച്ചും ആധ്യാത്മികമായ അന്തരീക്ഷത്തിൽ നടത്തിയ ആരാധനകളിലും അശ്രുപൂജയിലും പ്രഭാതം മുതൽ പ്രദോഷം വരെ പങ്കെടുത്തെന്നു പറയുന്നതാവും ഏറെ ശരി. ലോകപ്രകാരം ആ കർമ്മധീരൻ കടന്നുപോയെങ്കിലും സൂര്യൻ അസ്ത മിച്ചിട്ടും അതിന്റെ ചൂടുകൊണ്ടു പ്രകാശിക്കുന്ന ചന്ദ്രനെപ്പോലെ ഇന്നും അദ്ദേഹം അറിയുന്നവരുടെയെല്ലാം ഹൃദയ-മനസ്സുകളിൽ ജീവിക്കുകയും വെളിച്ചം തൂകുകയും ചെയ്യുന്നുണ്ട്. പ്രഭാതാർക്കനെപ്പോലെ റമ്പാച്ചൻ ദൈവത്തിന്റെ തിരുനിവാസമായ വിമലഗിരിശൃംഗത്തിൽ ഉദിച്ചുയരും. ചന്ദനംപോലെ തൊട്ടവർക്കും അടുത്തുനിന്നവർക്കും ഒരു പോലെ സൽകൃത്യങ്ങളുടെ സുഗന്ധം വീശി മണ്ണടിഞ്ഞ ആ മനോഹരമായ പൂവി നോട്,

“സൽപുഷ്പമേ ഇവിടെ മാഞ്ഞു സുമേരുവിന്മേൽ കല്പദ്രുമത്തിനു ടെകൊമ്പിൽ വിടർന്നിടാം നീ” എന്നു ഭാവനാ കുബേരനായ മഹാകവി കുമാരനാശാനോടൊപ്പം നമുക്കും ആശിക്കാം.

മുപ്പതാം അടിയന്തിരം ഒക്ടോബർ 12-നു സമുചിതമായി നടത്തുന്ന തിനെപ്പറ്റി കോട്ടയം ഭദ്രാസനാധിപൻ മാർ ഈവാനിയോസ് തിരുമേനി യുടെ കല്പനപ്രകാരം ഭദ്രാസനത്തിലെ വൈദികരുടെയും ഇടവകപ്രതി നിധികളുടെയും കുന്നംകുളം, പഴഞ്ഞി, ഇടുക്കി, കോട്ടയം സെൻട്രൽ ഭദ്രാസനങ്ങളിൽ നിന്നുള്ള സ്നേഹിതരുടെയും അഭ്യുദയകാംക്ഷികളു ടെയും വിപുലമായ ഒരാലോചനായോഗം തിരുമേനിയുടെ അധ്യക്ഷത

യിലും പ്രതിപക്ഷ നേതാവ് ഉമ്മൻചാണ്ടി തുടങ്ങിയ ഉന്നതരുടെ സാന്നി ധ്യത്തിലും ചേർന്നു. മെത്രാപ്പോലീത്തായും ഉമ്മൻചാണ്ടിയും രക്ഷാധി കാരികളായും ഫാ. ഇ. കെ. ജോർജ്, സോബിച്ചൻ ഏബ്രഹാം എന്നിവർ കൺവീനർമാരായും വിവിധ കമ്മിറ്റികൾ രൂപവൽക്കരിച്ചു. പതിനായിര ത്തിൽപരം ആളുകളെ പ്രതീക്ഷിച്ചുകൊണ്ട് 101 പറ അരിയുടെ അടിയ ന്തിര സദ്യയ്ക്കു അന്തിമരൂപം നൽകി. പല പള്ളിക്കാരും സദ്യയുടെ വിഭ വങ്ങൾ നിറപടിയായി നൽകാമെന്നു സസന്തോഷം സമ്മതിച്ചു. വിഭവ ങ്ങളുടെ എണ്ണം സംബന്ധിച്ച പരിമിതിയെ മുൻനിർത്തി മറ്റുള്ള ഇടവക ക്കാർ ഉത്സാഹത്തോടെ സംഭാവനകൾ നൽകി പങ്കെടുക്കാനും തീരുമാ നിച്ചു.

ഈ തീരുമാനവും പങ്കാളിത്ത മനോഭാവവും കണ്ടപ്പോൾ, പ. വട്ടശ്ശേ രിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് 1934 ഫെബ്രുവരി 23-ന് (1109 കുംഭം 12) അന്തരിക്കവേ ആർത്താറ്റ്, കുന്നംകുളം മഹാഇടവക മുപ്പതാം അടിയന്തിരം മീനം 12-നു നടത്തുന്നതിനെപ്പറ്റി ആലോചിക്കാൻ ചേർന്ന യോഗത്തിലെ വൻ സദ്യവിഭവ വിഭജന തീരുമാനമാണ് ഓർമ്മയിൽ വന്നത്. ഈ അടിയന്തിര മാഹാത്മ്യത്തെപ്പറ്റി ചെറുവത്തൂർ പാത്തു മാത്തുണ്ണി അന്നു രചിച്ച കവിതയുടെ (ഓട്ടൻതുള്ളൽ) ഏതാനും വരി കൾ വായിക്കുക (നമ്മുടെ പല പള്ളികൾക്കു പകരം മഹാ ഇടവകയായ കുന്നംകുളത്തെ പല തെരുവുകളാണ് സദ്യവട്ടങ്ങൾ ഏറ്റതെന്ന വ്യത്യാ സം മാത്രം).

"സദ്യയ്ക്കുള്ളൊരു പലതരവിഭവം
സത്വരമോരോതെരുവതിലുള്ളോർ
ഒത്തൊരുമിച്ച്നിരത്തണമെന്നും
ഭദ്രമതവിടെതീർച്ചവരുത്തി.
മേലെതെരുവാം പാറയിലമ്പൊടു
ചാലേവാഴുംസ്വജനാവലികൾ
നൂറോളംപറയരിയും, പഴമീ
രറുപതിനായിരമെന്നതുപോരാ
പായസവും, പുനർശതരൂപായും
പയറുപ്പേരി, വിശേഷാൽപ്രഥമൻ
നല്ലോരിലകൾകെട്ടൊരുനൂറും
കില്ലെന്നിയെബധഭരമേല്പിച്ചു.
പൂർവ്വത്തെരുവതിൽപരിചൊടുവാഴും
സർവ്വരുമേറ്റൊരുവിവരംപറയാം.
അറുപതിനായിരമസ്സൽപപ്പട
മരിപറനൂറുമുറുപ്പികനൂറും,
പതിനായിരമിലയെന്നിവയെല്ലാം

മതിഥീസദ്യയ്ക്കായവരേറ്റു.
പശ്ചിമതെരുവതിൽനലമൊടുവാഴും
മെച്ചമിയന്നൊരുപുരുഷാവലികൾ
ചെറിയൊരുപപ്പടമെൺപതിനായിര
മരിപറനൂറുമുറുപ്പികനൂറും,
ഇലയുംപന്തീരായിരമേറെ
വിലകൂടുന്നൊരു പൂപപ്പടവും.
തെക്കെതെരുവതിലുള്ളൊരുമുഖ്യർ
തർക്കംകൂടാതരിപറനൂറും
മൂത്തൊരുനേന്ത്രക്കായവറുത്തതും
മാത്രംപോരാതുകയൊരുനൂറും
ഇലയും, മാങ്ങാക്കറിയും, മോരും
നലമൊടുചക്കവറുത്തതുമത്രെ.
പരിചൊടുകേളിപെരുത്തവടക്കെ
തെരുവതിലുള്ളവരരിപറനൂറും
അമ്പതുകെട്ടിലപുളിയിഞ്ചിയതും
സാമ്പ്രതമായ തുകനൂറതുതന്നെ
പുത്തൻപെട്ടതെരുവതിലുള്ളവ
രുത്തമമായൊരുചേനവറുത്തതു
മരിയും, പണവുമൊരെട്ടുസഹസ്രം
ചെറുകായയുമങ്ങിലയുംതന്നെ."

പരിചയസമ്പന്നനായ ചമ്പക്കര വള്ളിവട്ടം മണിക്കുട്ടൻ നമ്പൂതിരിയും പരിവാരങ്ങളും വിപുലമായ സദ്യവട്ടങ്ങൾ സംബന്ധിച്ച പാചകം കുറ്റമറ്റ വിധത്തിൽ ഒരുക്കി വിളമ്പാമെന്നു ഭരമേറ്റപ്പോൾ മുപ്പതാം ദിനാചരണ ത്തിന്റെ ഉത്തരാർദ്ധം വിജയകരമായ ഒരുത്സവപരിവേഷം ചാർത്തി എന്നു പറയാം. കവിയുടെ ഭാഷയിൽ തന്നെ പറയട്ടെ.

"ഉപ്പും, ചോറും, വറവും, പപ്പട
മുപ്പേരികളും, പഴവും, കറിയും
എരിശ്ശേരിയതും, മാങ്ങാക്കറിയും
നാരങ്ങാക്കറി, ചക്കവറുത്തതും
.............................................................
തപ്പാതങ്ങുനിരത്തിവിളമ്പി
ന്യായവഴിയ്ക്കു കൊടുത്തിവസകലം
ഉദ്ദേശംപതിനൊന്നുസഹസ്രം
മർത്ത്യര്സുഖമായൂണുകഴിച്ചു."

ആരാധനയ്ക്കു ശേഷം പതിനൊന്നു കൗണ്ടറുകളിലായി വിഭവങ്ങൾ അടുക്കി ക്രമീകരിച്ചു ലോഭമെന്യേ വൈദികർ ഉൾപ്പെടെയുള്ള സന്നദ്ധ പ്രവർത്തകർ തിളങ്ങുന്ന അത്യാധുനിക പിഞ്ഞാണങ്ങളെ കടത്തിവെ

ട്ടുന്ന കരവിരുതോടെ അതിമനോഹരമായി രൂപകല്പന ചെയ്ത പാള ത്താലങ്ങളിൽ വിതരണം ചെയ്തതിനാൽ ഇത്തരം അവസരങ്ങളിൽ ചില യിടങ്ങളിൽ കാണാറുള്ളതും ഒഴിവാക്കേണ്ടതുമായ അനാവശ്യ തിക്കും തിരക്കും ഉന്തും തള്ളും ഒന്നും ഒട്ടും ഉണ്ടായില്ല (നല്ല വടിവും കുഴിവു മുള്ള പതിനായിരം പാളത്താലങ്ങൾ ഒരു സഭാസ്നേഹി സംഭാവന ചെയ്തതാണെന്ന വസ്തുത അവിടെ നിൽക്കട്ടെ). നേരത്തെ ഭക്ഷണം കഴിക്കുന്നവർക്കും ഉച്ചയ്ക്ക് യഥാസമയം ഉണ്ണുന്നവർക്കും അല്പം വൈകി കഴിക്കുന്നവർക്കും ഇവിടെ സൗകര്യപൂർവ്വം അഞ്ചുമണി വരെ ക്ഷമാപൂർവ്വം ചൂടോടെ കാത്തിരുന്ന ആഹാരം ഉൾക്കൊള്ളാൻ സാധി ച്ചു.

എത്ര സമ്പത്തും സുഖജീവിത സൗകര്യങ്ങളും ലഭിച്ചാലും ആർത്തി തീരാത്തവരും മതിവരാത്തവരും മതി എന്നു പറയാത്തവരുമാണ് മനു ഷ്യർ. എന്നാൽ ഈ ലോകത്തിൽ മതി എന്നു പറയുന്ന ഒന്നു മാത്രമേ യുള്ളു. അതാണു 'വയർ.' ഭക്ഷണം കഴിച്ചശേഷം പായസം കൂടി കുടിച്ചു കഴിഞ്ഞപ്പോൾ 'മതി' എന്നു എല്ലാ വയറുകളും ഏമ്പക്കമിട്ടു ആത്മ സംതൃ പ്തിയോടെ ആമ്മീൻ പറഞ്ഞു! ഇതിലധികം ഒരു സദ്യയുടെ വിജയത്തിന് ആരുടെയും സാക്ഷ്യം ആവശ്യമില്ലല്ലോ.

അടിയന്തിരത്തോടനുബന്ധിച്ച് മലയാള മനോരമ, മംഗളം, വീക്ഷണം, ദിനാന്തദീപം എന്നീ പത്രങ്ങൾ പ്രത്യേക അനുസ്മരണാ സപ്ലിമെന്റുകൾ ഇറക്കി. മറ്റു പത്രങ്ങളും റ്റി. വി. ഇന്റർനെറ്റ് തുടങ്ങിയ ഇലക്ട്രോണിക് മാധ്യമങ്ങളും അടിയന്തിരം സംബന്ധിച്ച വാർത്തകൾക്കു ആഗോളാടി സ്ഥാനത്തിൽ വലിയ പ്രാധാന്യം നൽകി എന്നു എടുത്തു പറയേണ്ടതു ണ്ട്.

മെത്രാപ്പോലീത്തായുടെ നിർദ്ദേശാനുസരണം റമ്പാച്ചന്റെ കബർ മനോ ഹരമായി രൂപകൽപന ചെയ്തു നിർമ്മിക്കാൻ വേണ്ട എല്ലാ സഹകരണ ങ്ങളും സാമ്പത്തിക സഹായവും നൽകിയത് തികഞ്ഞ സഭാസ്നേഹി യായ മീനടം പാറയ്ക്കൽ പി. എ. ജോസഫും കുടുംബവുമാണ്. പാമ്പാടി ദയറായുടെ ബഹുമുഖ സേവന പ്രവർത്തനങ്ങളിൽ റമ്പാച്ചനു വർഷങ്ങ ളായി കൈത്താങ്ങൽ നൽകിക്കൊണ്ടിരിക്കുന്ന ഒരു പ്രമുഖ സഭാസ്നേ ഹിയാണു പ്രശസ്തി ആഗ്രഹിക്കാത്ത പി. എ. ജോസഫ് എന്നും ഇത്ത രുണത്തിൽ പറയാതിരിക്കാൻ സാധ്യമല്ല. പാമ്പാടി ദയറായിൽ അന്ത്യ വിശ്രമം കൊള്ളുന്ന പാമ്പാടി മാർ ഗ്രീഗോറിയോസ്, പാറേട്ട് മാർ ഈവാ നിയോസ് എന്നിവരുടെയും റമ്പാച്ചന്റെയും കബറിടങ്ങൾ, സ്നേഹാദര ങ്ങളുടെ പ്രതീകങ്ങളായി ശോഭിച്ച പൂക്കൾ കൊണ്ടു കമനീയമായി അല ങ്കരിച്ചു ഭക്തജനങ്ങളുടെ കണ്ണുകൾക്കുത്സവമരുളിയതു റമ്പാച്ചന്റെ ആത്മ സുഹൃത്തുക്കളായ ആലാമ്പള്ളി എസ്റ്റേറ്റ് ഉടമകളാണ്. റമ്പാച്ചന്റെ കബർ

മുറിയിൽ വച്ചിരിക്കുന്നതും ജീവൻ തുടിക്കുന്നതുപോലെ തോന്നുന്നതു മായ ചിത്രം വരപ്പിച്ചു നൽകിയതു കുടുംബാംഗങ്ങളാണ്. അത് 11-നു തന്നെ കബറിന്റെ ഭിത്തിയിൽ യഥാസ്ഥാനം പിടിച്ചിരുന്നു. നൂറുകണക്കിന് സഭാസ്നേഹികൾക്ക് ഉത്തേജനവും ഉത്സാഹവും നൽകാൻ പ്രതിപക്ഷ നേതാവ് ഉമ്മൻ ചാണ്ടി, 'കർമ്മയോഗിയായ പി. സി. യോഹന്നാൻ റമ്പാ ച്ചന്റെ ഓർമ്മയ്ക്കുവേണ്ടി' എന്ന് ആലേഖനം ചെയ്തിട്ടുള്ള 'ഒരു സാധ കന്റെ സഞ്ചാരം' എന്ന സൽഗ്രന്ഥത്തിന്റെ ശതക്കണക്കിനു കോപ്പികൾ അടിയന്തിരത്തിൽ പങ്കെടുത്തവർക്കു പിന്നീടു വായിക്കാൻ സൗജന്യമായി വിതരണം ചെയ്ത റോയി ഇന്റർനാഷനൽ ചിൽഡ്രൻസ് ഫൗണ്ടേഷന്റെ മേധാവിയായ ചെറിയാൻ ഈപ്പൻ എന്നിവർക്കു കഴിഞ്ഞു എന്ന കാര്യവും പ്രത്യേകം സ്മരണീയമാണ്. മുപ്പതാം അടിയന്തിരം സംബന്ധിച്ച പ്രധാ നപ്പെട്ട ആത്മിക ചടങ്ങുകൾ ഒക്ടോബർ 11-നു ഗീവറുഗീസ് മാർ ഈവാ നിയോസ് തിരുമേനിയുടെ നേതൃത്വത്തിലുള്ള സന്ധ്യാനമസ്ക്കാരത്തോ ടെയാണ് ആരംഭിച്ചത്. വൈദികർ ഉൾപ്പെടെ ഒരു വലിയ ജനക്കൂട്ടം ഇതിലും പങ്കെടുത്തിരുന്നു.

പന്ത്രണ്ടാം തീയതി ഞായറാഴ്ച രാവിലെ പ്രഭാത പ്രാർത്ഥനയും എട്ട രയ്ക്കു ഭക്തിനിർഭരമായ മൂന്നിന്മേൽ കുർബ്ബാനയും നടത്തപ്പെട്ടു. ദയറാ പ്പള്ളിയും പ്രത്യേകം നിർമ്മിച്ചിരുന്ന പന്തലുകളും ദയറായുടെ അങ്കണവും എല്ലാം വിശ്വാസികൾ നേരത്തെ കൈയടക്കി എന്നു പറയാം. ഗീവറുഗീസ് മാർ ഈവാനിയോസ്, സുൽത്താൻബത്തേരി ഭദ്രാസന മെത്രാപ്പോലീത്താ കുറിയാക്കോസ് മാർ ക്ലിമ്മീസ്, നിയുക്ത മെത്രാൻ ക്രിസ്റ്റോഫോറസ് റമ്പാൻ എന്നിവരാണ് വി. കുർബ്ബാന അർപ്പിച്ചത്. കുർബ്ബാനമധ്യേ ഫാ. ഡോ. ടി. ജെ ജോഷ്വ, റമ്പാച്ചന്റെ മൂന്നു തലങ്ങളിലുള്ള പ്രശസ്ത സേവ നങ്ങളെപ്പറ്റി പ്രസംഗിച്ചു. ദൈവം കൈയിൽ എടുത്തുപയോഗിച്ച ഒരു വ്യക്തി എന്ന നിലയിൽ പി. സി. യോഹന്നാൻ റമ്പാച്ചന്റെ ആത്മാർത്ഥത, അർപ്പണബോധം, പരിശ്രമശീലം എന്നിവയെപ്പറ്റിയാണ് പ്രധാനമായും ജോഷ്വാ അച്ചൻ പരാമർശിച്ചത്. ഒക്ടോബർ 19 ഞായറാഴ്ച മലയാള മനോരമയിൽ 'ഇന്നത്തെ ചിന്താവിഷയം' എന്ന പംക്തിയിൽ റമ്പാച്ചന്റെ പേരു പറഞ്ഞില്ലെങ്കിലും വായിക്കുന്ന ആർക്കും സുവ്യക്തമാകുംവിധം ജോഷ്വാച്ചൻ ഇങ്ങനെ എഴുതി: "അടുത്ത സമയത്ത് അന്തരിച്ച ഒരു ആത്മ സുഹൃത്തിനെ ഓർക്കുന്നു. ആറു പതിറ്റാണ്ടുകാലത്തെ അടുപ്പം അദ്ദേ ഹത്തോടുണ്ട്. പഠനത്തിൽ അത്ര വലിയ സമർത്ഥൻ അല്ലായിരുന്നു. പത്താം ക്ലാസ്സു വരെ മാത്രമേ പഠനമെത്തിയുള്ളൂ. എന്നാൽ കൗമാരത്തിൽ തന്നെ സിദ്ധനായ ഒരു ആത്മീയപിതാവിന്റെ ശിഷ്യത്വത്തിലെത്തി. ഗുരു വിൽ നിന്നു ലഭിച്ച പരിശീലനവും ആത്മികാനുഗ്രഹങ്ങളും ശിഷ്യന്റെ വ്യക്തിത്വത്തെ രൂപപ്പെടുത്തി. അതിർവരമ്പില്ലാത്ത സ്നേഹവും സഹജ രോടുള്ള സഹാനുഭൂതിയും ശിഷ്യനെ ഏറെ സ്വാധീനിച്ചു. അങ്ങനെ

ശിഷ്യൻ മനുഷ്യസ്നേഹം നിറഞ്ഞ സാമൂഹിക പ്രവർത്തകനും ആതുര ജനപരിപാലകനും ചടുലതയാർന്ന ഒരു കർമയോഗിയുമായി മാറി. കോളജിന്റെ പടിവാതിൽ കടന്നിട്ടില്ലാത്ത അദ്ദേഹം ഉന്നതനിലവാരം പുലർത്തുന്ന ഒരു കോളജിന്റെ അമരക്കാരനായിത്തീർന്നു.

മദ്യവിപത്ത് നമ്മുടെ സമൂഹത്തിന്റെ വലിയ ശാപമായിത്തീർന്നിരിക്കുന്നതിനെപ്പറ്റി പലരും വിലപിക്കാറുണ്ട്. എന്നാൽ മദ്യത്തിനെതിരായി ശബ്ദമുയർത്താനും പ്രചാരണം നടത്താനും ചുരുക്കം പേർ മാത്രമേ രംഗത്തുള്ളു. അവരുടെ മുൻനിരയിൽ നമ്മുടെ കഥാപുരുഷനുണ്ട്. വൃദ്ധജനങ്ങളുടെ സംഖ്യ ഇന്നു വർധിച്ചിരിക്കുന്നു. മക്കളുടെ സംരക്ഷണവും സഹായവും ലഭിക്കാത്തവർ വളരെയാണ്. അവർക്കായി ഒരു അഭയഭവൻ, അനാഥത്വത്തിലേക്കു വലിച്ചെറിയപ്പെടുന്ന കുട്ടികൾക്കായി ബാലഭവൻ തുടങ്ങിയ സ്ഥാപനങ്ങളുടെ നടത്തിപ്പിൽ ദത്തശ്രദ്ധനായി. എച്ച്ഐവി ബാധിച്ച കുട്ടികൾക്കും പ്രായമുള്ളവർക്കും ആശ്രയവും ചികിത്സയും നൽകുവാൻ ഒരു സ്ഥാപനം. അങ്ങനെയുള്ളവരുടെ സാമീപ്യം തന്നെ വെറുക്കുന്ന സമൂഹമാണ് നമ്മുടേത്. എയ്ഡ്സ് രോഗികൾക്കു പാലിയേറ്റീവ് കെയർ നൽകുന്ന കേന്ദ്രമായി അതു വളർന്നിട്ടുണ്ട്. ഇങ്ങനെ ഒട്ടേറെ ജീവകാരുണ്യപ്രവർത്തനങ്ങൾക്കും പ്രസ്ഥാനങ്ങൾക്കും ചുക്കാൻ പിടിക്കാൻ കഴിവുള്ള വ്യക്തിയായി അദ്ദേഹം ഉയർന്നു.

ഇവയൊക്കെ തന്റെ കഴിവുകൊണ്ടും സാമർഥ്യം കൊണ്ടും സാധിച്ചു എന്ന അഹന്ത അശേഷമില്ലാതെ വിനയാന്വിതനായി ജീവിച്ചു. പ്രതിസന്ധികളിൽ തളരാതെ ഗുരുവിന്റെ അനുഗ്രഹനിറവിൽ മുന്നേറി. ആ ജീവിതം വെളിപ്പെടുത്തുന്ന വലിയ സത്യം ദൈവം ഉപയോഗിക്കുന്ന മനുഷ്യർക്ക് അനന്തസാധ്യതകളാണുള്ളത് എന്നത്രേ.

എങ്ങനെയുള്ളവരെയാണ് ദൈവം ഉപയോഗിക്കുന്നത്? ദൈവവിളിക്കു പൂർണമായി അർപ്പിക്കുന്നവർ, സ്വന്തം കഴിവിലും മികവിലും ആശ്രയിക്കാതെ ദൈവകൃപയിൽ ശരണപ്പെടുന്നവർ, പുകഴ്ചയ്ക്കും നേട്ടത്തിനും ശ്രമിക്കാതെ അന്യരുടെ ആവശ്യങ്ങളിൽ ശ്രദ്ധിച്ച് സഹായഹസ്തം നീട്ടുന്നവർ. ഓരോ വ്യക്തിയുടെയും ആഗ്രഹവും ലക്ഷ്യവും ദൈവം ഉപയോഗിക്കുന്ന മനുഷ്യൻ ആയിത്തീരുക എന്നുള്ളതാകണം.''

കുർബ്ബാനാനന്തരം കോട്ടയ്ക്കൽ പബ്ളിഷേഴ്സിന്റെ ചീഫ് എഡിറ്ററായ കെ. വി. മാമ്മൻ, റമ്പാച്ചന്റെ ജീവിതം, സേവനങ്ങൾ എന്നിവയെ മുൻനിറുത്തി രചിച്ച ''സേവനത്തിന്റെ ആൾരൂപം'' എന്ന സചിത്ര പുസ്തകത്തിന്റെ രണ്ടാം പതിപ്പും പാമ്പാടി തിരുമേനിയുടെ ജീവചരിത്രത്തിന്റെ പരിഷ്കരിച്ച ആറാം പതിപ്പും ഉമ്മൻചാണ്ടിക്കും ഫാ. ഡോ. ടി. ജെ. ജോഷ്വായ്ക്കും നൽകിക്കൊണ്ട് തിരുമേനിമാർ പ്രകാശനം ചെയ്തു. ''സേവനത്തിന്റെ ആൾരൂപത്തിന്'' അവതാരിക എഴുതിയിരിക്കുന്നത് റമ്പാ

ച്ചന്റെ വലിയ അഭ്യുദയകാംക്ഷിയായ കാഞ്ഞിരപ്പള്ളി ബിഷപ്പ് ഡോ. മാത്യു അറയ്ക്കലാണ്. പുസ്തകത്തിന്റെ പേരും അഭിവന്ദ്യനായ അറയ്ക്കൽ പിതാവിന്റെ ആശാകിരണിലെ ഒരു പ്രസംഗത്തിൽ നിന്നു വീണു കിട്ടിയതാണ്. റമ്പാച്ചന്റെ കബറടക്ക ശുശ്രൂഷ ഉൾക്കൊള്ളുന്ന സുദീർഘവും ദുഃഖസാന്ദ്രവുമായ സി. ഡി. യും പ്രകാശനം ചെയ്തു. ദയറായിൽ നിന്നു ലഭിക്കുന്ന ഇതിന് 100 രൂപയാണു വില.

തുടർന്നു പിതാക്കന്മാരുടെയും റമ്പാച്ചന്റെയും കബറുകളിലെ ധൂപപ്രാർത്ഥനയും കൈമുത്തും ആശീർവാദവും കഴിഞ്ഞാണു വിഭവസമൃദ്ധമായ സദ്യയിലേക്കു വിശ്വാസികൾ നീങ്ങിയത്. അന്ന് കോട്ടയം ഭദ്രാസനത്തിലെ പള്ളികളിൽ നേരത്തെ വിശുദ്ധ ആരാധന നടത്തണമെന്ന് മാർ ഈവാനിയോസ് തിരുമേനി കല്പന അയച്ചിരുന്നു. തന്നിമിത്തം സദ്യയിലും മറ്റും എല്ലാ പട്ടക്കാർക്കും ഒട്ടധികം കന്യാസ്ത്രീകൾക്കും പങ്കെടുക്കാൻ സാധിച്ചു. കൂടാതെ ധാരാളം അക്രൈസ്തവരും ചടങ്ങിൽ സംബന്ധിച്ചു.

## നാല്പതാം ചരമദിനം

പത്തുദിവസം കഴിഞ്ഞ് ഒക്ടോബർ 22-നു നടത്തപ്പെട്ട റമ്പാച്ചന്റെ നാല്പതാം ചരമദിനാചരണത്തിന്റെ ആധ്യാത്മികാന്തരീക്ഷവും ഹൃദയങ്ങളെ ആഴത്തിൽ സ്പർശിച്ച ഭക്തിനിർഭരമായ ആരാധനകളും ആത്മാർത്ഥതയാൽ ദയറായിലേക്കു ആനയിക്കപ്പെട്ട സത്യവിശ്വാസികളും അവിസ്മരണീയമായി അവശേഷിക്കുന്നു. സന്ധ്യാവേളയിൽ നടത്തിയ പ്രാർത്ഥനയ്ക്കു നിയുക്ത മെത്രാനും വെട്ടിക്കൽ ദയറാധിപനുമായ യൽദോ റമ്പാൻ നേതൃത്വം നൽകി.

ബുധനാഴ്ച രാവിലെ ഏഴുമണിക്കു പ്രഭാതനമസ്ക്കാരവും എട്ടുമണിക്കു വി. മൂന്നിന്മേൽ കുർബ്ബാനയും നടത്തി. പ. കാതോലിക്കാ മാർ ത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ തിരുമേനിയും ഗീവറുഗീസ് മാർ ഈവാനിയോസും ശുശ്രൂഷകൾക്കു നേതൃത്വം നൽകി. പ. ബാവായുടെ സാന്നിധ്യത്തിൽ സുന്നഹദോസ് സെക്രട്ടറിയായ കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ സേവേറിയോസിന്റെ പ്രധാന കാർമ്മികത്വത്തിലും ഡോ. സഖറിയാ മാർ തെയോഫിലോസ് (മലബാർ) യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് (നിരണം) എന്നിവരുടെ സഹകാർമ്മികത്വത്തിലും നടന്ന കുർബ്ബാനയ്ക്കിടയിൽ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ അനുസ്മരണ പ്രസംഗം ചെയ്തു. മുപ്പതാം ചരമദിനത്തിലെപ്പോലെതന്നെ ഒട്ടധികം വൈദികരും കന്യാസ്ത്രീകളും ശതക്കണക്കിനു വിശ്വാസികളും ആരാധനയിൽ പങ്കെടുത്തു റമ്പാച്ചനോടുള്ള തങ്ങളുടെ നന്ദി അറിയിച്ചു.

റമ്പാച്ചന്റെ മാതൃദേവാലയമായ പാമ്പാടി കത്തീഡ്രലിൽ നിന്നു നേർച്ച

യായി നെയ്യപ്പവും പഴവും ദയറായിൽ അതിവേഗം ഒഴുകി എത്തി. റമ്പാച്ചന്റെ സ്വന്തം ഭവനത്തിൽ നിന്നും മറ്റു പലരുടെയും ഭവനങ്ങളിൽ നിന്നും നെയ്യപ്പം നേർച്ചയായി തലേദിവസം തന്നെ കൊടുത്തയച്ചിരുന്നു. റമ്പാന്മാർ, വൈദികർ, കന്യാസ്ത്രീകൾ എന്നിവർക്കു പുറമേ ബി. എം. എം. സ്കൂളിലെ രണ്ടായിരം കുട്ടികളും നാല്പ്പതാം ദിനാചരണത്തിലെ നെയ്യപ്പം സ്വീകരിച്ചതിനു പുറമേ പ്രഭാതഭക്ഷണത്തിലും പങ്കെടുത്തു. പ്രഭാത ഭക്ഷണ ക്രമീകരണത്തിനു പല്ലാട്ട് അയിപ്പാശാന്റെ പുത്രനായ പി. ഐ. വറുഗീസച്ചനും കുടുംബവും ആണ് കൃതജ്ഞതാനിർഭരമായ നേതൃത്വം നൽകിയത്. മൊത്തം അയ്യായിരത്തോളം പേർ പ്രഭാത ഭക്ഷണ സൽക്കാരത്തിൽ സംബന്ധിച്ചു സംതൃപ്തി രേഖപ്പെടുത്തി. പരിപാടികൾ വിജയിപ്പിക്കുന്നതിന് അണിയറശില്പികളായി പ്രവർത്തിച്ചവർക്കു പിന്നിൽ നിന്ന് ഒന്നുമറിയാത്തമട്ടിൽ സമർത്ഥമായ നേതൃത്വം നൽകുന്നതിൽ പുതിയ മാനേജർ ഫാ. മാത്യു കെ. ജോണും അനുഭവസമ്പന്നനായ അസി. മാനേജർ ഫാ. സി. എ. വറുഗീസ് ചാമക്കാലായിലും ഒട്ടും വീഴ്ച വരുത്തിയില്ലെന്നും എല്ലാവരുടെയും അഭിനന്ദനം അവർ അർഹിക്കുന്നുണ്ടെന്നും ആലേഖനം ചെയ്യാതിരുന്നാൽ അത് ഈ റിപ്പോർട്ടിന് ഒരു കുറവായിരിക്കും. നാശനഷ്ടങ്ങൾ ഒന്നും ഉണ്ടാക്കാതെ അപ്രതീക്ഷിതമായി ഒരു കൊടുങ്കാറ്റുപോലെ വന്നു പിടിച്ചു കുലുക്കി കടന്നുപോയ ഒരു പ്രതീതിയാണ് റമ്പാച്ചന്റെ അചിന്ത്യമായ അന്ത്യവും മരണാനന്തര തിരുക്കർമ്മ പരിപാടികളും ദൃക്സാക്ഷികളിൽ സൃഷ്ടിച്ചതെന്നു പറഞ്ഞാലും ഒരളവുവരെ അതു ശരിയായിരിക്കും.

സർവ്വോപരി പാമ്പാടി ദയറാബുള്ളറ്റിന്റെ ഒക്ടോബർ ലക്കം സൂക്ഷിച്ചുവയ്ക്കത്തക്കവിധത്തിൽ റമ്പാച്ചനെ അനുസ്മരിച്ചുകൊണ്ടുള്ള പ്രമുഖ വ്യക്തികളുടെ നല്ല ലേഖനങ്ങൾ ചേർത്ത് കമനീയമായ കവർ സഹിതം അച്ചടിച്ചിറക്കി മലയാള മനോരമയും പി. സി. യോഹന്നാൻ റമ്പാച്ചനോടുള്ള നന്ദി പ്രകടിപ്പിച്ചു.

**വാൽക്കഷണം:** ചരിത്രം ആവർത്തിക്കുന്നു. പാമ്പാടി തിരുമേനി 1965 ഏപ്രിൽ 5-നു കാലം ചെയ്തതിനെ തുടർന്ന് 365 ദിവസവും തിരുമേനിക്കുവേണ്ടി റമ്പാച്ചൻ വി. കുർബ്ബാന അർപ്പിച്ചു. റമ്പാച്ചന്റെ മരണശേഷം 40 ദിവസം തുടർച്ചയായി കബറിങ്കൽ വി. കുർബ്ബാന അർപ്പിക്കാനാണ് തീരുമാനിച്ചിരുന്നതെങ്കിലും അദ്ദേഹത്തോടു സ്നേഹവും താല്പര്യവുമുള്ള വൈദികർ മാറിമാറി അടുത്ത 300 ദിവസവും വി. കുർബ്ബാന ചൊല്ലത്തക്കരീതിയിലുള്ള ഒരു ക്യൂവാണു സൃഷ്ടിച്ചിരിക്കുന്നത്.

നന്മ പ്രവർത്തിക്കുന്ന ഏവനും മഹത്വവും മാനവും സമാധാനവും ലഭിക്കുമെന്ന സെന്റ് പോളിന്റെ തങ്കവാക്യാർത്ഥം ഇവിടെ നിറവേറിയിരിക്കുന്നു.

# 19

# ദൈവം അയച്ച ഒരു മനുഷ്യൻ

**- ഫാ. ഡോ. റ്റി. ജെ. ജോഷ്വാ**

നമ്മുടെ തലമുറയിൽ ചില പ്രത്യേക കാര്യങ്ങൾ നിർവഹിക്കുവാൻ വേണ്ടി ദൈവം അയച്ച വ്യക്തി ആയിരുന്നു പി. സി. യോഹന്നാൻ റമ്പാൻ. റമ്പാച്ചനെ മൂന്നു കാര്യങ്ങൾക്കായി ദൈവം നിയോഗിച്ചു എന്നാണ് ഞാൻ വിലയിരുത്തുന്നത്. അവ സ്തുത്യർഹമാംവണ്ണം നിറവേറ്റിക്കഴിഞ്ഞപ്പോഴാണ് ദൈവം തിരികെ വിളിച്ചത്.

**(1) സഭയുടെ ദൗത്യത്തെപ്പറ്റി ഒരു ദർശനം നൽകാൻ**

സഭയെപ്പറ്റിയുള്ള നമ്മുടെ പ്രഥമവും പ്രധാനവുമായ ദർശനം ആരാധിക്കുന്ന ഒരു സമൂഹമെന്നാണ്. "ഓർത്തഡോക്സ്" എന്ന വിശേഷണത്തിന്റെ ഒരർത്ഥം, ശരിയായി ആരാധിക്കുന്ന അഥവാ മഹത്വപ്പെടുത്തുന്ന എന്നാണ്. ആരാധനയ്ക്ക് ഒന്നാം സ്ഥാനം നൽകിക്കൊണ്ട്, അത് എത്രയും ഹൃദ്യവും ആകർഷകവുമാക്കാൻ നാം ശ്രദ്ധിക്കണം. അപ്രകാരം ചെയ്യേണ്ടതു തന്നെയാണ്. എന്നാൽ സഭയ്ക്ക് സേവനത്തിന്റെയും ശുശ്രൂഷയുടേതുമായ ഒരു ദൗത്യം കൂടിയുണ്ട്. ലോകത്തോടുള്ള അതിന്റെ കടമ സേവനത്തിന്റെ പദ്ധതികളിൽ കൂടിയാണു നിറവേറ്റേണ്ടത്. "മനുഷ്യപുത്രൻ വന്നത് ശുശ്രൂഷിക്കപ്പെടുവാനല്ല, ശുശ്രൂഷിക്കുവാനും അനേകർക്കുവേണ്ടി തന്റെ ജീവനെ മറുവിലയായി നൽകാനുമത്രേ." യേശുക്രിസ്തുവിന്റെ ഈ വാക്കുകൾ സഭയുടെ സേവനരംഗത്ത് പ്രതിഫലിക്കണം.

വന്ദ്യ റമ്പാച്ചൻ പള്ളിയുടെയും ദയറായുടെയും ഭിത്തികൾക്കപ്പുറത്തേയ്ക്ക് പതിതരും, നിരാലംബരുമായവരുടെ അടുക്കലേക്ക് സഹായത്തിന്റെ കരങ്ങളുമായി എത്തുകയായിരുന്നു. സ്നേഹം വാക്കിൽ ഒതുക്കിനിറുത്താവുന്നതല്ലെന്നും, അതു പ്രവൃത്തിയിൽ വരുത്തേണ്ട ഒന്നാണെന്നും തെളിയിച്ച വ്യക്തിയാണ് റമ്പാച്ചൻ. നിരാശ്രയത്വത്തിലേക്ക് വലിച്ചെറിയപ്പെട്ട വൃദ്ധജനങ്ങൾക്കും അനാഥത്വത്തിലേക്ക് ത്യജിക്കപ്പെട്ട ബാലന്മാർക്കും അഭയം നൽകുക മാത്രമല്ല, സമൂഹത്തിൽ തിരസ്കരിക്കപ്പെട്ടവരും വെറുക്കപ്പെട്ടവരുമായ എച്ച്. ഐ. വി. ബാധിച്ചവരെയും, സംരക്ഷിക്കാനും, അവർക്ക് സ്നേഹത്തിന്റെയും സാന്ത്വനത്തിന്റെയും മാധുര്യം പകർന്നു നൽകാനും ജാഗ്രതയോടെ പ്രവർത്തിച്ച മനുഷ്യസ്നേഹിയായിരുന്നു അദ്ദേഹം. ഒരു ദിവസം പോലും അവരുമായി സ്നേഹം പങ്കിടാൻ കഴിയാതെ വന്നില്ല. ആത്മാർത്ഥതയും, അർപ്പണബോധവുമാണ് അദ്ദേഹത്തെ ഈ പ്രവർത്തനങ്ങളിൽ പ്രേരിപ്പിച്ചത്.

**(2) ഗുരുവിനെ സമൂഹമദ്ധ്യേ ഉയർത്തിക്കാണിക്കാൻ ദൈവം അയച്ച വ്യക്തി ആയിരുന്നു:** പാമ്പാടി തിരുമേനി തന്റെ പുണ്യജീവിതവുമായി പൊത്തൻപുറത്ത് ഒതുങ്ങി കഴിഞ്ഞ ഒരു സിദ്ധനായിരുന്നു. അധികം യാത്രയില്ല; സന്ദർശനങ്ങളില്ല; പരിപാടികളില്ല, പ്രാർത്ഥനയിലും, ധ്യാനത്തിലും ജാഗരണത്തിലുമായി ദയറായുടെ അതിരുകൾക്കുള്ളിൽ ജീവിതം നയിച്ചു. തന്മൂലം കോട്ടയത്തിനു പുറത്തുള്ള ഭദ്രാസനങ്ങളിൽ അദ്ദേഹം അധികം അറിയപ്പെട്ടിരുന്നില്ല. കുന്നംകുളത്തുകാർക്ക് അദ്ദേഹം ആരാധ്യനായിതീർന്നത് അവിടെ പടർന്ന് പിടിച്ച പ്ലേഗിനെ ആത്മീയശക്തിയിൽക്കൂടി പ്രതിരോധിക്കുവാൻ കടന്നെത്തിയതുകൊണ്ടു മാത്രമാണ്.

തിരുമേനിയുടെ അരുമശിഷ്യനായ റമ്പാച്ചന് ഒരു ദൗത്യമുണ്ടായിരുന്നത് ഗുരുവിന്റെ മാഹാത്മ്യം സഭാമക്കൾക്ക് ബോധ്യമാക്കി കൊടുക്കുക എന്നതായിരുന്നു. അതിനുവേണ്ടി ഫലപ്രദമായ പല പരിപാടികളും അദ്ദേഹം ആവിഷ്കരിച്ചു. ഒന്നാമത് തിരുമേനിയുടെ ഓർമ്മപെരുന്നാൾ ഒരു വലിയ സംഭവമാക്കി മാറ്റുക എന്നതായിരുന്നു. പരുമലപ്പെരുന്നാൾ കഴിഞ്ഞാൽ സഭയിലെ ഏറ്റവും വലിയ ഒന്നായി പാമ്പാടി തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ ഉയർത്തിക്കൊണ്ടുവരുവാൻ അദ്ദേഹത്തിനു

സാധിച്ചു. തിരുമേനിയുടെ വ്യക്തിത്വം, പുണ്യജീവിതം, ആതുരസ്നേഹം തുടങ്ങിയ വിഷയങ്ങളെ ക്കുറിച്ച് ജനങ്ങളിൽ അവബോധം വരുത്തുവാൻ തക്കവണ്ണം തിരുവനന്തപുരം, കോട്ടയം, എറണാ കുളം, കോഴിക്കോട് മുതലായ സ്ഥലങ്ങളിൽ സെമിനാറുകളും, ചർച്ചാ സമ്മേളനങ്ങളും സംഘ ടിപ്പിക്കുകയുണ്ടായി. ഇന്ന് പാമ്പാടി തിരുമേനിയെപ്പറ്റി തെക്കും, വടക്കുമുള്ള നമ്മുടെ എല്ലാ ജനങ്ങൾക്കും മാത്രമല്ല ഇതര മതസ്ഥരുടെ ഇടയിലും ശരിയായ ഒരു ധാരണ ഉണ്ടായിട്ടുണ്ട്. വിനയാന്വിതനും, പ്രാർത്ഥനാനിരതനും, ഭക്തനുമായ ഒരാൾ നമ്മുടെ സമൂഹത്തെ ധന്യമാക്കുവാൻ തക്കവണ്ണം പാമ്പാടിയിൽ ജീവിച്ചിരുന്നു എന്ന് അറിയുവാൻ തുടങ്ങിയത് റമ്പാച്ചന്റെ ആസൂത്രി തമായ പ്രവർത്തനത്താലാണ്. തിരുമേനിയുടെ ജീവചരിത്രം തന്നെ പല പതിപ്പുകളായി പ്രസിദ്ധ പ്പെടുത്തുവാനുള്ള പ്രോത്സാഹനവും റമ്പാച്ചനാണ് നൽകിയിട്ടുള്ളത്. തിരുമേനിയുടെ സ്മരണ യ്ക്കായി ഒരു കോളജ് സ്ഥാപിച്ചതിൽക്കൂടി ആ കലാലയത്തിൽ പഠിച്ചുപോകുന്ന വിദ്യാർത്ഥി തലമുറകൾ എല്ലാം ഈ പിതാവിനെ അനുസ്മരിക്കുവാൻ സംഗതിയാകുന്നു.

**(3) കാടുപിടിച്ചു കിടന്ന പൊത്തൻപുറം കുന്നിന്റെ മുഖഛായ മാറ്റാൻ ദൈവം അയച്ച മനു ഷ്യൻ ആയിരുന്നു.** നാല്പതുകളുടെ അന്ത്യത്തിലാണ് ഞാൻ ആദ്യമായി പാമ്പാടി ദയറായിൽ എത്തുന്നത്. പഴയ ദയറായും പഴയ പള്ളിയും മാത്രമേ അന്ന് ആ കുന്നിന്റെ നെറുകയിലുള്ളു. ചെന്നെത്താനുള്ള പാതയും ദുഷ്കരമായിരുന്നു. പാമ്പാടിയിൽ നിന്നോ മീനടത്തു നിന്നോ പദ യാത്ര മാത്രമാണ് അന്നു സാധ്യമായിരുന്നത്. ഇക്കഴിഞ്ഞ അൻപതു വർഷങ്ങൾക്കുള്ളിൽ പൊത്ത ൻപുറത്തു സംഭവിച്ച മാറ്റം ആരെയും അതിശയിപ്പിക്കുന്നതാണ്. വിദ്യാഭ്യാസരംഗമെടുക്കാം: നേഴ്സറി ക്ലാസ്സു തുടങ്ങി ബിരുദം വരെ പഠിക്കുവാനുള്ള സ്ഥാപനങ്ങൾ, അതും പ്രശസ്തമായ വിധത്തിൽ പ്രവർത്തിക്കുന്നവ, അവിടെ വ്യാപിച്ചു കിടക്കുന്നു. ആതുര സേവാരംഗത്താണെങ്കിൽ മൂന്നു വിശിഷ്ട സ്ഥാപനങ്ങൾ പ്രവർത്തിക്കുന്നു. വൃദ്ധജനങ്ങൾക്കുള്ള അഭയഭവൻ, കുട്ടികൾ ക്കുള്ള ബാലഭവൻ, എച്ച്. ഐ. വി. ബാധിച്ചവർക്കു വേണ്ടിയുള്ള ആശാകിരൺ. ഇവയെല്ലാം ആ കുന്നിൻമുകളിലുണ്ട്. ഇവയുടെയെല്ലാം സൂത്രധാരൻ അഭിവന്ദ്യ റമ്പാച്ചൻ തന്നെ. ഇവ യൊക്കെ ഏറ്റവും മികച്ച വിധത്തിൽ സാമ്പത്തിക പരാധീനതകൾ ഒന്നും കൂടാതെ പ്രവർത്തി ക്കുന്നു. ഏറ്റവും അവസാനമായി അദ്ദേഹം നിർമ്മിച്ചത് മെത്രാപ്പോലീത്താമാർക്കു വന്നാൽ താമ സിക്കുവാൻ ഉചിതമായ ഒരു മന്ദിരമാണ്. സംഘടനാപരമായ കാര്യങ്ങളിൽ സജീവമായി മുഴുകി കഴിയുമ്പോൾ തന്നെയാണ് നിർമ്മാണ പ്രവർത്തനങ്ങളിൽ ഇത്രയേറെ നേട്ടങ്ങൾ കൈവരിക്കു വാൻ കഴിഞ്ഞത്. പഴയ കൊച്ചുപള്ളിയുടെ സ്ഥാനത്ത് മനോഹരവും, ബൃഹത്തുമായ ഇന്നത്തെ പള്ളി നിർമ്മിച്ചതും റമ്പാച്ചന്റെ നേട്ടമാണ്.

അങ്ങനെ പൊത്തൻപുറം കുന്നിലെ വൈവിധ്യമാർന്ന സ്ഥാപനങ്ങളുടെയെല്ലം മുഖ്യ ശില്പി എന്നു റമ്പാച്ചനെ വിശേഷിപ്പിക്കാം. പലരും വിദേശരാജ്യങ്ങളിൽ ചുറ്റിനടന്നു വിപുലമായ തോതിൽ പിരിവുകൾ നടത്തിയാണ് സ്ഥാപനങ്ങൾ നിർമ്മിക്കുന്നത്. എല്ലാവരുടെയും പിരിവുരംഗം ഗൾഫ് രാജ്യങ്ങളും അമേരിക്കയുമാണ്. പക്ഷേ, റമ്പാച്ചൻ അങ്ങനെ ഊരുചുറ്റിയുള്ള പിരിവുകൾ ക്കൊന്നും പോയിട്ടില്ല. എങ്കിലും എല്ലാ സ്ഥാപനങ്ങൾക്കുമായി കോടിക്കണക്കിനു രൂപാ പൊത്തൻപുറം കുന്നിലേക്ക് ഒഴുകിയെത്തി. സാമ്പത്തികകാര്യങ്ങളിലുള്ള സത്യസന്ധതയും, ആർജ്ജവത്വവും ജനങ്ങൾക്ക് റമ്പാച്ചനിൽ വിശ്വാസമുളവാക്കുന്നവിധത്തിലുണ്ടായിരുന്നു. പൊതുരംഗത്തു പ്രവർത്തിക്കുന്ന പലരും സ്വന്തക്കാരെയും പാർശ്വവർത്തികളെയും വഴിവിട്ടു സഹായിക്കുന്നവരാണ്. എന്നാൽ റമ്പാച്ചൻ അപ്രകാരം ഒന്നും ചെയ്തിട്ടില്ല. സ്വന്തം പേരിൽ സമ്പാദ്യങ്ങളോ ഒന്നും അദ്ദേഹം നേടിയിരുന്നില്ല. ദൈവത്തിന്റെ വിശ്വസ്തനായ ഒരു കാര്യവിചാ രകനായിരുന്നു അദ്ദേഹം.

ഈ ശ്രേഷ്ഠ വ്യക്തിയെക്കുറിച്ച് ഏറെ കാര്യങ്ങൾ പ്രസ്താവിക്കുവാനുണ്ട്. എങ്കിലും പ്രധാ നപ്പെട്ട ചില വിഷയങ്ങളിലേക്കു വിരൽ ചൂണ്ടുക മാത്രമേ ഇവിടെ ചെയ്തിട്ടുള്ളു. അദ്ദേഹത്തിന്റെ അനുസ്മരണം ആരിലും സഭാസ്നേഹവും, സമൂഹത്തോടുള്ള പ്രതിബദ്ധതയും ഉണർത്താതിരിക്ക യില്ല. ആ ധന്യാത്മാവിന് എന്റെ നമോവാകം. ***(ദർശനം, ഡിസം. 2008)***

## പുസ്തകാഭിപ്രായം:

# 1. ഇരുട്ട് കീറുന്നൊരു വജ്രസൂചി: അതാണ് പാമ്പാടി റമ്പാച്ചൻ

2008 ഏപ്രിൽ 5-ന് ഒന്നാംപതിപ്പ്; 2008 ഒക്ടോബർ 12-ന് രണ്ടാം പതിപ്പ്; 2008 നവംബറിൽ മൂന്നാം പതിപ്പ്!! മലങ്കരസഭയുടെ സാഹിത്യചരിത്രത്തിൽ ഇതൊരു അപൂർവ്വ സംഭവം!! പണ്ട് ചങ്ങമ്പുഴയുടെ രമണൻ ഒരു ഡസനിലേറെ പതിപ്പുകൾ കുറഞ്ഞകാലം കൊണ്ട് പ്രസിദ്ധീകരിക്കപ്പെട്ടപ്പോൾ, പിൽക്കാലപതിപ്പിന് അവതാരിക എഴുതിയ നിരൂപകകേസരി ജോസഫ് മുണ്ടശ്ശേരി എഴുതി: "മലയാളത്തിൽ ഇങ്ങനെയും ഒരനുഭവമോ?"

തത്തുല്യമായ വിസ്മയമാണ് 'മനുഷ്യസേവനത്തിന്റെ ആൾരൂപം' എന്ന പേരിൽ കെ. വി. മാമ്മൻ പ്രസിദ്ധീകരിച്ച വന്ദ്യ യോഹന്നാൻ റമ്പാച്ചന്റെ ജീവചരിത്ര സ്മൃതികൾ വായനക്കാരിൽ ഉയർത്തുന്നത്. എന്നും കർമ്മനിരതനായിരുന്ന പി. സി. യോഹന്നാൻ റമ്പാൻ എന്ന് ഗ്രന്ഥകർത്താവ് വിശേഷിപ്പിക്കുന്ന സ്മര്യപുരുഷനെ ഒരു കുളിർകാറ്റുപോലെ കടന്നുപോയ ദൈവപുരുഷൻ എന്ന് ഫാ. ഡോ. ജേക്കബ് കുര്യനും പാമ്പാടി ദയറായുടെ വായും തൂണും മല്പാനും എന്ന് കാലവും വിശേഷിപ്പിച്ചിരിക്കുന്നു. ഒരു വലിയ സത്യം ആ ജീവിതം ഉച്ചത്തിൽ പ്രഘോഷിക്കുന്നു: അത്ഭുതകരമായ കർമ്മമേഖലകളിലൂടെ ചരിത്രത്തിൽ താൻ നിർവഹിച്ച വൻ കാര്യങ്ങൾക്ക് ദൈവം തെരഞ്ഞെടുക്കുന്നത് മെത്രാപ്പോലീത്താമാരെ മാത്രം ആയിരിക്കണമെന്നില്ല. "ഒരു സന്യാസി ആയാലും കുടുംബസ്ഥനായാലും അത്യാവശ്യ ആത്മനൈർമല്യമുണ്ടെങ്കിൽ, മെത്രാപ്പോലീത്തായേക്കാളും മന്ത്രിയേക്കാളും കാര്യങ്ങൾ ചെയ്യാം. സ്നേഹം കൊയ്തെടുക്കാം. അതിന്റെ തെളിവായിരുന്നു 2008 സെപ്തം. 17-ന് പാമ്പാടിയുടെ ചരിത്രത്തിൽ കണ്ടിട്ടില്ലാത്ത ജനാവലിയുടെ സാന്നിദ്ധ്യത്തിൽ അഭിവന്ദ്യ റമ്പാച്ചന്റെ ഭൗതികശരീരം സംസ്ക്കരിക്കപ്പെട്ടത്" (രണ്ടാം പതിപ്പ് പു. 68).

ഗ്രന്ഥകർത്താവിന്റെ സാക്ഷ്യപത്രം കാണുക: "ഞാൻ കോട്ടയത്തു വന്നിട്ട് ഏതാണ്ട് ആറ് ദശാബ്ദങ്ങൾ കഴിഞ്ഞു. ഇതിനിടയിൽ പ. ഗീവറുഗീസ് രണ്ടാമൻ, പ. ഔഗേൻ പ്രഥമൻ, പ. മാത്യൂസ് പ്രഥമൻ, പ. മാത്യൂസ് ദ്വിതീയൻ എന്നീ നാല് കാതോലിക്കാ ബാവാമാരുടെയും ഒട്ടധികം മേൽപട്ടക്കാരുടേയും മരണാനന്തര വിലാപയാത്രകളിലും കബറടക്കത്തിലും സംബന്ധിക്കുന്നതിനും ചിലതെല്ലാം മലയാള മനോരമയ്ക്കു വേണ്ടി റിപ്പോർട്ടു ചെയ്യുന്നതിനും സംഗതിയായിട്ടുണ്ട്. ഇവയൊന്നും തന്നെ ആൾക്കൂട്ടത്തിന്റെയും അച്ചടക്കത്തിന്റെയും ചിട്ടയുടെയും കാര്യത്തിൽ പാമ്പാടി റമ്പാച്ചന്റെ വിലാപയാത്രയുടെയോ കബറടക്കത്തിന്റെയോ ഏഴയലത്തുപോലും എത്തുന്നില്ലെന്നുള്ളതാണ് അനിഷേധ്യമായ വസ്തുത. മറ്റൊരുവിധത്തിൽ പറഞ്ഞാൽ കേരള ക്രൈസ്തവ വിഭാഗ

ങ്ങളിലെ ഏതെങ്കിലും അധ്യക്ഷനോ ആർച്ച് ബിഷപ്പിനോ ഇന്നുവരെ ഇതുപോലെ ഒരു അന്ത്യയാത്രയയപ്പ് ജാതി-മത-സഭാ വിഭാഗഭേദമെന്യേ പങ്കെടുത്ത് നൽകിയിട്ടില്ലെന്നു ധൈര്യപൂർവ്വം ഞാൻ പറയട്ടെ" (രണ്ടാം പതിപ്പ്, പു. 45).

റമ്പാച്ചന്റെ പ്രതിഫലേച്ഛയില്ലാത്ത സേവനത്തിന് സമകാലജനത നൽകിയ സ്വാഭാവിക പ്രതികരണം. ആ ശതമുഖനെ - ശതവദനനെ - ആരുടെയും പ്രഖ്യാപനവും സർട്ടിഫിക്കറ്റും കൂടാതെ തന്നെ കാലം അനുമോദിച്ചിരിക്കുന്നു. വൈതാളികന്മാരുടെ ആർപ്പുവിളികളുടെ ശിഖരങ്ങളിൽ സിംഹാസനസ്ഥരായിരിക്കുന്നവരെ ഒരു പതിറ്റാണ്ട് കഴിയുമ്പോൾ കാലം ചവറ്റുകൊട്ടയിലേക്കു വലിച്ചെറിയും. എന്നാൽ ഹൃദയ സിംഹാസനം കരസ്ഥമാക്കിയവരെ പറിച്ചെറിയുവാൻ കാലനും കാലത്തിനും കഴിയുകയില്ല. പാമ്പാടിയിലെ റമ്പാച്ചൻ താദൃശമായ അനശ്വരതയിലേക്കാണ് പ്രവേശിച്ചിരിക്കുന്നത്.

പരിചയപ്പെടുന്നവരിലൊക്കെ അവശേഷിപ്പിക്കുന്ന കുളിർമ്മയുള്ള മന്ദഹാസം - അത് അവിസ്മരണീയം തന്നെ. മഹാഭാരതയുദ്ധം കഴിഞ്ഞ് ചക്രവർത്തി കിരീടം അണിഞ്ഞത് ധർമ്മപുത്രൻ ആയിരിക്കാം. പക്ഷേ, കണ്ടകാകീർണ്ണമായ യുദ്ധഭൂമികളിൽ വിജയം കൊയ്തെടുക്കുന്നതിന്റെ ബഹുമതി ഭീമസേനനായിരുന്നു എന്ന് 'രണ്ടാമൂഴ'ത്തിൽ എം. ടി. വിശദീകരിക്കുന്നുണ്ട്. മലങ്കരസഭയുടെ പല വിജയങ്ങളും അതുല്യമായ നയതന്ത്രജ്ഞതയോടെ കൊയ്തെടുത്തു വിജയശില്പി എന്നും രണ്ടാം ഊഴക്കാരനായി അണിയറയിൽ പ്രവർത്തിക്കുന്നതിൽ സംതൃപ്തി അനുഭവിച്ച റമ്പാച്ചൻ ആയിരുന്നു. നിയമനം ലഭിച്ചിട്ടില്ലെങ്കിലും അദ്ദേഹം പലപ്പോഴും പി. ആർ. ഒ. ആയും അംബാസഡർ ആയും സഭയെ സേവിച്ചു. ലളിതജീവിതപ്രിയനായ റമ്പാച്ചൻ അനേകരുടെ ഹൃദയസിംഹാസനത്തിലെ ചക്രവർത്തിയായിരുന്നു. പല ചക്രവർത്തിമാരും സന്ദർശനം കഴിഞ്ഞ് തിരിച്ചെഴുന്നള്ളുന്നതോടെ ജനം അവരെ വിസ്മരിക്കുന്നു. ഹൃദയ സിംഹാസനസ്ഥിതനായ റമ്പാച്ചനെയാകട്ടെ അവർ എന്നും പൂവിട്ടു പൂജിക്കുന്നു.

ധന്യമായിരുന്നു ആ ജീവിതം. ആ ജീവിതത്തെ സുദീർഘം എന്ന് വിശേഷിപ്പിക്കാനാവുന്നില്ല. എങ്കിലും പാന്ഥപാദം ബാധിച്ച് രൂക്ഷശില വാഴ്വതിൽ നിന്ന് എത്രയോ ധന്യമാണ് മേഘജ്യോതിസ്സിന്റെ ക്ഷണിക ജീവിതം?!! എന്ന് വീണപൂവിലെ വരികളെ തലോടി നമുക്കും ആശ്വസിക്കാം.

ആ ജീവിതം മേഘജ്യോതിസ്സായിരുന്നു. കറുത്തമേഘക്കീറുകൾക്കിടയിൽ, മാർദ്ദവലേശമില്ലാത്ത ഗർജ്ജനങ്ങൾ മുഴക്കി ശിശുഹൃദയങ്ങളെ ഞെട്ടിക്കുന്ന ഇടിമുഴക്കങ്ങൾക്കിടയിൽ പ്രകാശം പൊഴിച്ച് പാന്ഥന്മാർക്കു ക്ഷണനേരമെങ്കിലും ശരിയായ ദിശാബോധം നൽകുന്ന മിന്നൽപ്പിണർ!!

ആ പ്രകാശ സാന്നിധ്യത്തെ ശാശ്വതീകരിക്കുവാൻ നടത്തുന്ന ഈ

പുസ്തക പ്രസാധന യത്നത്തെ – അല്ല യജ്ഞത്തെ – ജനം നെഞ്ചേറ്റി ലാളിക്കുന്നതിൽ അത്ഭുതത്തിന് തെല്ലും അവകാശമില്ല.



കാവ്യം സുഗേയം
കഥസേവനൈകം
കർത്താവ് കോട്ടയ്ക്കൽ പ്രസാധകാഖ്യൻ
ചൊല്ലുന്നതോ ഭക്തിമയസ്വരത്തിൽ
ആനന്ദലബ്ദിക്കിനിയെന്ത് വേണം!!

**– ഫാ. ഡോ. ജോസഫ് ചീരൻ**

# 2. അവസരോചിതം അതിമനോഹരം

ശ്രീ. കെ. വി. മാമ്മന്,

അയച്ചുതന്ന പി. സി. യോഹന്നാൻ റമ്പാച്ചനെക്കുറിച്ചുള്ള "മനുഷ്യ സേവനത്തിന്റെ ആൾരൂപം" എന്ന ഗ്രന്ഥം കിട്ടി. ഉടൻ തന്നെ വായിച്ചു തീർത്തു. എത്രയും അവസരോചിതമായ ഗ്രന്ഥപ്രസിദ്ധീകരണം. മുഖ ചിത്രം അതിമനോഹരമായിരിക്കുന്നു. ഉള്ളടക്കവും മധുരം തന്നെ. "നട്ടു ച്ചയ്ക്കൊരു സൂര്യാസ്തമനം" എന്ന ലേഖനം വളരെ ഇഷ്ടപ്പെട്ടു. അതിൽ പറഞ്ഞ മാമ്മൻ മാപ്പിളയുടെയും, മണലിൽ അച്ചന്റെയും മറ്റും കാര്യങ്ങൾ വളരെ ഹൃദയസ്പർശിയായി. ഇങ്ങിനെയൊരു പുസ്തകം ഇറക്കുവാൻ സാറിന് തോന്നിയത് ഒരു ദൈവനിയോഗമായി കണക്കാക്കുന്നു. സാറ ല്ലാതെ വേറെ ആരുണ്ട് ഈവക മുത്തുമണികൾ ആഴിപ്പരപ്പിൽ നിന്ന് തപ്പിയെടുത്ത് സഹൃദയരുടെ കൈക്കുമ്പിളിൽ വെച്ചുകൊടുക്കാനെന്ന് ഒരു നിമിഷം ഞാൻ ആലോചിക്കുകയാണ്. സാറില്ലായിരുന്നെങ്കിൽ ഈ വക ഗ്രന്ഥങ്ങൾ വെളിച്ചം കാണുമായിരുന്നോ?

**– പി. സി. മാത്യു പുലിക്കോട്ടിൽ**

